# യേശുവിന്റെ ആത്മകഥ

(ഒരു ഭാവനാവിഷ്കാരം)

വാല്യം 5



ഫാദർ. സി. സി. ചെറിയാൻ

# യേശുവിന്റെ ആത്മകഥ

(ഒരു ഭാവന ആവിഷ്കാരം)

വാല്യം – 5

**ഫാദർ. സി. സി. ചെറിയാൻ**
**കോട്ടയം**

സി.സി. ബുക്സ്, കോട്ടയം.

2021

# സമർപ്പണം

എന്റെ പ്രിയ മാതാപിതാക്കൾ, എന്നെ
വൈദികപദവിയിലേയ്ക്ക് കൈവെപ്പ് നൽകി
ഉയർത്തിയ കാലം ചെയ്ത അഭിവന്ദ്യ യൂഹാനോൻ മാർ
സേവേറിയോസ് തിരുമേനി, ആധ്യാത്മികതയുടെ
അടിസ്ഥാനപ്രമാണങ്ങൾ പകർന്നു തന്ന
കാലം ചെയ്ത അഭിവന്ദ്യ ഡോ. പൗലോസ്
മാർ ഗ്രീഗോറിയോസ് തിരുമേനി, കോട്ടയം
വൈദികസെമിനാരിയിൽ എന്നെ സഭാജീവിതം
പരിശീലിപ്പിടച്ച വന്ദ്യരായ ഗുരുക്കൻമാർ, എന്നെ
സ്നേഹിക്കുകയും, കരുതുകയും പ്രോത്സാഹിപ്പിക്കുകയും
ചെയ്ത പ്രിയ കുടുംബാംഗങ്ങൾ, സുഹൃത്തുക്കൾ തുടങ്ങി
എല്ലാവർക്കുമായി ഈ ഗ്രന്ഥം ഞാൻ സമർപ്പിക്കുന്നു.

# ഉള്ളടക്കം

(വാല്യം – 5)

# പ്രസ്താവന

സർവ്വശക്തനും പരമ കാരുണ്യവാനുമായ ത്രീയേക ദൈവത്തിന് ഹൃദയം നിറഞ്ഞ സ്തുതിയും സ്തോത്രവും അർപ്പിച്ചുകൊള്ളുന്നു. "യേശുവിന്റെ ആത്മകഥ" അഞ്ചാം വാല്യവും എഴുതുവാൻ ദൈവം കൃപ ചെയ്തതിലുള്ള സന്തോഷം ഞാൻ വായനക്കാരുമായി പങ്കുവെക്കുകയാണ്. യേശുവിന്റെ മനസ്സ് അടുത്തറിയാനുള്ള ഈ തീർത്ഥാടനം വലിയ ഒരു പർവ്വതാരോഹണത്തിന്റെ അനുഭവത്തിലൂടെയാണ് കടന്നുപോകുന്നത്. താഴോട്ട് നോക്കുമ്പോൾ അഗാധമായ താഴ്‌വരകളും മുകളിലോട്ടു നോക്കുമ്പോൾ അനന്തമായ ചക്രവാളവും എന്നെ പരിഭ്രമി പ്പിക്കുന്നുണ്ട് , എങ്കിലും യേശുവിനെ അറിയുംതോറും എനിക്ക് ആവശ്യമായ ഊർജ്ജവും ധൈര്യവും നിർദ്ദേശങ്ങളും ദൈവ പിതാവ് പരിശുദ്ധാത്മാവ് വഴി നൽകിക്കൊണ്ടിരിക്കുന്നു. അതുകൊണ്ടാണ് ഇതിലെ 15 അധ്യായങ്ങൾ സമയബന്ധിതമായി എഴുതി പൂർത്തിയാക്കുവാൻ ബലഹീനനായ എനിക്ക് കഴിഞ്ഞത്. എന്റെ പേന കൊണ്ട് ഞാൻ അക്ഷരങ്ങൾ എഴുതുമ്പോഴും എന്റെ അധരം കൊണ്ട് അവ ടൈപ്പ് ചെയ്യുമ്പോഴും, പരിശുദ്ധാ ദൈവാത്മാവിന്റെ ശക്തമായ സഹായവും പ്രചോദനവും എനിക്ക് ലഭിക്കുന്നതുകൊണ്ട് മാത്രമാണ് ഈ ഗ്രന്ഥരചന തുടർച്ചയായി നടന്നുകൊണ്ടിരിക്കുന്നത്.

മാസംതോറും ഓരോ വാല്യം വീതം പൂർത്തിയാക്കുവാൻ ദൈവം കരുണ ചെയ്തു. നാലാം വാല്യവും അച്ചടി പൂർത്തിയായി വരുന്നു. ഈ അഞ്ചാം വാല്യവും അച്ചടിക്ക് തയ്യാറായി. ആറാം വാല്യവും എഴുതി ടൈപ്പ് ചെയ്തു പൂർത്തിയായി. അടുത്ത ഏഴാം വാല്യത്തോടെ ഈ ഗ്രന്ഥപരമ്പര അവസാനിപ്പിക്കുവാനാണ് ദൈവത്തിൽ ശരണപ്പെടുന്നത്. യേശുവിന്റെ ഈലോക ജീവിതത്തിലെ അവസാന രംഗങ്ങളാണ് ഇനിയും 15 അദ്ധ്യായങ്ങളിലായി എഴുതാനുള്ളത്. അതിനു വേണ്ടിയുള്ള തയ്യാറെടുപ്പിലാണ് ഇപ്പോൾ. കഴിയുമെങ്കിൽ ഈ നോമ്പുകാലം തീരുന്നതിനു മുൻപ് എഴുതി പൂർത്തിയാക്കണമെന്നാണ് ദൈവത്തിൽ പ്രത്യാശിക്കുന്നത്. നിങ്ങളുടെ പ്രാർത്ഥനയും പ്രോത്സാഹനങ്ങളും ഞാൻ വിലയേറിയതായി കരുതുന്നു.

മുൻ പതിവുപോലെ ഈ ഗ്രന്ഥരചനയ്ക്ക് നിരന്തരമായി 'ഹൃദയപൂർവ്വം' പ്രചോദനം നൽകിക്കൊണ്ടിരിക്കുന്ന അഭിവന്ദ്യ ഗുരുഭ്രതൻ സഭാഗുരുരത്നം റവ. ഫാ. ഡോ. ടി. ജെ. ജോഷ്വ, ആത്മമിത്രമായി എനിക്ക് 'മനപ്പൂർവ്വം' പ്രോത്സാഹനം നൽകുന്ന റവ. ഫാ. ഡോ. ഓ. തോമസ്, എന്റെ ഉത്തമ സുഹൃത്തായി 'ബോധപൂർവ്വം' എന്നെ ഉത്തേജിപ്പിച്ചു കൊണ്ടിരിക്കുന്ന റവ. ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ എന്നിവരോടുള്ള എന്റെ നന്ദിയും കടപ്പാടും വിനയപൂർവ്വം അറിയിക്കുന്നു.

സാങ്കേതികമായി കവർ ഡിസൈൻ, പേജ് സെറ്റിംഗ്സ് എന്നിവ ചെയ്തു ആരംഭംമുതൽ എന്നെ സഹായിച്ചു കൊണ്ടിരിക്കുന്ന എന്റെ മകൻ സിറിൽ ചെറിയാൻ, കൊച്ചുമകൻ ക്രിസ് സിറിൽ, പ്രിൻറർ മണിപ്പാൽ ടെക്നോളജീസ്, പബ്ലിഷർ കോട്ടയം സി സി ബുക്ക്സ് എന്നിവരോടും സ്നേഹപൂർവ്വം നന്ദി രേഖപ്പെടുത്തുന്നു. ഈ ഗ്രന്ഥങ്ങളുടെ വിതരണത്തിന് സൻമനസ് കാണിക്കുന്ന സഭയുടെ എം.ഓ.സി; എം.ജി. ഒ.സി.എസ്.എം ; കോട്ടയം, സി.എസ്.ഐ; ദീപിക ബുക്ക് ഹൗസ്, തിരുവല്ല സി.എസ്.എസ്. എന്നീ ബുക്ക് ഷോപ്പുകളുടെ ചുമതല വഹിക്കുന്നവരോടുള്ള പ്രത്യേക നന്ദി അറിയിക്കട്ടെ.

സർവോപരി, സർവ്വശക്തനായ ദൈവസന്നിധിയിൽ അനസ്യൂതം സ്തോത്രം അർപ്പിച്ചുകൊണ്ട് ഈ പ്രസ്താവന ഉപസംഹരിക്കുന്നു.

സ്നേഹാദരവുകളോടെ,

ഫാ. സി. സി. ചെറിയാൻ
ഗ്രന്ഥകർത്താവ്
കോട്ടയം. മാർച്ച്, 2021

# അവതാരിക

"സഭാ ഗുരുരത്നം" റവ. ഫാ. ഡോ. T. J. ജോഷ്വാ.

ഹൃദയം നിറഞ്ഞ സന്തോഷത്തോടും അഭിനന്ദനങ്ങളോടും കൂടിയാണ് ഈ വാക്കുകൾ കുറിക്കുന്നത്. "യേശുവിന്റെ ആത്മകഥ" എന്ന കൃതിയുടെ അഞ്ചാം വാല്യമാണ് ഇതെന്ന് ഓർക്കുമ്പോൾ ഇതിന്റെ രചയിതാവായ ബഹു. സി. സി. ചെറിയാനച്ചൻ ഏവരുടെയും അനുമോദനത്തിനർഹനാണ്. ഔദ്യോഗിക കർത്തവ്യങ്ങളിൽ നിന്നും വിരമിച്ച ഈ കാലഘട്ടം ഏറ്റവും ഫലപ്രദമായി പ്രയോജനപ്പെടുത്തി എന്ന് മാത്രമല്ല, സുവിശേഷസത്യങ്ങളെ ആരും തന്നെ പ്രയോഗിച്ചിട്ടില്ലാത്ത പുതിയ ശൈലിയിൽ അവതരിപ്പിക്കാനും കഴിഞ്ഞു എന്നുള്ളതാണ് പ്രശംസിക്കുന്നതിനുള്ള കാരണം.

യേശുക്രിസ്തുവിന്റെ മൊഴികൾ അവതരിപ്പിക്കുമ്പോൾ അവധാനത മാത്രം പോരാ, ആത്മീയദർശനവും ഉൾക്കാഴ്ചയും അനിവാര്യമാണ്. ഗ്രന്ഥകർത്താവിന്റെ ചിന്തകളും വീക്ഷണങ്ങളും യേശുവിന്റേതായി അവതരിപ്പിക്കുന്നതിൽ അപാകതയില്ലേ? എന്ന ചോദ്യം ഉയരാം; പ്രത്യേകിച്ച് ഇതര സഭകളുടെ വീക്ഷണങ്ങളെയും അനുഭവങ്ങളെയും വിലയിരുത്തുമ്പോൾ, അങ്ങനെയൊക്കെ നടക്കുന്നത് ലിഖിതരൂപത്തിൽ അവതരിപ്പിച്ചു എന്ന് ചിന്തിച്ചാൽ മതി.

ആധുനികയുഗത്തിലെ പശ്ചാത്തലത്തിൽ, പ്രത്യേകിച്ച് ശാസ്ത്രവികാസത്തിന്റെയും നൂതനങ്ങളായ "ഇൻറർനെറ്റ്" തുടങ്ങിയ സംവിധാനങ്ങളുടെയും പ്രയോഗം സാർവത്രികമായി തീർന്നിരിക്കുന്ന സാഹചര്യത്തിൽ സുവിശേഷസത്യങ്ങൾക്കുള്ള പ്രസക്തിയും പ്രാധാന്യവും ഉയർത്തിക്കാണിക്കുന്നത് ഉചിതമെന്നേ പറയാൻ കഴിയൂ. ഇന്നത്തെ യുവലോകം അപ്രകാരമുള്ള സമീപനത്തെ നിശ്ചയമായും സ്വാഗതം ചെയ്യും. പക്ഷേ, പഴയ തലമുറയിൽ പെട്ടവർക്ക് സുഗ്രാഹ്യമാകുകയില്ല എന്നുമുണ്ട്.

ഓരോ വേദഭാഗവും പ്രാർത്ഥനാപൂർവ്വം നന്നായി വിശകലനം ചെയ്ത്, അതിൽ ഉൾക്കൊള്ളുന്ന അഥവാ അതിൽനിന്ന് ഊറ്റിയെടുക്കാവുന്ന എല്ലാ ചിന്തകളും സന്ദേശങ്ങളും അവധാനപൂർവ്വം വെളിപ്പെടുത്തുന്നതിനു ശ്രമിച്ചിട്ടുണ്ട്. പ്രസംഗവേദിയി ലോ ബൈബിൾ പ്രബോധനത്തിലോ അധികമൊന്നും വ്യാപരിച്ചിട്ടില്ലാത്ത ഗ്രന്ഥകർത്താവ് ഇവിടെ അത്ഭുതകരമാംവണ്ണം വിജയിച്ചിട്ടുണ്ട്. കണ്ടെത്തിയ ആശയങ്ങൾ അക്കമിട്ടു നൽകുന്നതിൽക്കൂടി ആശയവ്യക്തത ഉണ്ടാകുന്നുണ്ട്. പ്രസംഗകർക്കും അധ്യാപകർക്കും ഈ സമീപനം വളരെ സഹായകരമായിരിക്കും. വിഷയം വിശദീകരിക്കുമ്പോൾ സമാനതയുള്ളതും ബന്ധപ്പെട്ടതുമായ ഇതര വേദഭാഗങ്ങൾ ഉദ്ധരിക്കുകയും പരാമർശിക്കുകയും ചെയ്യുന്നത് ഗ്രന്ഥകർത്താവിന്റെ വേദപരിജ്ഞാനത്തിന്റെ സാക്ഷ്യമാണ്.

ഓരോ വാല്യത്തിലും 15 അധ്യായങ്ങൾ എന്ന ക്രമമാണ് പിന്തുടരുന്നത്. സുവിശേഷസംഭവങ്ങളെ കലാനുക്രമത്തിൽ പിന്തുടരുന്നു. ഈ വാല്യത്തിൽ യേശുക്രിസ്തുവിന്റെ പ്രബോധനങ്ങളും വീക്ഷണങ്ങളും ചില അത്ഭുതപ്രവൃത്തികളും പഠനവിഷയമാക്കുന്നു.

മൂന്ന് ശിഷ്യന്മാരുമായി പ്രാർത്ഥിക്കുവാൻ മലയിൽ പോയ കർത്താവ് പ്രകാശപൂർണമായി മറുരൂപപ്പെട്ടതും പഴയനിയമ കഥാപുരുഷന്മാർ, മോശയും ഏലിയാവും, കർത്താവുമായി തനിക്ക് സംഭവിക്കാനിരിക്കുന്ന നിര്യാണത്തെപറ്റി സംസാരിക്കുന്ന സംഭവവും പലവിധത്തിലും വളരെ പ്രാധാന്യമർഹിക്കുന്നു. അതിൽ നിന്നും ഉരുത്തിരിയുന്ന ആത്മീയസത്യങ്ങൾ നല്ല ഉൾക്കാഴ്ചയോടെ അക്കമിട്ടു നൽകുന്നു. അങ്ങനെ ഈ കൃതിയുടെ തുടക്കം മുതൽ തന്നെ പല ആത്മീയപാഠങ്ങൾ നമ്മുടെ ശ്രദ്ധയിൽ കൊണ്ടുവരുന്നു.

ശിശുക്കളെപ്പോലെ ആയിത്തീരണമെന്നുള്ള കർത്താവിന്റെ സന്ദേശത്തെ വളരെ ഹൃദ്യമായ വിധത്തിൽ, ശിശുക്കളുടെ സഹജമായ സ്വഭാവത്തിന്റെ എട്ടു കാര്യങ്ങൾ എടുത്തു പറഞ്ഞുകൊണ്ട് അവതരിപ്പിക്കുന്നു. അവയിൽ പലതും സാധാരണ ചിന്തയിലും ശ്രദ്ധയിലും വന്നിട്ടില്ലാത്തവയാണ്. യഹൂദിയായിലെ ബഥാനിയായിൽ കർത്താവിന് പലവട്ടം ആദിത്യം നൽകിയിട്ടുള്ള മാർത്ത, മറിയം, ലാസർ എന്നീ സഹോദരങ്ങളുടെ ഭവനത്തെ പറ്റിയും അവർ അവിവാഹിതരായി നിലകൊണ്ടതിനെപ്പറ്റിയും, അവർ തമ്മിലുള്ള ബന്ധം"ആത്മാവ്, മനസ്സ്, ശരീരം"എന്നീ മൂന്ന് ഘടകങ്ങൾ ചേർന്ന മനുഷ്യന്റെ വ്യക്തിത്വത്തെ

പരാമർശിച്ചുകൊണ്ടും അവതരിപ്പിക്കുന്ന വീക്ഷണം പുതുമ നിറഞ്ഞതായി തോന്നി.

യഹൂദസമൂഹത്തിൽ സ്ത്രീകൾക്കുള്ള അവഗണന പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. ആ പശ്ചാത്തലത്തിൽ യേശുക്രിസ്തു സ്ത്രീകൾക്ക് നൽകിയ സ്ഥാനവും, തന്റെ ശുശ്രൂഷയിൽ ചില സ്ത്രീകൾ നിർവഹിച്ച പ്രവർത്തനങ്ങളും ഉയർത്തിക്കാണിക്കുന്നു. കർത്താവിന്റെ പുനരുത്ഥാനത്തിന്റെ ആദ്യസാക്ഷികൾ വനിതകളായിരുന്നു. അവരാണ് പുനരുത്ഥാനകാര്യം ശ്ലീഹന്മാരെ അറിയിക്കുന്നത്. രോഗസൗഖ്യത്തിന്റെ സംഭവങ്ങൾ വിവരിക്കുമ്പോൾ വിശ്വാസത്തിന്റെ പ്രാധാന്യം എടുത്തു പറയുന്നു. സുവിശേഷത്തിൽ വെളിപ്പെടുത്തിയിട്ടുള്ളതാണെങ്കിലും, ഇന്നത്തെ സമൂഹത്തിന്റെയും ചിന്താഗതിയുടെയും പശ്ചാത്തലത്തിൽ വിശ്വാസത്തിന്റെ സ്ഥാനം പ്രത്യേകമായി കാണേണ്ടതാണ്.

സമകാലീന സമൂഹത്തിന്റെയും സഭയുടെയും പശ്ചാത്തലത്തിൽ ഇടർച്ചകൾ വരുത്തരുത് എന്നുള്ള കർത്താവിന്റെ അനുശാസനത്തെപറ്റി വളരെ വ്യക്തമായി പ്രതിപാദിക്കുന്നു. എങ്ങനെയൊക്കെ ഇടർച്ചകൾ സംഭവിക്കുമെന്നു അനുദിന ജീവിതാനുഭവത്തിൽനിന്നും വ്യക്തമാക്കുന്നു. അതിനേക്കാൾ പ്രാധാന്യം നൽകി, ഭിന്നതകൾ ഒഴിവാക്കാൻ എന്തെല്ലാം കാര്യങ്ങൾ ശ്രദ്ധിക്കണം എന്ന് അക്കമിട്ട് വ്യക്തമാക്കുന്നു.

ഈ കൃതിയിലെ 15 അദ്ധ്യായങ്ങളെകുറിച്ചും ശ്രദ്ധിക്കപ്പെടേണ്ട സുപ്രധാനങ്ങളായ പല വസ്തുതകളുമുണ്ട്. അനുവാചകർ തന്നെ അവ വായിച്ച് പ്രചോദനം ഉൾക്കൊള്ളട്ടെ എന്ന് ആശംസിക്കുന്നു. തുടർവാല്യങ്ങളും ഉടനെതന്നെ പ്രസിദ്ധീകരിക്കുവാൻ സംഗതിയാകട്ടെ എന്ന ആശംസയോടെ സന്തോഷപൂർവ്വം ഈ കൃതി അവതരിപ്പിക്കുന്നു.

സചിവോത്തമപുരം, കോട്ടയം
മാർച്ച്, 2021.

# അവലോകനം

റവ. ഫാ. ഡോ. ഓ. തോമസ്

വന്ദ്യനായ സി.സി. ചെറിയാൻ അച്ചന്റെ "യേശുവിന്റെ ആത്മകഥ"യുടെ അഞ്ചാം വാല്യം വായന പൂർത്തീകരിച്ച പ്പോൾ മനസ്സിൽ പതിച്ച പ്രബോധനങ്ങളിൽ ശക്തമായ ഒന്നിനെപറ്റി ആദ്യം സൂചിപ്പിക്കട്ടെ. "നിങ്ങളെപ്പോലെ മനുഷ്യപുത്രനായി കാണപ്പെട്ടാലും ഞാൻ സത്യദൈവം തന്നെയെന്ന് അറിഞ്ഞു കൊള്ളുക." ഈ ആശയം വ്യത്യസ്തമായ വാക്കുകളിൽ പലപ്രാവശ്യം ഇതിൽ ആവർത്തിക്കുന്നുണ്ട്. ഇതിൽ അടങ്ങിയിരിക്കുന്ന മർമ്മം പ്രത്യേകമായി ചർച്ച ചെയ്യപ്പെടേണ്ടതാണ്. അരന്നൂറ്റാണ്ടിനു മുൻപ് പള്ളികളിലെ മദ്ബഹാകളിൽ ഫോട്ടോകൾ ഒന്നും തന്നെ വെക്കുന്ന പതിവ് ഇല്ലായിരുന്നു. ആ സ്ഥാനത്ത് ഫോട്ടോകളും ഐക്കണുകളും ധാരാളമായി ഇപ്പോൾ ഇടം നേടിയിരിക്കുന്നു. ചില ത്രോണോസുകളിൽ തബലൈത്തയുടെ ഇരുവശങ്ങളിലേക്കും അനേകം കൊച്ചുകൊച്ച് ഫോട്ടോകളും സ്ഥാനം പിടിച്ചിരിക്കുന്നു. വികാരിക്ക് പ്രത്യേകം ഇഷ്ടമുള്ള വിശുദ്ധന്മാരുടെയും മെത്രാപോലിത്തമാരുടെയും ചുരുക്കമായി ചില റംബാൻമാരുടെയും വൈദികരുടെയും ഫോട്ടോകളാണ് നിരത്തി വെച്ചിരിക്കുന്നത്. ത്രിത്വത്തിൽ രണ്ടാമനും മനുഷ്യാവതാരത്തിലും ക്രൂശു മരണത്തിലും കൂടി ലോകത്തിന്റെ രക്ഷ സാധ്യമാക്കിതീർത്ത പൂർണ്ണദൈവവും പൂർണ്ണ മനുഷ്യനുമായ ക്രിസ്തുവിനെ മദ്ബഹായിൽ നിരത്തിവെച്ചിരിക്കുന്ന പരിശുദ്ധന്മാരിൽ ഒരാൾ ആക്കിത്തീർത്തുവോ എന്ന് ചിലപ്പോൾ സംശയമുണ്ടാകാറുണ്ട്. നഷ്ടമായിക്കൊണ്ടിരിക്കുന്ന ആഴമേറിയ ക്രിസ്ത്യാനുഭവത്തെപ്പറ്റി എഴുപതാം അധ്യായത്തിൽ ഇപ്രകാരം സൂചിപ്പിക്കുന്നു. "എന്നെപ്പറ്റി ഇപ്പോഴും തർക്കങ്ങൾ നടക്കുന്നുണ്ടെന്ന് ഞാൻ മനസ്സിലാക്കുന്നു. നിങ്ങൾ എന്നിലും ഞാൻ നിങ്ങളിലും വസിക്കുന്ന അനുഭവത്തിൽ എത്തിക്കഴിഞ്ഞാൽ മാത്രമേ നിങ്ങൾക്ക് പൂർണ്ണമായി എന്നെ അറിയുവാൻ കഴിയുള്ളൂ. എന്റെ അടുക്കൽ എത്തിയാൽ മാത്രം പോരാ, എന്റെ ഉള്ളിൽ തന്നെ കയറി വസിക്കുവാൻ നിങ്ങൾക്ക് കഴിയണം. അഥവാ നിങ്ങളുടെ ഉള്ളിൽ കയറി വസിക്കുവാൻ എന്നെ അനുവദിക്കണം." ഇപ്രകാരം ക്രിസ്തു ഉള്ളിൽ വസിക്കുന്നതിലെ

സാധ്യതകളെക്കുറിച്ചുള്ള തിരിച്ചറിവ് വിശ്വാസികൾക്ക് നന്നാ കുറയുകയും ആ സ്ഥാനത്ത് മറ്റ് ഭക്തികൾ സ്ഥാനം പിടിക്കുകയും ചെയ്യുന്നുണ്ടോ എന്ന് ആത്മശോധന നടത്തുവാൻ ഇതിലെ നിരീക്ഷണങ്ങൾ സഹായിക്കുന്നു.

പൗരസ്ത്യ വേദശാസ്ത്രത്തിന്റെയും ആത്മീയതയുടെയും കരുത്തുറ്റ വക്താവായിരുന്ന അഭിവന്ദ്യ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ആത്മകഥയിലെ ചില നിരീക്ഷണങ്ങൾ ഇതോട് ചേർത്ത് ചിന്തിക്കുന്നതിൽ സാംഗത്യം ഉണ്ടെന്നു തോന്നുന്നു. അദ്ദേഹം എഴുതി, "അപ്പോസ്തോലിക വിശ്വാസത്തോട് ഏറ്റവും അടുത്തു നിൽക്കുന്നത് പൗരസ്ത്യ ഓർത്തഡോക്സ് സഭയുടേതാണ്. എന്നാൽ പൂർണമായ നിഷേധാത്മകത യും അല്പത്വത്തിൽ മാന്യതയും നടിച്ചുകൊണ്ട്, സത്യവിശ്വാസത്തിന്റെ പൂർണ്ണത എന്ന കുത്തക അവകാശപ്പെടുന്ന പൗരസ്ത്യസഭകൾക്കു അവരുടെ വിശ്വാസത്തെ ആധുനിക ലോകത്തിന് എന്നല്ല സ്വന്തം സഭകളിലെ യുവാക്കളോട് പോലും അർത്ഥവത്തായി സംവദിക്കാൻ കഴിയുന്നില്ല". അദ്ദേഹം വീണ്ടും എഴുതുന്നു: "ക്രൂശിന്റെ വഴികളോടും അപ്പോസ്തോലിക പഠിപ്പിക്കലുകളോടും പകുതിയെങ്കിലും വിശ്വസ്തത പുലർത്തുന്ന ഒരു സഭയെയും ഭൂമുഖത്ത് ദർശിക്കുവാൻ എനിക്ക് സാധിച്ചിട്ടില്ല". അതുകൊണ്ടുതന്നെ സഭകളുടെ പുറത്തുള്ള വിശാല ലോകത്തിലെ നന്മകളെ അദ്ദേഹം അന്വേഷിക്കുവാൻ തുടങ്ങി. ലോകത്തിലെ ബഹുസ്വരത കളെ കൂട്ടിയിണക്കാനുള്ള അന്വേഷണത്തിൽ ജൈനമതത്തിലെ "അനേകാന്തവാദത്തിൽ" അദ്ദേഹം എത്തിയിരുന്നു. സത്യത്തിന് ഏകമുഖമല്ല പല മുഖങ്ങളുണ്ട് എന്ന തത്വം ചൂണ്ടിക്കാട്ടിയപ്പോൾ, ക്രിസ്തു എന്ന കേന്ദ്രബിന്ദുവിൽ നിന്ന് മെത്രാപോലിത്ത അകന്നു എന്ന് ചില പ്രൊട്ടസ്റ്റൻറ് വേദ ശാസ്ത്രജ്ഞന്മാരും നമ്മിൽ തന്നെ ചിലരും രഹസ്യമായി പറയാതിരുന്നില്ല. തിരുമേനി അതറിഞ്ഞു കാണുമോ എന്ന് നിശ്ചയമില്ല. എന്നാൽ തന്റെ ആത്മകഥയുടെ അവസാനത്തിൽ (Last Will and Testament) തന്റെ ക്രിസ്തു അനുഭവത്തെ എത്ര ഹൃദയസ്പർശിയായി വിവരിച്ചിരിക്കുന്നു എന്ന് നോക്കുക: "ക്രിസ്തു എനിക്ക് എല്ലാമാണ്. അവനില്ലാതെ ഞാൻ ഒന്നുമല്ലാ. അവൻ എന്നിലും ഞാൻ അവനിലും ജീവിക്കുന്നു. എന്റെ എല്ലാ കുറവുകളും മറന്ന് അവൻ എന്നെ സ്നേഹിക്കുന്നു." ഈവിധത്തിലുള്ള വിവരണം കേവലം തത്വചിന്തയായോ ദാർശനികഭാവമായോ അല്ല അവതരിപ്പിച്ചിരിക്കുന്നത്. "യേശുവിന്റെ ആത്മകഥ" ഉന്നം വെച്ചിരിക്കുന്ന ആഴത്തിലുള്ള അനുഭവത്തെ പ്രതിഫലിപ്പിക്കുന്ന അഞ്ചാം വാല്യത്തിലെ ചിന്തകളോട് തിരുമേനിയുടെ ആത്മകഥാംശവും ഇഴുകിച്ചേർന്നു നിൽക്കുന്നതായി തോന്നുന്നു.

ഭാവനാത്മകവും ധ്യാനാത്മകവും മാത്രമല്ല ഇതിലെ പ്രതിപാദ്യം. ആഴമേറിയ വേദപഠനം ഇതിലെ ഓരോ താളുകളിലും നിറഞ്ഞുനിൽക്കുന്നു. കൂടാരപെരുന്നാളിന്റെ അർത്ഥവ്യാപ്തി, കരം അടയ്ക്കുന്നതിന്റെ പശ്ചാത്തലം, ശമരിയക്കാരുടെ സാമൂഹ്യപശ്ചാത്തലം, 7, 70 സംഖ്യകളുടെ അർത്ഥം, വേശ്യാവൃത്തിയിൽ പിടിക്കപ്പെട്ട സ്ത്രീയുടെ അറിയപ്പെടാത്ത പിന്നാമ്പുറം, വെളിച്ചത്തിന്റെ വേദപുസ്തക– ദാർശനിക ഭാവങ്ങൾ, ദൈവത്വവും മനുഷ്യത്വവും ക്രിസ്തുവിൽ യോജിക്കുന്നതിന്റെ വേദശാസ്ത്ര– ആത്മീയ അർഥം, ഭക്തി– ജ്ഞാന– കർമ്മ മാർഗ്ഗങ്ങളോടൊപ്പം അതിലുപരിയായ ക്രിസ്തുവിന്റെ "സ്നേഹ മാർഗ്ഗം", സ്വർഗ്ഗരാജ്യവും ആധുനിക ഇൻറർനെറ്റും തമ്മിലുള്ള ബന്ധം, ലാസറിന്റെ കുടുംബപശ്ചാത്തലം, സ്ത്രീപക്ഷ ചിന്തകൾ തുടങ്ങി ഒട്ടേറെ കാര്യങ്ങളിൽ വ്യത്യസ്തവും നൂതനവുമായ അറിവുകളാണ് ഗ്രന്ഥകർത്താവ് വായനക്കാർക്ക് നൽകുന്നത്. സ്ത്രീപുരുഷബന്ധം എക്കാലത്തെയും സജീവമായ ചർച്ചാവിഷയ മാണല്ലോ. അതിന് അർത്ഥവത്തായ ഒരു മാർഗ്ഗനിർദ്ദേശം നൽകി കൊണ്ടാണ് ഈ വാല്യത്തിലെ ചിന്തകൾക്ക് വിരാമമിടുന്നത്. "സ്ത്രീയും പുരുഷനും ചേർന്ന ദൈവരാജ്യ അനുഭവത്തിൽ പ്രവർത്തിക്കുമ്പോൾ മാത്രമേ അവരിലുള്ള മനുഷ്യത്വം പൂർണമാവുകയുള്ളൂ. സ്ത്രീയും പുരുഷനും പരസ്പരപൂരകങ്ങളായി അംഗീകരിച്ചും ആദരിച്ചും പ്രോത്സാഹിപ്പിച്ചും ദൈവരാജ്യപ്രവൃത്തികളിൽ തുല്യ ഇണകളായി പ്രവർത്തിക്കാനുള്ള യേശു തമ്പുരാന്റെ ആഹ്വാനത്തോടെ അഞ്ചാം വാല്യം സമാപിക്കുമ്പോൾ, നവംനവങ്ങളായ ദർശനങ്ങളോടെ ആറാം വാല്യവും പൂർത്തിയാക്കാൻ ഗ്രന്ഥകർത്താവിന് കൂടുതൽ ദൈവകൃപ ലഭിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

ചേപ്പാട്,
10–3–2021.

# ആസ്വാദനം

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

യേശുവിന് താബോർ മലയിൽ ലഭ്യമായ ദിവ്യ വെളിച്ചത്തിന്റെ ആന്തരികാർത്ഥം മുതൽ യേശുവിന്റെ ശുശ്രൂഷയിലെ സ്ത്രീ നേതൃത്വത്തിലെ പ്രസക്തി വരെ വിശകലനം ചെയ്യുന്ന മഹത്തായ രചനയാണ് "യേശുവിന്റെ ആത്മകഥ" യുടെ അഞ്ചാം വാല്യം. ഇതിൽ യേശുവിന്റെ 15 പ്രബോധനങ്ങൾ ഉൾക്കൊള്ളുന്നു.

യേശുവിന്റെ ആത്മഭാഷണങ്ങൾ വ്യാഖ്യാനത്തോടെ അവതരിപ്പിക്കുന്നതിലാണ് വന്ദ്യ. സി. സി. ചെറിയാൻ അച്ചൻ ശ്രദ്ധിക്കുന്നത്. താബോർ മലയിലെ ദിവ്യ വെളിച്ചത്തിന്റെ വിശകലനത്തിൽ "ദൈവപുത്രനായ ഞാൻ ദേഹരൂപത്തിലും, പിതാവാം ദൈവം ശബ്ദരൂപത്തിലും, പരിശുദ്ധാത്മാവായ ദൈവം പ്രകാശരൂപത്തിലും മലയിൽ പ്രത്യക്ഷപ്പെട്ടപ്പോൾ അത് യഥാർത്ഥ സ്വർഗ്ഗത്തിന്റെ മുന്നാസ്വാദനം തന്നെ ആയിരുന്നു" എന്ന് വിശ്വസിക്കണമെന്ന് ആഹ്വാനം ചെയ്യുന്നു. മറുരൂപ മലയിലെ ത്രിത്വദർശനത്തിന്റെ വ്യാഖ്യാനം ലളിതവും സുന്ദരവുമായി ഇതിൽ അവതരിപ്പിക്കുന്നു

ദൈവരാജ്യസ്ഥാപനത്തിനായി സത്യവും നന്മയും അന്വേഷിക്കുന്നവർ ഉണ്ടാകണം. കഷ്ടതയും പീഡനവും കുരിശും സ്വീകരിക്കുവാൻ തയ്യാറാകണം. ശിശുസഹജമായ നൈർമല്യവും നിഷ്കളങ്കതയും ആശ്രയ ബോധവും വളർത്തണം. ക്ഷമിക്കുവാനുള്ള കഴിവും അറിയുവാനുള്ള ജിജ്ഞാസയും ഏവരെയും സന്തോഷിപ്പിക്കാനുള്ള മനോഭാവവും ശിശു സഹജമാണ്. എന്നാൽ ഇടർച്ചയും തകർച്ചയും കലാപവും ഉണ്ടാക്കുന്ന സമീപനങ്ങൾ അവസാനിപ്പിച്ച് അനുരഞ്ജനവും ഐക്യവും ദൈവ– മനുഷ്യബന്ധങ്ങളിൽ രൂപപ്പെടണം. ഏഴ് എഴുപത് വട്ടം ക്ഷമിക്കണം എന്ന് പറഞ്ഞാൽ അനന്തമായി ക്ഷമിക്കണമെന്ന് യേശു അർത്ഥമാക്കുന്നു. പിണക്കവും വൈരാഗ്യവും മനസ്സിൽ പുലർത്താതെ ക്ഷമയും ദയയും പരോപകാരവും വളർത്തിയെടുക്കണം. പരസ്പര സ്നേഹത്തിലും ക്ഷമയിലും ജീവിക്കുവാൻ പഠിപ്പിക്കുന്ന യേശുവിന്റെ, "ദൈവ–മനുഷ്യ ബന്ധങ്ങളിൽ അനുരഞ്ജനവും ഐക്യവും നിങ്ങളുടെ

സഭയിലും സമൂഹത്തിലും ശരിയായി പാലിക്കുന്നുണ്ടോ ?" എന്നുള്ള ചോദ്യം ഹൃദയത്തിലേക്ക് തുളച്ചുകയറുന്നതാണ്.

ഗലീല, യഹൂദിയാ, ശമര്യ എന്നീ പ്രദേശങ്ങളിൽ യേശു കാൽനടയായി സുവിശേഷഘോഷണം നടത്തിയിട്ടുണ്ട്. യേശു യെരുശലേം ഇഷ്ടപ്പെട്ടെങ്കിലും മതനേതാക്കൾ എതിർത്തതിനാൽ അധികസമയവും ഗലീലയിൽ ആയിരുന്നു. ജാതി സംസ്കാര ഭേദമെന്യേ ഏവരെയും സ്നേഹിക്കണമെന്ന സന്ദേശമാണ് യേശു നൽകിയത്. എന്നാൽ ആകാശത്തുനിന്നും തീ ഇറക്കി ശമരിയക്കാരെ നശിപ്പിക്കണമെന്ന ശിഷ്യന്മാരുടെ അഭിപ്രായത്തെ നിരസിച്ച്, ശമര്യരെ കൂടി സംരക്ഷിക്കാനാണ് താൻ വന്നിരിക്കുന്നതെന്ന് യേശു പ്രബോധിപ്പിക്കുന്നത് ശ്രദ്ധേയമാണ്.

സമകാലിക ആഘോഷങ്ങളെ യേശു കഠിനഭാഷയിൽ വിമർശിച്ച് ചോദ്യങ്ങൾ ഉയർത്തുന്നുണ്ട്. "നിങ്ങളുടെ പെരുന്നാളിനോട് അനുബന്ധിച്ച് നടത്തുന്ന പദയാത്ര, തീർത്ഥാടനം, ഘോഷയാത്ര എന്നിവ ഭൗതികമാകുന്നത് എങ്ങനെ തിരുത്തുവാൻ കഴിയും?"

വ്യഭിചാരത്തിൽ പിടിക്കപ്പെട്ട സ്ത്രീയും പുരുഷനും, സ്വവർഗ്ഗഭോഗത്തിൽ ഏർപ്പെടുന്നവരും മരണ ശിക്ഷ അനുഭവിക്കണം എന്ന ന്യായപ്രമാണവിധി (ലേവ്യാ. 20: 10, 11, 13) തമസ്കരിച്ചവർക്ക് യേശു നൽകുന്ന താക്കീത് ഹൃദ്യമായി ആവിഷ്കരിച്ചിരിക്കുന്നു. വളരെ ഭാവതീവ്രമായി "പാപമില്ലാത്തവർ ആദ്യം കല്ലെറിയട്ടെ" എന്ന ലേഖനം രൂപശിൽപം ചെയ്തിരിക്കുന്നു.

യേശുവിന്റെ പരസ്യ ശുശ്രൂഷയിൽ 12 ശിഷ്യന്മാരും 70 അറിയിപ്പുകാരും ഉണ്ടായിരുന്നെങ്കിലും, ഒരു വലിയ വൃന്ദം സ്ത്രീകൾ കൂടി യേശുവിനെ അനുധാവനം ചെയ്തിരുന്നു. കാൽവറി ക്രൂശിന്റെ ചുവട്ടിലും യേശുവിന്റെ കല്ലറയുടെ മുന്നിലും ഉണ്ടായ സ്ത്രീസാന്നിധ്യം സുവിശേഷകർ കൃത്യമായി അടയാളപ്പെടുത്തിയിട്ടുണ്ട്. സ്ത്രീയും പുരുഷനും പരസ്പര പൂരകങ്ങളായി അംഗീകരിച്ചും ആദരിച്ചും പ്രോത്സാഹിപ്പിച്ചും ദൈവരാജ്യ പ്രവർത്തനത്തിൽ തുല്യ ഇണകളായി ചേർന്ന് പ്രവർത്തിക്കണമെന്നാണ് യേശുവിന്റെ ആത്മകഥയിൽ ആഹ്വാനം ചെയ്യുന്നത്.

സാഹിത്യരചനകളിൽ സൈബർ ഭാഷയുടെ സ്വാധീനം ഇപ്പോൾ ഗവേഷണ വിഷയമാണ്. ഈ തലമുറയിലെ എഴുത്തുകാരുടെ ഭാഷാ പ്രയോഗങ്ങളിൽ നൈസർഗികമായ സൈബർ ഭാഷയും സാങ്കേതിക പദാവലികളും സംക്രമി ക്കാറുണ്ട്. ഇൻറർനെറ്റും സൈബർ സംസ്കാരവും മനുഷ്യജീവിതത്തെ ഗ്രസിച്ചിരിക്കുന്നതിനാൽ അവയുടെ അർത്ഥവും

വ്യാപ്തിയും അതിശീഘ്രം സംവേദിക്കപ്പെടുന്നു. യേശുവിന്റെ ആത്മകഥയിലും സൈബർ പദാവലികളിലൂടെയുള്ള ഘോഷയാത്രയും വിവരണങ്ങളും ഉണ്ട്. സ്വർഗ്ഗരാജ്യം 'വല'യോട് സാദൃശ്യം എന്ന ഉപമ ഇൻറർനെറ്റ് എന്ന ആഗോള വലയുമായി സാദൃശ്യപ്പെടുത്തിയിട്ടുണ്ട്. ആധുനിക കമ്പ്യൂട്ടർ ഭാഷയിൽ യേശു ദൈവരാജ്യവിവരണങ്ങൾ നൽകുന്നത് വളരെ ശ്രദ്ധേയമാണ്. ദൈവസ്നേഹത്തിൽ നിറഞ്ഞ് എല്ലാവരെയും സഹോദരങ്ങളായി കൂട്ടിച്ചേർത്ത് സ്വർഗ്ഗീയ തീർത്ഥാടനത്തിൽ ഏവരും പങ്കുചേരണമെന്നാണ് ഈ കൃതി ആഹ്വാനം ചെയ്യുന്നത്.

സാമൂഹിക മാധ്യമങ്ങളും പുത്തൻ സാങ്കേതികവിദ്യയും സൃഷ്ടിച്ച ഉത്തരാധുനിക യുഗത്തിൽ യേശു നമ്മോട് എന്തായിരിക്കും ആഹ്വാനം ചെയ്യുന്നത് എന്നതിനെക്കുറിച്ചുള്ള അന്വേഷണവും തീർത്ഥാടനവുമാണ് ഈ കൃതി വിളംബരം ചെയ്യുന്നത്. യേശുവിന്റെ ശബ്ദവും സാന്നിധ്യവും ഇതിലെ വരികളിലൂടെ മനുഷ്യ മനസ്സുകളിലേക്ക് ഫലപ്രദമായി സംവേദിപ്പിക്കുവാൻ വന്ദ്യ.സി.സി. ചെറിയാനച്ചന്റെ ഭാവാവിഷ്ക്കാര വിവരണങ്ങൾക്ക് സാധ്യമാകുന്നു. യേശുവിന്റെ സാന്നിധ്യം അടുത്തറിയുവാൻ ഈ കൃതി അനേകർക്ക് വെളിച്ചം പകരട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

ബോധി, പന്തളം.<br>08–03–2021.




# നസ്രായനായ യേശു

Pencil sketch by: Anila Elizabeth Thomas, D/o Rev. Fr. Dr. O. Thomas

## അദ്ധ്യായം 61

# മറുരൂപമലയിലെ സ്വർഗ്ഗദർശനം

**(മത്തായി 17:1–8; മർക്കോസ് 9: 2 –13 ലൂക്കോസ് 9: 28– 36)**

നിങ്ങൾ ലോകം മുഴുവൻ നേടിയാലും ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ എന്ത് പ്രയോജനം എന്ന ചോദ്യം കേട്ട് ശിഷ്യന്മാർ എല്ലാം വളരെ ഗൗരവമായയി കുറെയേറെ സമയം മൗനത്തിലായിരുന്നു. സ്വർഗ്ഗരാജ്യത്തിന്റെ മഹത്വം അവർക്ക് കാണിച്ചു കൊടുക്കുവാനുള്ള സമയമായി എന്ന് എനിക്ക് തോന്നി. അവരെ ആശ്വസിപ്പിക്കുവാനായി ഞാൻ ഇങ്ങനെ പറഞ്ഞു: "മനുഷ്യപുത്രൻ തന്റെ രാജ്യത്തിൽ വരുന്നത് കാണുവോളം മരണം ആസ്വദിക്കാത്തവർ ചിലർ ഈ നിൽക്കുന്നവരിലുണ്ട് എന്ന് ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു"(മത്തായി 16 28). ഞാൻ പറഞ്ഞത് എന്താണെന്ന് അപ്പോൾ അവർക്ക് മനസ്സിലായില്ല.

ആറ് ദിവസം കഴിഞ്ഞിട്ട് ഞാൻ എനിക്ക് ഏറ്റവും കൂടുതൽ പ്രിയപ്പെട്ടവരായ പത്രോസിനെയും യാക്കോബിനെയും യോഹന്നാനെയും എന്റെ മഹത്വരൂപം കാണിച്ചു കൊടുക്കാനായി ഗലീല പ്രദേശത്തുണ്ടായിരുന്ന ഒരു ഉയർന്ന പർവ്വതത്തിലേക്ക് കൂട്ടിക്കൊണ്ടുപോയി. ഏറ്റവും മുകളിൽ നടന്നെത്തുവാൻ മണിക്കൂറുകൾതന്നെ വേണ്ടിവന്നു. അവിടെയെത്തി താഴോട്ട് നോക്കുമ്പോൾ വളരെ മനോഹരമായ കാഴ്ചകൾ കണ്ടു കുറച്ചുനേരം അവിടെ ഇരുന്നു ഞങ്ങൾ വിശ്രമിച്ചു. സ്വർഗ്ഗപിതാവിന്റെ സൃഷ്ടിമഹാത്മ്യം ശിഷ്യന്മാർ നല്ലവണ്ണം ആസ്വദിച്ചു അത്ഭുതപ്പെടുന്നത്കണ്ടു ഞാനും സന്തോഷിച്ചു. ചരിത്രത്തിൽ വളരെയേറെ സംഭവങ്ങൾ അരങ്ങേറിയ ഗലീല പ്രദേശത്തിന്റെ ഏറ്റവും ഉയർന്ന ഭാഗത്ത് തന്നെ സ്വർഗ്ഗദർശനം നൽകാനാണ് സ്വർഗ്ഗപിതാവ് പ്രസാദിച്ചത്. ഞങ്ങൾ നാല് പേരും കൂടി, സ്വർഗ്ഗപിതാവ് മനുഷ്യവർഗ്ഗത്തിന് ഈ മനോഹര പ്രപഞ്ചസൃഷ്ടി വഴി നൽകിയ അനുഗ്രഹങ്ങളെയും ഇസ്രായേൽ മക്കൾക്ക് നൽകിയ അത്ഭുതകരമായ സംരക്ഷണത്തെയും ഓർത്ത് ആരാധന നടത്തി. ആരാധനാമധ്യേ എനിക്ക് രൂപാന്തരം സംഭവിക്കുന്നത് കണ്ടു ശിഷ്യന്മാർ അത്ഭുതപ്പെട്ടു. എന്റെ മുഖം സൂര്യനെപ്പോലെ ശോഭിച്ചു, വസ്ത്രം

വെളിച്ചം പോലെ വെള്ളയായി. ഞാൻ ഈ ഭൂമിയിലേക്ക് വരുന്നതിനു മുൻപുള്ള എന്റെ മഹത്വരൂപം സ്വർഗ്ഗപിതാവ് ശിഷ്യന്മാർക്ക് കാണിച്ചു കൊടുക്കുകയായിരുന്നു. ഞാൻ മനുഷ്യനായി അവരെപ്പോലെ അവരുടെകൂടെ ഇത്രയും കാലം ജീവിച്ചു എങ്കിലും, ഞാൻ സാക്ഷാൽ ദൈവപുത്രനാണെന്നതിന്റെ യാഥാർത്ഥ്യം സ്വന്തം കണ്ണുകൾകൊണ്ട് കാണുവാൻ അവർക്കു കാണിച്ചു കൊടുക്കേണ്ടത് ആവശ്യമായിരുന്നു. കാരണം എന്റെ പുതിയനിയമസഭയുടെ ഭാവി പ്രവർത്തനത്തിന് നേതൃത്വം കൊടുക്കുവാൻ ഞാൻ തെരഞ്ഞെടുത്ത 12 പേരിൽ ഇവർ മൂന്നു പേർ മാത്രമേ എന്റെ മഹത്വദർശനം വിശ്വസിക്കാൻ തക്ക പക്വത പ്രാപിച്ചവരായിട്ടുണ്ടായിരുന്നുള്ളൂ. എന്റെ മരണവും പുനരുദ്ധാനവും കഴിഞ്ഞ ശേഷം മാത്രമേ ഈ സ്വർഗ്ഗദർശനത്തെപറ്റി മറ്റു ശിഷ്യന്മാരോടുപോലും പറയുവാൻ പാടുള്ളൂ എന്ന് ഞാൻ ഈ മൂന്ന് പേരോടും പ്രത്യേകം പറഞ്ഞിരുന്നു.

ഞാനങ്ങനെ പ്രകാശത്തിൽ ജ്വലിച്ചു നിൽക്കുമ്പോൾ മോശയും ഏലിയാവും ഇറങ്ങിവന്നു സംഭാഷണം നടത്തിയത് ശിഷ്യന്മാർ കണ്ടു അൽഭുതപരവശരായി. അവർ മോശയും ഏലിയാവും ആണെന്ന് എന്റെ ശിഷ്യന്മാർക്ക് അപ്പോൾ മനസ്സിലായില്ല, ഞാൻ പിന്നീട് അവരോട് പറഞ്ഞപ്പോഴാണ് അത് അവർക്ക് ബോധ്യമായത്.

യെരുശലേമിൽ നടക്കുവാൻ ഇരിക്കുന്ന എന്റെ കഷ്ടാനുഭവങ്ങളെപറ്റിയും മരണത്തെപ്പറ്റിയുമെല്ലാം ഞാനുമായി വിശദമായി സംസാരിക്കുവാനും മനുഷ്യൻ എന്ന നിലയിൽ എന്നെ ധൈര്യപ്പെടുത്താനും ആശ്വസിപ്പിക്കുവാനുമായി സ്വർഗ്ഗപിതാവ് പ്രത്യേകം ഈ രണ്ടുപേരെയും എന്റെ പക്കൽ അയച്ചതാണ്. മോശ പഴയനിയമകാലത്തെ മരണമടഞ്ഞവരുടെ പ്രതിനിധിയായും, ഏലിയ എന്റെ രണ്ടാമത്തെ വരവുവരെയും ജീവനോടിരിക്കുന്നവരുടെ പ്രതിനിധിയായും ചരിത്രത്തിന്റെ മധ്യത്തിൽ ബലിയർപ്പിക്കപെടാനുള്ള എന്റെ അടുക്കലെത്തിയ അനുഭവം രക്ഷാകര ചരിത്രത്തിലെ ഒരു സുപ്രധാന മുഹൂർത്തം ആണെന്ന് നിങ്ങൾ മനസ്സിലാക്കണം. ഭൂമിയുടെ തന്നെ കേന്ദ്രസ്ഥാനത്ത് വച്ചായിരുന്നു സ്വർഗ്ഗപിതാവ് ഈ സ്വർഗ്ഗദർശനം ക്രമീകരിച്ചത് എന്നതും വളരെ പ്രാധാന്യമർഹിക്കുന്നതാണ്. മോശയും ഏലിയാവും എന്നെ ആശ്വസിപ്പിക്കാൻ വന്നതുപോലെ, എന്റെ മാനുഷികമായ നിർണായകഘട്ടങ്ങളിൽ ഒക്കെ സ്വർഗ്ഗപിതാവ് ദൂതന്മാരെ എന്റെ അടുക്കൽ അയക്കാറുണ്ട്. എന്റെ ശിഷ്യന്മാരുടെ അടുക്കലും ഇപ്രകാരം സ്വർഗ്ഗപിതാവ് അവരുടെ പ്രയാസഘട്ടങ്ങളിൽ

ദൂതന്മാരെ അയക്കുന്ന അനുഭവങ്ങൾ പലപ്പോഴും ഉണ്ടായിട്ടുണ്ട്. പീഡനകാലഘട്ടങ്ങളിൽ സന്തോഷത്തോടെയും ധൈര്യത്തോടെയും വിശ്വാസികൾ പീഡനങ്ങൾ ഏൽക്കാനും രക്തസാക്ഷികളായി മരണം വരിക്കാനും സാധിച്ചത് ഇപ്രകാരം സ്വർഗ്ഗപിതാവിന്റെ തക്ക സമയത്തുള്ള സഹായങ്ങൾ മൂലമായിരുന്നു. നിങ്ങൾക്കും അപ്രകാരം ദൈവികസഹായം മാത്രമല്ല, മഹത്വീകരണ അനുഭവങ്ങളും പ്രതീക്ഷിക്കാമെന്ന് സാന്ദർഭികമായി ഞാൻ നിങ്ങളോടും പറയുകയാണ്.

മറുരൂപ അനുഭവത്തിൽതന്നെ മോശയും ഏലിയാവുമായി, യെരുശലേമിൽ നടക്കാനിരിക്കുന്ന എന്റെ നിര്യാണത്തെകുറിച്ച് കുറെ കാര്യങ്ങൾ ഞങ്ങൾ ദീർഘനേരം സംസാരിച്ചു. ശിഷ്യന്മാർ അതെല്ലാം കണ്ടുകൊണ്ട് പരിഭ്രാന്തരായി കാണപ്പെട്ടു. ഞാൻ അടുത്ത്ചെന്നു നോക്കിയപ്പോൾ അവർ ഉറക്കത്തിലേക്ക് മയങ്ങി തുടങ്ങിയിരുന്നു. എന്നെ കണ്ട ഉടനെ പത്രോസ് ചാടിഎഴുന്നേറ്റ് എന്റെ കാൽക്കൽ കവിണ്ണുവീണു പറഞ്ഞു:" ഗുരുവേ നാം ഇവിടെ ഇരിക്കുന്നത് നല്ലത്. ഞങ്ങൾ മൂന്ന് കുടിലുകൾ ഉണ്ടാക്കട്ടെ, ഒന്ന് നിനക്കും ഒന്ന് മോശയ്ക്കും ഒന്ന് ഏലീയാവിനും എന്ന് താൻ പറയുന്നത് എന്താണെന്ന് അറിയാതെപറഞ്ഞു"(ലൂക്കോസ് 9: 32– 33). അവൻ ഇത് പറയുമ്പോൾതന്നെ പ്രകാശമുള്ള ഒരു മേഘം അവരുടെ മേൽ നിഴലിട്ടു. മേഘത്തിൽ നിന്ന് " ഇവൻ എന്റെ പ്രിയപുത്രൻ, ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു" എന്നൊരു ശബ്ദം ഉണ്ടായി. (മത്തായി 17:5). ശിഷ്യന്മാർ ഇത് കേട്ടിട്ട് ഭയപ്പെട്ടു കവിണ്ണുവീണു. ഞാനവരെ തൊട്ട് എഴുന്നേൽപ്പിച്ചു. "എഴുന്നേൽക്കുവിൻ ഭയപ്പെടേണ്ട" എന്ന് പറഞ്ഞു. അവർ എഴുന്നേറ്റ് നല്ലവണ്ണം കണ്ണുതുറന്നു നോക്കിയപ്പോൾ മോശെയെയും ഏലിയാവിനെയും കാണാതെ കൂടുതൽ ഭയപരവശരായി. ഞാൻ അവിടെ ഉള്ളതിന്റെ ധൈര്യം അവരുടെ മുഖങ്ങളിൽ കാണാമായിരുന്നു. കുറച്ചുസമയം കൂടി മലമുകളിൽ തന്നെ വിശ്രമിച്ചശേഷം ഞങ്ങൾ താഴേക്കിറങ്ങുമ്പോൾ ശിഷ്യന്മാർ എന്നോട് ചോദിച്ചു, " ഏലിയാവ് മുൻപേ വരേണ്ടതുണ്ട് എന്ന് ശാസ്ത്രിമാർ പറയുന്നുണ്ടല്ലോ, അതെന്താണ്? (മലാക്കി 4: 5– 6). ഞാൻ അവരോട് പറഞ്ഞു: "ഏലിയാവ് വന്നു കഴിഞ്ഞു എങ്കിലും അവർ അവനെ അറിഞ്ഞു കൊള്ളാതെ തങ്ങൾക്ക് തോന്നിയതെല്ലാം അവനോട് ചെയ്തു. അതുപോലെ മനുഷ്യപുത്രനും അവരാൽ കഷ്ടപ്പെടുവാനുണ്ട്.".(മത്തായി 17: 9– 13). ഞാൻ സ്നാപകയോഹന്നാനെ കുറിച്ചാണ് പറഞ്ഞത് എന്ന് അവർക്ക് മനസ്സിലായി.

മറുരൂപമലയിലെ രൂപാന്തര അനുഭവത്തിന് പ്രധാന

മുഖാന്തരമായത് "ദൈവിക പ്രകാശം" ആയിരുന്നു. എന്റെ മുഖം സൂര്യനെപ്പോലെ ശോഭിച്ചു എന്നും വസ്ത്രം വെളിച്ചംപോലെ വെള്ളയായി തീർന്നു എന്നും മത്തായിശ്ലീഹ എഴുതിവെച്ചിട്ടുണ്ടല്ലോ.(മത്തായി17:2). യഥാർത്ഥത്തിൽ എന്താണ് സത്യവെളിച്ചം എന്ന് വേണ്ടവിധം മനസ്സിലാക്കുവാൻ കഴിയാത്തതിനാൽ, അറിയാവുന്നഭാഷയിൽ അദ്ദേഹം അങ്ങനെ എഴുതി എന്നേയുള്ളൂ. സൂര്യനെ സൃഷ്ടിക്കുന്നത് സൃഷ്ടി കർമ്മത്തിന്റെ നാലാംദിവസം ആണല്ലോ. അതിനുമുൻപ് തന്നെ, സൃഷ്ടിക്കപ്പെടാത്തതും നിത്യമായി ഒരിക്കലും തീർന്നുപോകാത്തതും, ഇന്ധനം ആവശ്യമില്ലാത്തതും, തിന്മയുടെ എല്ലാ അന്ധകാരത്തെയും ശാശ്വതമായി നീക്കി നന്മനിറഞ്ഞ പ്രകാശത്തിന്റെ അനുഭവം നിലനിർത്തുന്നതുമായ "ദിവ്യവെളിച്ചം", ആയ നിത്യജീവന്റെ അനുഭവം മനുഷ്യർക്ക് ലഭിക്കുവാൻ വേണ്ടി സ്വർഗ്ഗപിതാവ് നിലനിർത്തിയിരുന്നു. ഈ ദിവ്യവെളിച്ചം "പ്രകാശ വസ്ത്രമായി" ആദാമിനും ഹവ്വയ്ക്കും നൽകിയിരുന്നതാണ്. അവരുടെ പാപംമൂലം അത് നഷ്ടപ്പെട്ടതിനാലാണ് അവർക്ക് മരണഭയവും ലജ്ജയും തോന്നിതുടങ്ങിയത് എന്ന് ഞാൻ നേരത്തെ പറഞ്ഞത് നിങ്ങൾ ഓർക്കുന്നുണ്ടാകുമല്ലോ. ഈ ദിവ്യപ്രകാശം എന്റെ ദൈവത്വത്തെയാണ് സൂചിപ്പിക്കുന്നത്. സകലത്തെയും ജീവിപ്പിക്കുന്നതും തിന്മയാകുന്ന അന്ധകാരത്തെ നശിപ്പിച്ച് നന്മയാകുന്ന പ്രകാശം മനുഷ്യമനസ്സുകളിൽ വരുത്തുന്നതുമായ ദൈവിക ഊർജ്ജമാണത്. അതുകൊണ്ടുതന്നെ ഈ പ്രകാശത്തിന്റെ അനുഭവത്തിൽ കൂടി ഞാനും ദൈവപിതാവും പരിശുദ്ധാത്മാവും ആകുന്ന ത്രീയേകദൈവം എന്ന സത്യമായ യാഥാർത്ഥ്യത്തിന്റെ വെളിപ്പെടുത്തലുകളും കൂടിയാണ് മറുരൂപമലയിൽ സംഭവിച്ചത്. ദൈവപുത്രനായ ഞാൻ ദേഹരൂപത്തിലും പിതാവാംദൈവം ശബ്ദരൂപത്തിലും പരിശുദ്ധാത്മാവായ ദൈവം പ്രകാശരൂപത്തിലും മറുരൂപമലയിൽ പ്രത്യക്ഷപ്പെട്ടപ്പോൾ അത് യഥാർത്ഥ സ്വർഗ്ഗത്തിന്റെ ഒരു മുന്നാസ്വാദനം തന്നെ ആയിരുന്നു എന്ന് മനസ്സിലാക്കുക.

ഈ മറുരൂപ അനുഭവത്തിൽ കൂടി ചില കാര്യങ്ങൾ ഞാൻ അക്കമിട്ടു പറഞ്ഞു തരാം.

1) "ദൈവം വെളിച്ചമാകുന്നു; അവനിൽ ഇരുട്ട് ഒട്ടുമില്ല" (1യോഹന്നാൻ 1: 5) എന്നും ആദ്യം മുതലുണ്ടായിരുന്ന വചനമായ എന്നിൽ ജീവനുണ്ടായിരുന്നു എന്നും ആ ജീവൻ മനുഷ്യരുടെ വെളിച്ചമായിരുന്നു എന്നും ആ വെളിച്ചം ഇരുളിൽ പ്രകാശിച്ചിരുന്നു എന്നും" എന്റെ പ്രിയ ശിഷ്യൻ യോഹന്നാൻ എഴുതിയത് ശ്രദ്ധയോടെ വായിക്കുക.

(യോഹന്നാൻ 1: 4 –6). ഈ ദൈവിക വെളിച്ചം ലോകത്തിന് മുഴുവനും വ്യാപിപ്പിക്കുന്നതിന് നിങ്ങളെയും പ്രകാശത്തിലേക്ക് പ്രവേശിപ്പിച്ചു, പ്രകാശ വസ്ത്രം ധരിപ്പിച്ചു, ലോകത്തിലെ പാപ അന്ധകാരത്തെ നീക്കാനുള്ള ഒരു ദർശനം നൽകാനാണ് ഞാൻ മറുരൂപമലയിൽ എന്റെ യഥാർത്ഥസ്വരൂപം കാണിച്ചത്. എന്റെ പ്രകാശത്തിൽ നിങ്ങൾ വസിച്ചുകൊണ്ട് ലോകം മുഴുവനും എന്റെ സത്യവെളിച്ചം കാണിച്ചുകൊടുക്കണം.

2). നിങ്ങളെ പോലെ മനുഷ്യനായി കാണപ്പെട്ടാലും ഞാൻ സത്യദൈവം തന്നെയാണെന്ന് നിങ്ങൾ അറിഞ്ഞു കൊള്ളുക. പിതാവാംദൈവം വ്യക്തമായ ശബ്ദത്തിൽ പറഞ്ഞത് നിങ്ങൾ കേട്ടത് ആണല്ലോ "ഇവൻ എന്റെ പ്രിയപുത്രൻ ആകുന്നു" എന്ന്.(മത്തായി 17:15). ആയിരുന്നു എന്നോ ആകുമെന്നോ അല്ല നിത്യമായി "ഞാൻ ആകുന്നവൻ ഞാൻ ആകുന്നു" എന്ന് മോശയോട് ദൈവം പറഞ്ഞ രീതിയിൽ തന്നെ, നിത്യതയിൽ ഉള്ള പുത്രൻ ആകുന്നു ഞാൻ എന്ന് നിങ്ങൾക്ക് വെളിപ്പെടുത്തുകയായിരുന്നു. ജോർദാനിൽവെച്ച് എന്റെ മാമോദിസ സമയത്തും ഇപ്രകാരം ഒരു വെളിപ്പെടുത്തൽ (Epiphany,ദനഹ) ഉണ്ടായതായി നിങ്ങൾക്കറിയാമല്ലോ. "സത്യദൈവത്തിൽ നിന്നുള്ള സത്യദൈവവും പിതാവിനോട് സമത്വമുള്ളവനും" എന്ന് നിങ്ങളുടെ വിശ്വാസപ്രമാണത്തിൽ ചൊല്ലുന്നതിന്റെ അടിസ്ഥാനം ഈ സ്വർഗീയ വെളിപ്പെടുത്തലുകളാണ്. "ഞാൻ ദൈവപുത്രനായ മശിഹാ" തന്നെ എന്ന് പത്രോസ് മുൻകൂട്ടി പ്രസ്താവിച്ചത് ദൈവാത്മാവ് അങ്ങനെ അവന് വെളിപ്പെടുത്തിയതുകൊണ്ടാണ്. എന്നാൽ ആ ബോധ്യം നേരിട്ട് ഉറപ്പിക്കാനുള്ള അവസരമാണ് രൂപാന്തരീകരണം വഴി അവർക്കും അവർ മൂലം എന്നിൽ വിശ്വസിക്കുന്ന എല്ലാവർക്കും ലഭിക്കുന്നത്. ഞാൻ സാക്ഷാൽ ദൈവപുത്രൻ തന്നെ ആണെന്ന് ഉറപ്പിച്ച് പറയുമ്പോഴും, ഭൂമിയിൽ വന്നു നിങ്ങളുടെ മുമ്പാകെ ജീവിച്ചു കാണിച്ചതന്നത് പൂർണമനുഷ്യൻ എന്ന നിലയിലാണ്. നിങ്ങൾ മരണം ഉള്ള "മർത്ത്യർ" ആയതിനാൽ മനുഷ്യർ എന്ന് വിളിക്കപ്പെടുന്നെങ്കിലും, എന്നെപ്പോലെ ജീവിച്ച് കാണിച്ച് ആദ്യം എന്നെപ്പോലെ "പൂർണ മനുഷ്യത്വത്തിലേക്ക്" വളർന്നതിനുശേഷം മാത്രമേ, ദൈവപുത്രത്വത്തിലേക്കു വളരുവാൻ കഴിയുകയുള്ളൂ.

3) പ്രകാശം വഹിച്ചുകൊണ്ട് പ്രത്യക്ഷമായ മേഘം ദൈവസാന്നിധ്യമുള്ള ആരാധന സ്ഥലത്തെയാണ് സൂചിപ്പിക്കുന്നത്. എന്നോടൊപ്പം പ്രത്യക്ഷപ്പെട്ട മോശയും ഏലിയാവും ന്യായപ്രമാണം, പ്രവാചകന്മാർ എന്നീ തിരുവെഴുത്തുകളുടെ പ്രതിനിധികളായും

മരിച്ചുപോയവരുടെയും ജീവിച്ചിരിക്കുന്നവരുടെയും പ്രതിനിധികളായി നിങ്ങൾക്ക് മനസ്സിലാക്കാം. ഞാൻ ഈ ലോകത്തിൽ വന്നത് തിരുവെഴുത്തുകളുടെ പൂർത്തീകരണം ആയിട്ടാണ് എന്ന് നിങ്ങൾ മനസ്സിലാക്കി കാണും. അതുപോലെതന്നെ മോശയെപ്പോലെ മരിച്ചുപോയവരെയും ഏലിയാവിനെപ്പോലെ ജീവനുള്ളവരെയും അവസാനനാളിൽ ഞാൻ ന്യായം വിധിക്കുവാൻ ഇതുപോലെ ദൈവപുത്രന്റെ പദവിയിൽ തന്നെ മഹത്വപ്രത്യക്ഷതയോടെ വീണ്ടും വരുമെന്ന സൂചന കൂടിയായി എന്റെ ഈ രൂപാന്തര അനുഭവത്തെ നിങ്ങൾ കണക്കാക്കണം.

4) പണ്ട് യിസ്രായേൽമക്കൾ മരുഭൂമിയിൽ കൂടി കാനാൻ ദേശത്തേക്കുള്ള യാത്രയിൽ അവർക്ക് പകൽ തണൽ നൽകുന്നതിനായി മേഘത്തെ ക്രമീകരിച്ചതിന്റെ ഓർമ്മയിൽ, പുതിയ ഇസ്രായേൽ ആകുന്ന നിങ്ങൾക്കും നിങ്ങളുടെ സ്വർഗ്ഗീയ തീർത്ഥാടനത്തിൽ ആശ്വാസത്തിനായി മേഘത്തിൽ ദൈവസാന്നിധ്യം ലഭിക്കുമെന്ന് നിങ്ങളെ കൂടി ഓർമ്മിപ്പിച്ച ധൈര്യപ്പെടുത്തുവാൻ വേണ്ടിയാണ് ഈ അനുഭവം ഞാൻ അവതരിപ്പിച്ചത്.

5) യഹൂദന്മാർ മരുഭൂമിയിൽ കൂടാരം അടിച്ചു താമസിച്ചപ്പോഴും ദൈവം അവരെ നടത്തിയ കാര്യം നന്ദിയോടെ ഓർക്കാനായി അവർ കനാൻദേശത്ത് എത്തിയ വർഷം മുതൽ ആചരിച്ചിരുന്ന പ്രധാന പെരുന്നാളുകളിൽ ഒന്നായിരുന്നു കൂടാരപ്പെരുന്നാൾ. ഈ ലോക ജീവിതം താൽക്കാലികമാണെന്നും ഇവിടെ നിങ്ങൾക്ക് കൂടാരങ്ങൾ മാത്രം മതി, നിത്യ ഭവനം സ്വർഗ്ഗത്തിൽ ഞാൻ ഒരുക്കുന്നുണ്ട് എന്നും ഉള്ള ഓർമ്മ പുതുക്കാനായി നിങ്ങളും കൂടാരപെരുന്നാൾ ആഘോഷിക്കുന്നത് നല്ല കാര്യം തന്നെയാണ്. എന്റെ ശിഷ്യന്മാരിൽ ചിലർ കൂടാര പണി ചെയ്തു ജീവിച്ചിരുന്നതായി നിങ്ങൾക്കറിയാമല്ലോ. നിങ്ങളുടെ ശരീരം തന്നെ വെറും മൺകൂടാരം ആണെന്ന് പൗലോസ് ശ്ലീഹാ പറയുന്നത് ഈ ലോക നശ്വരതയെ സൂചിപ്പിക്കുവാനായിട്ടാണ്. (2 കൊരി 5: 1).

6) മോശയുടെ കാലം മുതൽ ആരാധനയ്ക്കായി നിർമ്മിക്കപ്പെട്ടിരുന്ന സമാഗമനകൂടാരം എന്താണെന്ന് നിങ്ങൾക്കറിയാമല്ലോ. ദൈവസാന്നിധ്യം ഉറപ്പാക്കാനായി ഇസ്രായേൽജനം പ്രവാസകാലം മുഴുവനും അത് വിശുദ്ധമായി സംരക്ഷിച്ചുവന്ന കാര്യമെല്ലാം ഞാൻ പറയാതെ തന്നെ നിങ്ങൾക്ക് അറിയാം. "സാക്ഷ്യപെട്ടകം"(Tabernacle) സൂക്ഷിക്കുന്നതിനായി പിന്നീട് അവർ യെരുശലേമിൽ ദേവാലയം

ഉണ്ടാക്കിയതും നിങ്ങൾക്കറിയാം. (പുറപ്പാട് പുസ്തകം 25 മുതൽ 40 വരെയുള്ള അധ്യായങ്ങൾ കാണുക). കൂടാരപ്പെരുന്നാൾ യഹൂദന്മാർ വളരെ വിശേഷമായി ആഘോഷിച്ചിരുന്നു (ലേവ്യാ 23:24). (എബ്രായ 9: 2, 3). ശരീരം തന്നെ "ദൈവമന്ദിരം" എന്ന നിലയിൽ ആരാധനയ്ക്കായി വിശുദ്ധമായി സൂക്ഷിക്കണമെന്ന ആശയം പുതിയനിയമത്തിൽ സ്ലീഹന്മാർ വ്യക്തമായി പഠിപ്പിക്കുന്നതും ഈ സന്ദർഭത്തിൽ ഞാൻ നിങ്ങളെ ഓർമ്മിപ്പിക്കുകയാണ്. (2 പത്രോസ് 1: 13; 2 കൊരിന്ത്യർ 5:1).

7). മരണാനന്തരജീവിതത്തിലേക്ക് വിരൽചൂണ്ടുന്ന ചില പ്രധാനകാര്യങ്ങൾ ഈ സംഭവത്തിലൂടെ വെളിവാക്കുന്നുണ്ട്. മരിച്ചുപോയ മോശ ഇപ്പോഴും സജീവമായിരിക്കുന്നു എന്നും ദൈവിക നിർദ്ദേശങ്ങൾ പ്രകാരം വർത്തമാനകാലകാര്യങ്ങൾ മാത്രമല്ല ഭാവിയിൽ യെരുശലേമിൽ നടക്കുവാൻ പോകുന്ന കാര്യത്തെപ്പറ്റി കൂടി ചർച്ചചെയ്യുവാൻ കഴിയുന്ന അവസ്ഥയിലാണ് എന്നും ഇവിടെ വ്യക്തമാക്കുകയാണ്. പരസ്പരം തിരിച്ചറിയാൻ കഴിവുള്ള അവസ്ഥയിലാണ് ശാരീരിക മരണം പ്രാപിച്ചവർ ഈ ലോകത്തിന് അപ്പുറത്തേക്ക് പോകുന്നത് എന്ന കാര്യം ഇവിടെ നിങ്ങൾക്ക് വ്യക്തമായി കാണുമല്ലോ. എന്നിലുള്ള വിശ്വാസത്തിൽ നിദ്രപ്രാപിക്കുന്നവർ പറുദീസയിലേക്കും, എന്നെ വിശ്വസിക്കുവാൻ ഇടയാകാതെ മരിച്ചു പോകുന്നവർ എന്റെ സുവിശേഷം അറിയിക്കപ്പെട്ടു കൊണ്ടിരിക്കുന്ന പാതാളത്തിലേക്കും താൽക്കാലികമായി മാറ്റപ്പെടുകയാണ് എന്നും, ഞാൻ വീണ്ടും വരുമ്പോൾ ജീവനോടെ ശേഷിക്കുന്നവരും എല്ലാ മരിച്ചുപോയവരും ജീവിച്ച് എഴുന്നേറ്റ് എന്റെ മുൻപാകെ നിൽക്കേണ്ടിവരും എന്നും ഞാൻ പറഞ്ഞിട്ടുള്ളത് നിങ്ങൾ ഓർക്കണം.

8) മലാക്കി പ്രവചനത്തിൽ ഏലിയാ പ്രവാചകന്റെ കാര്യം പറയുന്നത് നിങ്ങൾ വായിച്ചു കാണും," യഹോവയുടെ വലുതും ഭയങ്കരവുമായ നാൾ വരുന്നതിനു മുൻപ് ഞാൻ നിങ്ങൾക്ക് ഏലിയാ പ്രവാചകനെ അയയ്ക്കും. ഞാൻ വന്നു ഭൂമിയെ സംഹാര ശപഥംകൊണ്ട് ദണ്ഡനം നൽകാതിരിക്കേണ്ടതിന് അപ്പൻമാരുടെ ഹൃദയം മക്കളോടും മക്കളുടെ ഹൃദയം അപ്പൻമാരോടും നിരപ്പിക്കും"(മലാക്കി 4: 5– 6). ഈ പ്രവചനപൂർത്തീകരണം ആയിട്ടാണ് യോഹന്നാൻസ്നാപകൻ വഴിയായി മാനസാന്തരസന്ദേശം നൽകി ദൈവരാജ്യത്തിന് മനുഷ്യരെ ഒരുക്കിയത്. എനിക്ക് മുന്നോടിയായ യോഹന്നാനെ പറ്റിയുള്ള ഈ മലാഖി പ്രവാചകന്റെ കാലത്തോടെ പഴയനിയമപ്രവചനം അവസാനിപ്പിക്കുന്നതായി നിങ്ങൾ കാണുന്നു. പിന്നീട് 400 വർഷങ്ങൾക്ക്

ശേഷമാണ് സ്നാപകയോഹന്നാൻ മുഖാന്തരം സ്വർഗ്ഗരാജ്യ സന്ദേശം ആരംഭിക്കുന്നത് എന്ന് നിങ്ങൾക്ക് മനസ്സിലായിക്കാണും എന്ന് ഞാൻ കരുതുന്നു.

9)മറുരൂപമലയിലെരൂപാന്തരത്തിലെപ്രധാനസന്ദേശംനിങ്ങളുടെ ഓരോരുത്തരുടെയും രൂപാന്തരീകരണം ആണ്. ദൈവപുത്രനായ ഞാൻ മനുഷ്യപുത്രൻ ആയി രൂപാന്തരം പ്രാപിച്ചു ഈ ഭൂമിയിൽ വന്നത് മനുഷ്യ പുത്രന്മാരായ നിങ്ങളെയെല്ലാം ദൈവ പുത്രന്മാരായി രൂപാന്തരപ്പെടുത്തി സ്വർഗ്ഗത്തിലേക്ക് കൊണ്ടുപോകാൻ ആണെന്ന കാര്യം എപ്പോഴും ഓർത്തിരിക്കണം. ഈ കാര്യത്തിൽ നിങ്ങൾക്ക് അല്പംപോലും സംശയം ഉണ്ടാകാതിരിക്കാൻ വേണ്ടിയാണ് ഞാൻ ദൈവം തന്നെയാണെന്ന് ഇവിടെ വ്യക്തമാക്കുന്നത്. അതുകൊണ്ട് നിങ്ങൾക്ക് പൂർണ്ണമായും എന്നെയും എന്റെ വാക്കുകളെയും വിശ്വസിക്കാം.

10). എന്താണ് ഏറ്റവുമൊടുവിൽ അവിടെ സംഭവിച്ചതെന്ന് നിങ്ങൾ ശ്രദ്ധിച്ചോ? മോശയ്ക്കും ഏലീയാവിനും എനിക്കും ഒരുപോലെ മൂന്നു കൂടാരങ്ങൾ ഉണ്ടാക്കി ഈ ലോകത്തിൽ തന്നെ താമസിക്കാം എന്നായിരുന്നു പത്രോസിന്റെ നിർദ്ദേശം. അത് പറഞ്ഞ ഉടൻതന്നെ സ്വർഗ്ഗദർശനം അപ്രത്യക്ഷമായി. പത്രോസ് നൽകിയ നിർദ്ദേശം സ്വർഗ്ഗപിതാവിന് ഇഷ്ടമായില്ല. ഉടനെ ഉണ്ടായ ദൈവശബ്ദം വളരെ വ്യക്തമായിരുന്നു.: "നിങ്ങളിനി മോശയ്ക്കും പ്രവാചകന്മാർക്കും അല്ല ദൈവപുത്രനായ എനിക്ക് തന്നെ പൂർണ്ണമായും ചെവി തരണമെന്ന്". അതായത് എന്നെ അനുസരിച്ച് ജീവിക്കുന്ന പുതിയനിയമസഭയിൽ മോശയുടെ പ്രവാചകന്മാരുടെയും ഉപദേശങ്ങൾ എല്ലാം സാക്ഷാൽ ദൈവപുത്രനായ ഞാൻ നൽകുന്ന പുതിയനിയമം ആയ "സ്നേഹമാർഗ്ഗമാണ്" നിങ്ങൾ സ്വീകരിച്ച് ജീവിക്കേണ്ടത്. ഈ കാര്യം വേണ്ടതുപോലെ ഗ്രഹിക്കുവാൻ നിങ്ങൾക്കും നിങ്ങളെ നയിക്കുന്ന നേതാക്കന്മാർക്കും ഇനിയും കഴിഞ്ഞിട്ടില്ല എന്ന് ഓർത്തു ഞാൻ ദുഃഖിക്കുന്നു. മറുരൂപമലയിലെ അനുഭവത്തിൽ കൂടി നിങ്ങൾ ധ്യാനപൂർവ്വം കടന്നുപോകാൻ ശ്രമിക്കുക. പരിശുദ്ധാത്മാവ് നിങ്ങളുടെ ആന്തരിക കണ്ണുകളെ തുറന്നുതരട്ടെ എന്ന് ആശംസിക്കുന്നു

1–1–2021.

## അദ്ധ്യായം 62

# ഭൂതബാധയെ അകറ്റുവാൻ ദൈവവിശ്വാസം തന്നെ വേണം

**(മത്തായി 17: 14 –21; മർക്കോസ് 9: 14 –29; 38– 41)ലൂക്കോസ് 9: 37 –43)**

മറുരൂപമലയിൽ ഉണ്ടായ പ്രകാശ അനുഭവം കഴിഞ്ഞ് ഞാനെന്റെ സാധാരണ മനുഷ്യരൂപം പ്രാപിക്കുവാൻ കുറച്ചു സമയം കൂടെ അവിടെ തന്നെ ചെലവഴിച്ചു. അതിനുശേഷം ഞങ്ങൾ മലയിറങ്ങി താഴ്വാരത്തിനോട് അടുത്തപ്പോൾ ജനക്കൂട്ടത്തിന്റെ ഒരു ബഹളം കേൾക്കാൻ തുടങ്ങി. ഞങ്ങൾ അൽപ്പംകൂടി വേഗത്തിൽ നടന്ന് മറ്റുശിഷ്യന്മാരുടെ അടുക്കലെത്തി. അവിടെ യഹൂദാശാസ്ത്രിമാർ എന്റെ ശിഷ്യന്മാരെ ചോദ്യം ചെയ്തു കൊണ്ടിരിക്കുകയായിരുന്നു. ഞാൻ അടുത്തുചെന്ന് അവരോട് എന്താണ് കാര്യം എന്ന് അന്വേഷിച്ചു. ജനങ്ങൾ എന്നെ കണ്ടപ്പോൾ വളരെ ആകാംക്ഷയോടെ എന്റെ അടുത്തേക്ക് വന്നു. ഞാൻ എവിടെ പോയെന്ന് അറിയാതെ അവർ വിഷമിച്ചിരിക്കുകയായിരുന്നു. എന്റെ മുഖത്ത് ഉണ്ടായ പ്രത്യേക പ്രകാശം മുഴുവനുമായി എന്നെ വിട്ടുമാറിയിട്ടില്ലായിരുന്നു. എല്ലാവരും എന്നെ സൂക്ഷിച്ചുനോക്കിയത് അതുകൊണ്ടു കൂടിയാണ്.

ജനക്കൂട്ടത്തിൽനിന്നും ഒരാൾ അതീവപരവശനായി ധൃതിയിൽ എന്റെ അടുക്കൽ എത്തി മുട്ടുകുത്തി കരഞ്ഞു കൊണ്ട് പറഞ്ഞു: "കർത്താവേ, എന്റെ മകനോട് കരുണയുണ്ടാകണമേ. അവൻ ചന്ദ്രരോഗം പിടിച്ച് പലപ്പോഴും തീയിലും വെള്ളത്തിലും വീണു വല്ലാത്ത കഷ്ടത്തിലായി പോകുന്നു. ഞാൻ അവനെ ശിഷ്യന്മാരുടെ അടുക്കൽ കൊണ്ടുവന്നു. എന്നാൽ സൗഖ്യം വരുത്തുവാൻ അവർക്ക് കഴിഞ്ഞില്ല. (മത്തായി 17: 14 –16). "ഗുരുവേ അങ്ങ് കരുണ തോന്നി എന്റെ മകനെ കടാക്ഷിച്ചു സൗഖ്യമാക്കേണമേ. എനിക്ക് ആകെയുള്ള ഒരു മകനാണ്. നീ അവനെ സൗഖ്യമാക്കുമെന്ന വിശ്വാസത്താൽ ഞാൻ അവനെ ഇവിടെ കൊണ്ടുവന്നിരിക്കുകയാണ്. അങ്ങയെ കാണാതെ വന്നപ്പോൾ എന്റെ മകനെ ബാധിച്ചിരിക്കുന്ന ഊമയായ ദുരാത്മാവിനെ പുറത്താക്കുവാൻ ശിഷ്യന്മാരോട് പറഞ്ഞിട്ട് അവർക്ക് കഴിഞ്ഞില്ല. ദുരാത്മാവ് എന്റെ

മകനെ പിടിച്ചിട്ട് അവൻ പൊടുന്നനവേ നിലവിളിക്കുന്നു. അത് അവനെ വിറപ്പിച്ച് പിടപ്പിക്കുന്നു. പിന്നെ അവനെ ഞെക്കി ഞെരുക്കി പ്രയാസത്തോടെ വിട്ടുമാറുന്നു. (ലൂക്കോസ് 9: 37– 43).

അയാൾ പറയുന്നത് എല്ലാം ഞാൻ കേട്ടു. അവരുടെ കാര്യത്തിൽ എനിക്ക് മനസ്സലിവ് തോന്നി. ആ പിതാവിന് എന്നിൽ അല്പം വിശ്വാസം ഉള്ളത് കണ്ടു ഞാൻ സന്തോഷിച്ചെങ്കിലും, എന്റെ കൂടെ ഇത്രയും കാലം നടന്ന് ഞാൻ പറഞ്ഞതും ചെയ്തു കാണിച്ചതും എല്ലാം കേൾക്കുകയും കാണുകയും ചെയ്യുന്ന എന്റെ ശിഷ്യന്മാർ ഇത്രയും വിശ്വാസമില്ലാത്തവർ ആയിപ്പോയല്ലോ എന്നോർത്ത് എനിക്ക് വലിയ ദുഃഖം ഉണ്ടായി. ഈരണ്ടു പേരെ വീതം ഞാൻ അയച്ചപ്പോൾ ഭൂതങ്ങളെ പുറത്താക്കി എന്ന് പറഞ്ഞ് സന്തോഷത്തോടെ എന്റെ അടുക്കൽ അവർ വിവരിച്ചുപറഞ്ഞത് ഞാൻ ഓർക്കുകയായിരുന്നു. ഏതായാലും അവരോട് മാത്രമായി ഈ കാര്യം പിന്നീട് സംസാരിച്ചാൽ മതി, ജനക്കൂട്ടത്തിന് മുന്നിൽവച്ച് ഞാൻ അവരെ ശാസിക്കുന്നത് അവരുടെ പിന്നീടുള്ള ശുശ്രൂഷയിൽ ദോഷമായി ബാധിക്കും എന്നറിയാവുന്നതുകൊണ്ട്, ഞാൻ ജനത്തോട് ആയിട്ട് ഇങ്ങനെ പറഞ്ഞു : "അവിശ്വാസവും കോട്ടവും ഉള്ള തലമുറയെ, എത്രത്തോളം ഞാൻ നിങ്ങളോട് കൂടിയിരുന്നു നിങ്ങളെ സഹിക്കും?". ഞാൻ ഇങ്ങനെ പറഞ്ഞു കൊണ്ടിരുന്നപ്പോൾ ദുരാത്മാവ് ആ മകന്റെ മേലാഞ്ഞടിച്ച് പരസ്യപ്രകടനം നടത്തി കൊണ്ടിരിക്കുകയായിരുന്നു. അതോടൊപ്പം എന്റെ ശിഷ്യരെ പരസ്യമായി കളിയാക്കുകയും ചെയ്തു.

എനിക്ക് എന്റെ ശിഷ്യന്മാരെപ്പറ്റി ആശങ്ക വർദ്ധിക്കുവാൻ കാരണം ഉണ്ട്. ഞാൻ അധികം താമസിയാതെ ഇവരെ വിട്ട് സ്വർഗ്ഗപിതാവിന്റെ അടുക്കലേക്ക് പോകണം. എന്റെ സ്വർഗ്ഗരാജ്യപ്രവർത്തനങ്ങൾ ഇവരാണ് ഭൂമിയിൽ തുടർന്നു നടത്തേണ്ടത്. ഈ ഒരു അവസ്ഥയിൽ ഞാനെങ്ങനെ ഇവരെ വിശ്വസിച്ച് ഏൽപ്പിക്കും എന്ന കാര്യം ഓർത്ത് എന്റെ മനസ്സ് ആ സമയത്ത് ചഞ്ചല പെട്ടുകൊണ്ടിരുന്നു. കേവലം ഭൂതബാധിതനായ മനുഷ്യന്റെ മുൻപിൽ പതറിപ്പോകുന്ന വിശ്വാസം മാത്രമേ ഇവർക്ക് ഇതുവരെ എന്നിൽ കൂടി ലഭിച്ചിട്ടുള്ളൂ എങ്കിൽ ഇനിയും ഞാൻ എന്തുമാത്രം അവരെ പരിശീലിപ്പിക്കേണ്ടിവരും എന്നതായിരുന്നു എന്നെ ചിന്തിപ്പിച്ച വിഷയം. അവരുടെ വിശ്വാസഹീനതയ്ക്കും പിന്മാറ്റത്തിനും പരാജയത്തിനും കാരണം എന്താണെന്ന് എനിക്ക് മനസ്സിലായി. പരിശുദ്ധാത്മസഹായം ലഭിക്കാനാവാത്ത വിധം അവരുടെ മനസിന്റെ ചാഞ്ചാട്ടം ഞാൻ തിരിച്ചറിഞ്ഞു. ഞാൻ പർവ്വതത്തിൽ സ്വർഗ്ഗദർശനത്തിന് പോയപ്പോൾ അവരെ കൂടെകൊണ്ടു പോകാത്ത

കാരണത്താൽ അവർ പരസ്പരം പിറുപിറുക്കുകയും കുറ്റപ്പെടുത്തുകയും തർക്കിക്കുകയും ഒക്കെ ചെയ്തതിനാൽ അവരുടെ മനസ്സിൽ സാത്താൻ കയറിക്കൂടി ദൈവരാജ്യമർമങ്ങൾ വിസ്മരിക്കുവാൻ ഇടയാക്കി. കുറച്ചു മണിക്കൂറുകൾ മാത്രം ഞാൻ അവരിൽനിന്ന് മാറിനിന്നപ്പോൾ അവർ ഇപ്രകാരം വീണുപോകുന്നവരാണല്ലോ എന്ന ചിന്ത എന്നെ വളരെയേറെ വേദനിപ്പിച്ചു. അവരുടെ മനസ്സിലുണ്ടായിരുന്ന ആത്മീയതയും വിശ്വാസവും സ്നേഹവും എല്ലാം എന്റെകൂടെ വന്ന 3 ശിഷ്യന്മാരോടുള്ള അസൂയ മൂലവും സ്ഥാനമോഹം മൂലവും ആ ശിഷ്യന്മാരുടെ അവിശ്വാസത്തിന് ആഴംകൂട്ടി എന്നതാണ് സത്യം. ഈ വലിയ യാഥാർത്ഥ്യം നിങ്ങളും തിരിച്ചറിയണം. ലോകപ്രകാരമുള്ള സ്ഥാന മോഹങ്ങൾ, അതിനോടു ചേർന്നുവരുന്ന തർക്കങ്ങൾ എന്നിവ ഉളവാക്കുന്ന അസൂയ നിങ്ങളുടെ വിശ്വാസത്തെയും ആധ്യാത്മികതയെയും നഷ്ടപ്പെടുത്തുമെന്ന് ഓർക്കുക.

ഞാൻ ജനക്കൂട്ടത്തിലേക്ക് തിരിഞ്ഞു, മകന്റെ രോഗബാധയുടെ സൗഖ്യത്തിനായി എന്നോട് അപേക്ഷിച്ച പിതാവിനോട്, മകനെ എന്റെ അടുക്കൽ കൊണ്ടുവരുവാൻ പറഞ്ഞു. അവനെ എന്റെ അടുക്കൽ കൊണ്ടുവന്ന നിമിഷം മുതൽ അവനിലുണ്ടായിരുന്ന ഭൂതം കൂടുതൽ പ്രകടനങ്ങൾ കാണിക്കുവാനും അട്ടഹസിക്കുവാനും തുടങ്ങി. മാത്രമല്ല, നിലത്തു കിടന്നു ഉരുണ്ട് വായിൽ കൂടി നുരയും പതയും വരുത്തുകയും ചെയ്തു. ആ പിതാവ് വളരെ ദുഃഖത്തോടെ പറഞ്ഞു, ഇവൻ ചെറുപ്പം മുതൽ തന്നെ ഇങ്ങനെയാണ്. ദുരാത്മാവ് പലപ്പോഴും തീയിലും വെള്ളത്തിലും ഇവനെ തള്ളിയിട്ടു ഉപദ്രവിക്കാറുണ്ട്. നിന്നാൽ വല്ലതും കഴിയുമെങ്കിൽ മനസ്സലിഞ്ഞ് ഞങ്ങളെ സഹായിക്കണമെ എന്ന് പറഞ്ഞു. " നിന്നാൽ കഴിയുമെങ്കിൽ എന്നോ? വിശ്വസിക്കുന്നവന് സകലവും കഴിയും" എന്ന് ഞാൻ പറഞ്ഞു. അയാൾ ഉടനെ ഉറക്കെ നിലവിളിച്ചു പറഞ്ഞു: "കർത്താവേ ഞാൻ വിശ്വസിക്കുന്നു.

എന്റെ അവിശ്വാസത്തിന് സഹായിക്കേണമേ." കൂടുതൽ പുരുഷാരം ഓടിക്കൂടി, ഞാൻ എന്താണ് ചെയ്യാൻ പോകുന്നത് എന്ന് നോക്കി നിൽക്കുന്നുണ്ടായിരുന്നു. ഞാൻ ആ അശുദ്ധാത്മാവിനെ ശാസിച്ചു ഇങ്ങനെ ഉറക്കെ പറഞ്ഞു: "മൂകനും ബധിരനുമായ ആത്മാവേ ഇവനെ വിട്ടു പോ. ഇനി ഇവനിൽ കടക്കരുത് എന്ന് ഞാൻ നിന്നോട് കൽപ്പിക്കുന്നു". അപ്പോൾ അത് നിലവിളിച്ച് അവനെ തള്ളിയിട്ട് പുറപ്പെട്ടു പോയി. മരിച്ചുപോയി എന്ന് പലരും പറയാൻ തക്കവിധം അവൻ മരിച്ചവനെപ്പോലെ തളർന്നു നിശ്ചലനായി കിടന്നു. ഞാൻ അവനെ കൈക്ക്പിടിച്ച് എഴുന്നേൽപ്പിച്ചു അവരുടെ മുൻപാകെ നിർത്തി.

(മാർക്കോസ് 9: 19– 27).ആ പിതാവും മകനും കൂടി പരസ്പരം കെട്ടിപ്പിടിച്ച് നിൽക്കുന്നത് കണ്ടപ്പോൾ പുരുഷാരം മുഴുവനും സന്തോഷത്തോടെ ആർത്തുവിളിച്ച് ദൈവത്തെ സ്തുതിച്ചു.

അതുകഴിഞ്ഞ് ഞങ്ങളെ സ്വീകരിച്ച് ഭക്ഷണം നൽകാനായി ഒരു വീട്ടിലേക്ക് ഒരാൾ വിളിച്ചുകൊണ്ടുപോയി. അവിടെയിരുന്ന് ഞാൻ ശിഷ്യന്മാരുടെ നേരെ നോക്കി. അവരും ആകെ വിഷമിച്ചിരുന്നു. അവർ എന്നോട് ചോദിച്ചു: "എന്തുകൊണ്ടാണ് ഞങ്ങൾക്ക് ആ ഭൂതത്തെ പുറത്താക്കാൻ കഴിയാതിരുന്നത്?" നിങ്ങളുടെ അൽപവിശ്വാസമാണ് പ്രധാന കാരണമെന്നും, ആ അല്പവിശ്വാസം തന്നെ ഉറപ്പ് ഇല്ലാത്തതായിരുന്നു എന്നും, കടുകുമണിയോളം ചെറുതായാലും അത് ഉറച്ചതാണെങ്കിൽ ദൈവശക്തി പ്രവർത്തിക്കുമെന്നും പ്രാർത്ഥനയാലും ഉപവാസത്താലും മാത്രമേ ഭൂതങ്ങളെ പുറത്താക്കാനുള്ള പ്രത്യേക കഴിവ് ലഭിക്കു എന്നും ഞാൻ അവരോട് പറഞ്ഞു.

ഈ കാര്യം സംബന്ധിച്ച് പൊതുവായ ചില വസ്തുതകൾ നിങ്ങളോട് പറയാനുണ്ട്. എന്റെ ശിഷ്യന്മാർക്ക് സംഭവിച്ചത്പോലെ ഉണ്ടാകാതിരിക്കാൻ എന്നിൽ വിശ്വസിക്കുന്നു എന്ന് സ്വയം കരുതുന്ന നിങ്ങളും ചില കാര്യങ്ങൾ പ്രത്യേകം മനസ്സിലാക്കണം.

1) ഇവിടെ ഈ രോഗത്തെപ്പറ്റി ഒരു കാര്യം വ്യക്തമാക്കാനുണ്ട്. ഇത് 'ചന്ദ്രരോഗം" അഥവാ "അപസ്മാരരോഗം"എന്ന മാനസിക പ്രശ്നം ആകാൻ സാധ്യതയില്ലേ എന്ന് നിങ്ങൾ ചിന്തിക്കുന്നുണ്ടാകും. ശരിയാണ്. ശരീരത്തെയും മനസ്സിനെയും ബാധിക്കുന്ന രോഗങ്ങൾ അപ്രകാരം ചികിത്സിച്ച് മാറ്റാനുള്ള കഴിവ് സ്വർഗ്ഗപിതാവ് വൈദ്യശാസ്ത്രപഠനങ്ങൾ വഴി മനുഷ്യർക്ക് നൽകിയിട്ടുണ്ട്. എന്നാൽ മനുഷ്യരുടെ ആത്മാവിനെ ബാധിക്കുന്ന ഇത്തരം ആത്മീയ രോഗങ്ങൾ പിശാച്ബാധ അഥവാ ദുരാത്മാക്കളുടെ സ്വാധീനം മൂലം ഉണ്ടാകുന്നവയാണ് എന്ന് നിങ്ങൾ തിരിച്ചറിയണം. വൈദ്യചികിത്സകൾ കൊണ്ട് മാത്രം ഇത്തരം രോഗങ്ങൾ സൗഖ്യം ആകുകയില്ല. ആ സാഹചര്യങ്ങളിൽ ആത്മീയ ശക്തിയാൽ മാത്രമേ പൂർണ്ണമായ രോഗശാന്തിയും സൗഖ്യവും ലഭിക്കുകയുള്ളൂ. ആധുനിക കാഴ്ചപ്പാടിൽ ആത്മാവും പിശാചും ഒരുപക്ഷേ ദൈവവും ഇല്ലെന്ന് വിശ്വസിക്കുന്നവർക്ക് ഞാനീ പറയുന്ന കാര്യങ്ങൾ സ്വീകരിക്കുവാൻ പ്രയാസം ഉണ്ടാവും എന്ന് എനിക്കറിയാം. ഏതായാലും ഇപ്രകാരമൊരു വ്യത്യാസം ഉണ്ടെന്ന് അറിഞ്ഞുകൊണ്ട് വേണം ചികിത്സ നിർദ്ദേശിക്കാൻ. മാനസികരോഗികളെ തീർച്ചയായും

മാനസിക വിദഗ്ധൻമാർ തന്നെ ചികിത്സയ്ക്കട്ടെ. അന്ധവിശ്വാസം എന്ന് മുദ്രകുത്തി വിശ്വാസികളുടെ ആത്മീയ രോഗത്തെ ചികിത്സിച്ച് മാറ്റുവാൻ മനശാസ്ത്രജ്ഞന്മാർ നിർബന്ധം പിടിച്ച് ദുരഭിമാനം കാണിക്കരുതെന്ന ഒരു അപേക്ഷ കൂടി ഉണ്ട്.

2) ഏതുതരം രോഗസൗഖ്യം ലഭിക്കുന്നതിന് ആയാലും, രോഗിയുടെയും ബന്ധപ്പെട്ടവരുടെയും വിശ്വാസം വളരെ പ്രധാനമാണ്. ഡോക്ടർമാരിലും മരുന്നിലും വിശ്വാസമില്ലാത്തവർക്ക് രോഗസൗഖ്യം എളുപ്പം സാധ്യമാവുകയില്ല എന്ന് നിങ്ങൾ എല്ലാവരും സമ്മതിക്കുമല്ലോ. അതുകൊണ്ട് കൂടിയാണ് അവിശ്വാസവും കോട്ടവും ഉള്ള തലമുറ എന്ന് ഞാൻ വിളിച്ചത്. അന്ന് എന്നെ കേട്ടുകൊണ്ടിരുന്ന യഹൂദന്മാരെയോ ശിഷ്യന്മാരെയോ വിജാതിയരെയോ മാത്രമായി ഉദ്ദേശിച്ചല്ല, എല്ലാ മനുഷ്യരെയും അഭിസംബോധന ചെയ്തുകൊണ്ടാണ് ഞാൻ അപ്രകാരം അന്ന് അങ്ങനെ പറഞ്ഞത്. കാരണം, മനുഷ്യന്റെ വിശ്വാസവും ദൈവത്തിന്റെ ശക്തിയും ചേർന്ന് പ്രവർത്തിക്കുമ്പോഴാണ് രോഗസൗഖ്യം ലഭിക്കുന്നത്. ഈ കാര്യം ഞാൻ നേരത്തെ പലപ്രാവശ്യവും പറഞ്ഞിട്ടുള്ളതാണ്.

3) അന്ധവിശ്വാസത്തിൽ നിന്ന് അവിശ്വാസത്തിലേക്കും, അവിടെനിന്ന് അപൂർണവിശ്വാസത്തിലേക്കും, ഒടുവിൽ പൂർണവിശ്വാസത്തിലേക്കും വളർന്നു വരുവാൻ കുറെയേറെ ശ്രദ്ധയും പരിശ്രമവും പരിശീലനവും ആവശ്യമാണ്. സ്വയം മറന്ന് ദൈവത്തിങ്കലേക്ക് മുഴുവൻ ശ്രദ്ധയും നൽകി പൂർണ്ണശക്തിയോടും പൂർണ്ണമനസ്സോടും പൂർണ്ണആത്മാവോടും കൂടി ദൈവത്തെ അന്വേഷിക്കുവാനും ആരാധിക്കുവാനും അനുസരിക്കുവാനും ശ്രമിക്കുന്നവർക്ക് മാത്രമേ പൂർണ്ണവിശ്വാസത്തിൽ എത്തുവാനും വളരുവാനും നിലനിൽക്കുവാനും കഴിയുകയുള്ളൂ. ഇക്കാര്യത്തിൽ പരിശുദ്ധാത്മാവാണ് നിങ്ങളെ നയിക്കേണ്ടത്. എന്നാൽ വിശുദ്ധിയും വിനയവും ഉള്ളവരിൽ മാത്രമേ ദൈവാത്മാവ് പ്രവർത്തിക്കുകയുള്ളൂ. ഈ ലോകമാനദണ്ഡങ്ങൾക്കനുസരിച്ച് ജീവിതമൂല്യങ്ങളെ വിലയിരുത്തി ജീവിക്കുവാൻ ആഗ്രഹിക്കുന്നവർക്ക്, ദൈവവിശ്വാസത്തിൽ എത്തിച്ചേരുവാനും നിലനിൽക്കുവാനും കഴിയാതെ പോകും.

4) ദൈവവിശ്വാസത്തിൽനിന്നും നിങ്ങളുടെ ശ്രദ്ധ മാറ്റി ലോകവ്യവസ്ഥയിലേക്കും രീതികളിലേക്കും നിങ്ങളെ എപ്പോഴും വശീകരിച്ചുകൊണ്ടിരിക്കുന്ന സാത്താനും സൈന്യങ്ങളും നിങ്ങളുടെ

ആജീവനാന്ത ശത്രുക്കളാണെന്ന കാര്യം മറക്കരുത്. ഞാൻ നേരത്തെ പറഞ്ഞതുപോലെ ദൈവാത്മാവിന്റെ സാന്നിധ്യം നിങ്ങളുടെ മനോനില അനുസരിച്ച് നിങ്ങൾക്ക് നഷ്ടപ്പെടുന്ന സാഹചര്യത്തിൽ പിശാചിന്റെ സ്വാധീനത്തിൽ എളുപ്പം നിങ്ങൾ വീണു പോകും എന്ന് അറിയുക. എന്റെ പ്രഥമ ശിഷ്യനായ പത്രോസ് പോലും അപ്രകാരം വീണുപോകുന്ന പല സന്ദർഭങ്ങൾ നിങ്ങൾ കണ്ടതാണല്ലോ. പരിശുദ്ധാത്മപ്രേരിതമായി ഞാൻ ദൈവപുത്രനായ മശിഹാ എന്ന് അവൻ പ്രഖ്യാപിച്ച് കുറച്ചു സമയം കഴിഞ്ഞപ്പോൾ ഞാൻ അവനെ "സാത്താൻ" എന്ന് വിളിച്ചതും നിങ്ങൾക്കറിയാം. അതായത്, ഒരേ സമയം തന്നെ പരിശുദ്ധാത്മാവും അശുദ്ധാത്മാവും മനുഷ്യരെ സ്വാധീനിക്കുമെന്ന് എപ്പോഴും നിങ്ങൾ ഓർത്തിരിക്കുക. ശിഷ്യന്മാർ തന്നെ അവരുടെ വിശ്വാസം വർദ്ധിപ്പിച്ചു തരണം എന്ന് എന്നോട് അപേക്ഷിച്ചു. പത്രോസ്ന്റെ വിശ്വാസം നഷ്ടപ്പെടാതിരിക്കാനായി ഞാൻ പിതാവിനോട് പ്രത്യേകം പ്രാർത്ഥിച്ച കാര്യം നിങ്ങൾ ഓർക്കുന്നുണ്ടല്ലോ. വളരെ കരുതലോടെയും ജാഗ്രതയോടും കൂടി എന്നോടും എന്റെ ഉപദേശങ്ങളോടും ചേർന്ന് വസിക്കുവാൻ സാധിക്കുമെങ്കിൽ പൈശാചിക സ്വാധീനത്തിൽനിന്നും നിങ്ങൾക്ക് സ്വാതന്ത്ര്യം പ്രാപിക്കാം.

5) ഈ ലോകചിന്തകൾ നിങ്ങളെ ദൈവത്തിൽനിന്നും അകറ്റുമെന്ന് അറിയുക. ലോകസ്നേഹം ദൈവത്തോടുള്ള വെറുപ്പ് നിങ്ങളിൽ ഉളവാക്കും. തൽഫലമായി ദൈവിക കാര്യങ്ങളിൽ താൽപര്യം കുറഞ്ഞു വരികയും ചെയ്യും എന്നത് ഒരു യാഥാർത്ഥ്യമാണ്. എന്റെ ശിഷ്യന്മാർ അവഗണിക്കപ്പെട്ടതായി അവർക്ക് സ്വയം തോന്നിയപ്പോൾ, അസൂയയും സ്ഥാനത്തർക്കവും എല്ലാം അവരുടെ മനസ്സിൽ വളർന്നുവരുവാൻ അവർ അനുവദിച്ചു. അതിനാൽ അവരുടെ ആത്മീയവീര്യം തണുത്ത്പോവുകയും, തൽഫലമായി ദൈവീകശക്തി സ്വീകരിക്കുവാനും മറ്റുള്ളവർക്ക് പകർന്നു കൊടുക്കുവാനും അവർക്കു കഴിയാതെ പോവുകയും ചെയ്തു എന്ന് അറിയുക. ഇന്നും, നിങ്ങളിൽ ഭൂരിഭാഗം പേർക്കും സാത്താനെ തോൽപ്പിച്ച് ഒരു ജയജീവിതം നയിക്കാൻ കഴിയാതെ പോകുന്നതിന്റെ പ്രധാന കാരണം, നിങ്ങളുടെ മനസ്സ് നിറയെ ലോകമഹത്വങ്ങൾ, ആർഭാടങ്ങൾ, സുഖസൗകര്യങ്ങൾ എന്നിവയ്ക്ക് വേണ്ടിയുള്ള താൽപര്യങ്ങളാണ്. ദൈവരാജ്യമഹത്വങ്ങൾ കാണുവാനുള്ള ഒരു മനംതിരിവ് അടിസ്ഥാനപരമായി നിങ്ങളിൽ ഉണ്ടാകണം. അതാണ് സ്വർഗ്ഗരാജ്യത്തിന്റെ പ്രധാന സന്ദേശം.

6). ലോകനീതിക്കും ന്യായപ്രമാണത്തിനും അടിമകളായി

തീരുന്നതിനാലാണ് നിങ്ങൾക്ക് പാപത്തിന്മേൽ ജയജീവിതം സാധിക്കാതെ പോകുന്നത്. പൗലോസ്ശ്ലീഹാ പറയുന്നത് കേൾക്കുക: " നിങ്ങൾ ന്യായപ്രമാണത്തിനല്ല കൃപയ്ക്കത്രേ അധീനരാകയാൽ പാപം നിങ്ങളിൽ കർതൃത്വം നടത്തുക ഇല്ലല്ലോ"(റോമ 6: 14). "എന്നാൽ ഇപ്പോൾ പാപത്തിൽനിന്ന് സ്വാതന്ത്ര്യം പ്രാപിച്ച് ദൈവത്തിന് ദാസന്മാർ ആയിരിക്കുകയാൽ നിങ്ങൾക്ക് ലഭിക്കുന്ന ഫലം വിശുദ്ധീകരണവും അതിന്റെ അന്ത്യം നിത്യജീവനും ആകുന്നു. പാപത്തിന്റെ ശമ്പളം മരണമത്രേ, ദൈവത്തിന്റെ കൃപാവരമോ നമ്മുടെ കർത്താവായ യേശുക്രിസ്തുവിൽ നിത്യജീവൻ തന്നേ" (റോമാ 6: 22, 23). എന്നിൽ കൂടിയുള്ള നിത്യജീവൻ പ്രാപിക്കുവാൻ നിങ്ങൾ പാപം വിട്ടൊഴിഞ്ഞു ജീവിക്കണം. സാത്താൻ പ്രലോഭനത്തിൽ അകപ്പെടുത്തുന്നു എന്ന ഒഴി കഴിവിന് ഇനിയും സ്ഥാനമില്ല. കാരണം, നിങ്ങളെ ബലപ്പെടുത്തുന്ന പരിശുദ്ധാത്മാവ് മുഖാന്തരം സൗജന്യമായി നിരവധി കൃപാവരങ്ങൾ സമൃദ്ധിയായി ഞാൻ നിങ്ങൾക്ക് നൽകുന്നുണ്ട്. അവ വിശ്വാസപൂർവ്വം സ്വീകരിച്ച് പാപത്തിൻ മേൽ വിജയം നേടി ജയജീവിതം നയിക്കുക.

7). അന്ത്യകാലം സമീപിച്ചിരിക്കുകയണ്. അതുകൊണ്ട് നിങ്ങൾ എല്ലാവരും ഉണർന്നു പ്രവർത്തിക്കേണ്ട സമയമായി. ലോകപ്രകാരമുള്ള നിങ്ങളുടെ ജീവിതശൈലി മാറ്റണം. പൈശാചികസ്വാധീനത്തിൽ നിന്നും വിട്ട്മാറണം. വിശ്വാസതീക്ഷണതയിൽ ഉറച്ചുതന്നെ വളരണം. ഞാനെന്റെ ശിഷ്യന്മാർക്ക് അശുദ്ധാത്മാക്കളെ പുറത്താക്കാനുള്ള അധികാരം കൊടുത്തെങ്കിലും അതിന്റെ യഥാർഥമഹത്വം അവർ മനസ്സിലാക്കാതെ വിശ്വാസത്തിൽനിന്നും വീണുപോയത് പോലെ നിങ്ങൾക്കും സംഭവിക്കാതിരിക്കാൻ അതീവജാഗ്രതയോടെ ശ്രമിക്കുക. "ഉപവാസത്താലും പ്രാർത്ഥനയാലും അല്ലാതെ പൈശാചികശക്തിയെ പുറത്താക്കാൻ നിങ്ങൾക്ക് കഴിയില്ല"(മർക്കോസ് 9: 28, 29). ഞാൻ സിനഗോഗിൽ വച്ചും ഗദരദേശത്ത് വച്ചും ഭൂതത്തെ പുറത്താക്കിയ കാര്യങ്ങൾ നേരത്തെ വിശദമായി പറഞ്ഞത് നിങ്ങൾ ഓർക്കുന്നുണ്ടല്ലോ. (ഭൂതബാധയും ഭൂതത്തെ പുറത്താക്കുന്നത് എന്താണെന്നും എങ്ങനെയാണെന്നും ഒക്കെ അറിയുന്നതിന് "യേശുവിന്റെ ആത്മകഥ" വാല്യം 1, അദ്ധ്യായം 12 കാണുക.)

2-1-2021

## അദ്ധ്യായം 63

# ശിശുക്കളെപ്പോലെ ആകുന്നതാണ് നിങ്ങൾക്ക് നല്ലത്

**(മത്തായി18:1–6; മർക്കോസ്. 9:33–37; ലൂക്കോസ് 9:46–48)**

മറുരൂപമലയിലെ താഴ്വാരത്തിലെ ഭൂതബാധിതനായ ബാലനെ സൗഖ്യമാക്കിയശേഷം ഞങ്ങൾ കഫർന്നഹൂമിലേക്ക് പോയി. ശിഷ്യന്മാർ സ്ഥാന മഹിമയെപറ്റിയുള്ള ചർച്ചയിൽ തന്നെയായിരുന്നു. തങ്ങളിൽ ആരാണ് വലിയവൻ എന്നതായിരുന്നു അവരുടെ ചിന്താവിഷയം. മൂന്നു പേരെ പ്രത്യേകം ഞാൻ കരുതുന്നത് മറ്റ് ശിഷ്യന്മാർക്ക് പ്രയാസം ഉണ്ടാക്കിയെന്ന് അവരുടെ സംസാരത്തിൽ നിന്നും എനിക്ക് മനസ്സിലായി. വരുവാനിരിക്കുന്ന എന്റെ കുരിശുമരണത്തെ പറ്റിയും പുനരുത്ഥാനത്തെപറ്റിയും ഒക്കെ ശിഷ്യന്മാരെ എങ്ങനെ ബോധ്യപ്പെടുത്തും എന്ന ചിന്തയായിരുന്നു എന്റെ മനസ്സിൽ നിറഞ്ഞ് നിന്നിരുന്നത്. മരണത്തെപറ്റിയും കഷ്ടാനുഭവങ്ങളെപറ്റിയും ഒന്നും അവർക്ക് കേൾക്കാൻ താല്പര്യം ഇല്ല എന്ന് എനിക്കറിയാം. ലോകപ്രകാരമുള്ള ഒരു ദൈവരാജ്യം ഉടനെ വന്നാൽ അവർക്ക് ലഭിക്കുന്ന സ്ഥാനമാനങ്ങളെ കുറിച്ചായിരുന്നു അവർ ശ്രദ്ധയോടെ പ്രതീക്ഷിച്ചിരുന്നത്.

ഏതായാലും ഞാൻ അവരോട് കൃത്യമായി തന്നെ കാര്യങ്ങൾ പറയാൻ തുടങ്ങി:" മനുഷ്യപുത്രൻ മനുഷ്യരുടെ കയ്യിൽ ഏൽപ്പിക്കാൻ ഇരിക്കുന്നു, അവൻ കൊല്ലപ്പെടുകയും ഉയിർത്തെഴുന്നേൽക്കയും ചെയ്യും" (മത്തായി 17: 23). ഞാൻ പറഞ്ഞത് അവർ കേട്ടെങ്കിലും അർത്ഥം ഗ്രഹിച്ചില്ല. അത് തിരിച്ചറിയാതെ അവരുടെ മനസ്സിൽ ലോക സാമ്രാജ്യത്തെ പറ്റിയുള്ള പ്രതീക്ഷകൾ നിറഞ്ഞിരുന്നതിനാൽ ഞാൻ പറഞ്ഞതിന്റെ പൊരുൾ അവർക്ക് മറഞ്ഞിരുന്നു. എന്നെ യഹൂദന്മാർ കൊല്ലും എന്ന് കേട്ടപ്പോൾ അവർക്ക് ദുഃഖം ഉണ്ടായി. കാരണം അവർ പ്രതീക്ഷിച്ച മശിഹാ കഷ്ടപ്പെടുന്നതും കൊല്ലപ്പെടുന്നതും ആണെന്ന് അവർക്ക് ചിന്തിക്കാൻപോലും സാധ്യമല്ലാത്ത വിധത്തിലായിരുന്നു അവരുടെ ദൈവരാജ്യ സങ്കല്പം.

യഥാർത്ഥ മഹത്വകിരീടത്തിന് മുൻപേ ഒരു മുള്മുടി ധരിക്കേണ്ടത് ആവശ്യമാണ് എന്ന കാര്യം നിങ്ങൾ അറിഞ്ഞിരിക്കണം. (No Cross, No Crown). കഷ്ടതയും പീഡനവും കുരിശും സ്വീകരിക്കുവാൻ സന്നദ്ധമല്ലാത്ത ഉപദേശങ്ങളെല്ലാം വലിയ തെറ്റിലേക്കും വ്യാജ മാർഗ്ഗങ്ങളിലേക്കും കപടഭക്തിയിലേക്കും വേദ വിപരീതങ്ങളിലേക്കും ദോഷകരമായ ദിശയിലേക്കും നിങ്ങളെ നയിക്കുമെന്ന് ഞാൻ മുന്നറിയിപ്പ് നൽകുന്നു. യഥാർത്ഥ സത്യവും നന്മയും കണ്ടെത്താനും പാലിക്കാനും ആഗ്രഹിക്കുന്നവർക്ക് കഷ്ടതയുടെയും പീഡനങ്ങളുടെയും മാർഗ്ഗത്തിലൂടെ സഞ്ചരിച്ചേ മതിയാകൂ.

ശിഷ്യന്മാർ അവരുടെ സംഭാഷണം തുടർന്നു കൊണ്ടുതന്നെ എന്റെ പിന്നാലെ നടക്കുന്നുണ്ടായിരുന്നു. ഞാൻ അവരെ വിട്ടുപോകുന്ന അവസരം വന്നാൽ ആരായിരിക്കും അവരുടെ നേതാവ് എന്നതായിരുന്നു അവരുടെ ചിന്താവിഷയം. ചിലരുടെ പേരുകൾ ഒക്കെ നിർദ്ദേശിക്കുന്നതും അതിനെപ്പറ്റി ചർച്ച ചെയ്യുന്നതും ഞാൻ കേൾക്കുന്നുണ്ട് എന്ന് അവർ അറിഞ്ഞില്ല. ഞാൻ അത് കേട്ട് വാസ്തവത്തിൽ ദുഃഖിച്ചു. ഞാൻ അവർക്ക് കാണിച്ചു കൊടുത്ത സ്നേഹത്തിന്റെയും ത്യാഗത്തിനന്റെയും മാർഗ്ഗം ഇതുവരെയും അവർക്ക് മനസ്സിലായിട്ടില്ല, പിന്നെ അവരെ എങ്ങനെ സ്വർഗ്ഗരാജ്യസന്ദേശ പ്രചരണത്തിനായി ചുമതലപ്പെടുത്തി അയയ്ക്കും എന്ന ആശങ്ക എന്റെ മനസ്സിൽനിന്നും വിട്ടുപോയില്ല. എന്റെ സഭയുടെ തലവൻ ഞാൻ തന്നെയാണെന്നും, ആ സ്ഥാനത്ത് മറ്റാർക്കും പ്രവർത്തിക്കുവാൻ സാധ്യമല്ലെന്നും തിരിച്ചറിയാതെ മനുഷ്യരായ അവരിലൊരാൾ എന്റെ സ്ഥാനത്ത് സഭാതലവനായി അവരോധിക്കപ്പെടുവാൻ ആഗ്രഹിക്കുന്നതായി കണ്ടപ്പോൾ, അവർക്ക് എന്നെപറ്റിയും എന്റെ സഭയെപറ്റിയും ഒക്കെ ഉണ്ടായിരുന്ന കാഴ്ചപ്പാടിന്റെ പൊള്ളത്തരം ഞാൻ ഓർക്കുകയായിരുന്നു. എന്റെ മരണം മൂലം ഞാൻ അപ്രത്യക്ഷൻ ആകുമെന്നും പിന്നീട് ലോകത്തിൽ സഭയെ നയിക്കുന്നത് അവരിലൊരാൾ ആയിരിക്കും എന്നാണ് അവർ ധരിച്ചുവച്ചത്.

ഇന്നും അപ്രകാരം ചിന്തിക്കുന്ന വ്യക്തികൾ ഉള്ളതുകൊണ്ടാണ് വിവിധ പേരുകളിൽ സഭകൾ ഉണ്ടാക്കി എന്റെ സ്ഥാനത്ത് തലവന്മാരായി പല സ്ഥാനമാനങ്ങൾ എടുത്ത് സഭയെ വെട്ടിമുറിച്ച് ഭരിച്ചു കൊണ്ടിരിക്കുന്നത്. ഞാൻ പുനരുത്ഥാനം ചെയ്തു എന്റെ സഭയുടെ യഥാർത്ഥ തലവനായി തുടർന്നും പ്രവർത്തിക്കുന്നുണ്ട് എന്നുള്ള ബോധ്യം ഇല്ലാത്തവരാണ് ഇപ്രകാരം ചെയ്യുന്നത്. എന്റെ ഏകസഭയ്ക്ക് ഞാൻ മാത്രമാണ് ഏകതലവൻ. ഓരോ പ്രദേശത്തെയും

വിശ്വാസികളെ കൂട്ടായ്മയുടെയും സ്നേഹത്തിന്റെയും മാർഗത്തിൽ ശുശ്രൂഷിച്ച് പരിപാലിക്കാനായി പ്രാദേശിക ശുശ്രൂഷസ്ഥാനികളെ ഞാൻ സഭയിൽ "മൂപ്പന്മാർ, ശുശ്രൂഷകർ" എന്നീ സ്ഥാനങ്ങൾ നൽകി ചുമതലപ്പെടുത്തിയിട്ടുണ്ട്. എന്റെ അപ്പോസ്തോലന്മാരും ശിഷ്യന്മാരും പോയ സ്ഥലങ്ങളിലൊക്കെ അപ്രകാരമുള്ള സമൂഹ കൂട്ടായ്മകൾ ഉണ്ടാക്കിയിട്ടുള്ളവയൊന്നും വേറെ വേറെ സഭകൾ അല്ല. എന്റെ നേരിട്ടുള്ള നിയന്ത്രണത്തിൽ തന്നെ വളർന്നു വന്നിരുന്ന ഏകസഭയുടെ ശാഖകളാണ്. ഇവരെല്ലാം ദൈവ പിതാവിന്റെ നിർദ്ദേശങ്ങൾ എന്നിൽനിന്നും സ്വീകരിച്ച് സ്നേഹവും കരുണയും ലോകത്തിൽ നടപ്പാക്കണമെന്നാണ് ഞാൻ പ്രതീക്ഷിക്കുന്നത്. ദൈവപിതാവിൽ നിന്നും എന്നിലൂടെ ലഭിക്കുന്ന നിർദ്ദേശങ്ങൾ പരിശുദ്ധാത്മസഹായത്താൽ അനുസരിക്കുവാനും നടപ്പാക്കുവാനും നിങ്ങൾക്ക് താല്പര്യം ഇല്ലാത്തതിനാലാണ്, മനുഷ്യരെ തന്നെ മുഖ്യസ്ഥാനത്ത് പ്രതിഷ്ഠിച്ച ലോകരീതിയിൽ നിങ്ങളെ ഭരിക്കാനുള്ള സംവിധാനങ്ങൾ സഭ എന്ന പേരിൽ നിലനിർത്തിയിരിക്കുന്നത്. നിങ്ങൾ ഉണ്ടാക്കിയ സംവിധാനത്തിൽ, ലോകപ്രകാരമുള്ള ഭരണക്രമങ്ങളും സ്ഥാനപ്പേരുകളും ആരാധനാനുഷ്ഠാനരീതികളും വിശ്വാസപ്രമാണങ്ങളും രാജകീയവേഷഭൂഷാദികളും ഏർപ്പെടുത്തി എന്റെ ദൈവരാജ്യത്തിന്റെ ലളിതമായ സുവിശേഷസന്ദേശം മനുഷ്യമനസ്സുകളിൽ നിന്നും നഷ്ടപ്പെടുവാൻ ഇടയാക്കി. വിശ്വാസം സംരക്ഷിക്കുവാൻ എന്ന പേരിൽ വാദങ്ങളും തർക്കങ്ങളും കലഹങ്ങളും വർദ്ധിച്ചു വരുകയും മേൽപ്പറഞ്ഞ തലവന്മാരുടെ അധികാരവും സ്ഥാനവും ചെങ്കോലും സിംഹാസനവും നിലനിർത്താൻ വേണ്ടി മാത്രം പരസ്പരം പോരാടുന്ന ഒരു വർഗ്ഗം ആക്കി എന്റെ ജനത്തെ നിങ്ങൾ വഴിതെറ്റിച്ചു. നേതാക്കൾക്ക് വേണ്ടി വാദിക്കുന്നതും ജയ് വിളിക്കുന്നതുമാണ് സഭാസ്നേഹം എന്ന നിലയിലുള്ള രാഷ്ട്രീയശൈലി സഭയിൽ അരങ്ങേറി. എന്റെ നാമത്തിലാണ് ഇതെല്ലാം ചെയ്യുന്നത് എന്നകാര്യമാണ് ഏറ്റവും ദുഃഖകരമായി എനിക്ക് തോന്നുന്നത്.

പണ്ട് ഇസ്രായേൽ ജനതയുടെ രാജാവ് യഹോവ തന്നെയായിരുന്നു. എല്ലാവിധ സംരക്ഷണവും നൽകി ഇസ്രായേൽ ജനതയെ കനാൻ എന്ന വാഗ്ദത്തലക്ഷ്യത്തിലേക്ക് എത്തിച്ചതും രാജാവായ യഹോവ തന്നെയായിരുന്നു. എന്നാൽ, അത് പോരാതെ ജാതികളെപോലെ അവർക്ക് മനുഷ്യനായ രാജാവ് വേണമെന്ന് വാശിപിടിച്ചതിനാൽ യഹോവ അവരുടെ കൂട്ടത്തിൽ നിന്ന് തന്നെ ഒരു രാജാവിനെ അവർക്ക് കൊടുത്തു. അന്നുമുതൽ ഇസ്രായേൽ ജനതയുടെ

നാശം ആരംഭിച്ചു. അതുപോലെ ഉയർത്തെഴുന്നേറ്റ ഞാൻ തന്നെ എന്റെ സഭയെ ആദ്യനൂറ്റാണ്ടുകളിൽ നേരിട്ട് സംരക്ഷിച്ച് വന്നിരുന്നു. പിന്നീട് ലൗകികരീതിയിൽ നിങ്ങൾ വശീകരിക്കപ്പെട്ടുതുടങ്ങിയപ്പോൾ, അധികാരകേന്ദ്രങ്ങളും സിംഹാസനങ്ങളും ഭരണക്രമങ്ങളും വിശ്വാസപ്രമാണങ്ങളും വേദ വിപരീതങ്ങളും പരസ്പരം മടക്കുകളും സ്വീകരണങ്ങളും ഒക്കെയായി, ഞാൻ തലവനായുള്ള എന്റെ യഥാർത്ഥ സഭയെ ലോകത്തിൽനിന്നും നിങ്ങൾ അപ്രത്യക്ഷമാക്കി കളഞ്ഞു. ഏതാണ് ക്രിസ്തുവായ"എന്റെസഭ" എന്ന് പുറത്തുള്ളവർക്കും അകത്തുള്ളവർക്കും തിരിച്ചറിയാനാകാത്ത വിധത്തിൽ സഭയുടെ മുഖം വികൃതമാക്കി കളഞ്ഞത്, എന്നിലുള്ള നിങ്ങളുടെ വിശ്വാസകുറവ് മൂലവും ലോകത്തോടുള്ള അമിതസ്നേഹം മൂലവും ആണെന്ന് ഞാൻ മനസ്സിലാക്കുന്നു. ഇതിനൊരു വ്യത്യാസം വരുത്താതെ നിങ്ങളെയൊക്കെ സ്വർഗരാജ്യത്തിലേക്ക് കൂട്ടിച്ചേർക്കാൻ എനിക്ക് കഴിയുകയില്ല. നിങ്ങൾ തന്നെ സ്വയം ആത്മതപനം ചെയ്തു, ഞാനെന്താണ് പഠിപ്പിച്ചതെന്നും നിങ്ങൾ എന്താണ് ചെയ്തുകൊണ്ടിരിക്കുന്നത് എന്നും ആത്മശോധന നടത്തി ആവശ്യമായ തിരുത്തലുകൾ വരുത്തേണ്ടത് അത്യാവശ്യമാണ് എന്ന് ഞാൻ നിങ്ങൾക്ക് മുന്നറിയിപ്പ് നൽകുന്നു. യഹൂദജനതയെ കൈവിട്ടത് പോലെ പുതിയ ഇസ്രയേൽ ആയ നിങ്ങളും സത്യദൈവമായ സ്വർഗ്ഗപിതാവിന്റെ ഹിതമനുസരിച്ച് നിങ്ങൾക്ക് നൽകിയ സ്നേഹമാർഗ്ഗം തിരിച്ചറിഞ്ഞു ജീവിക്കുവാൻ ശ്രമിക്കുന്നില്ലെങ്കിൽ, ഇന്ന് അറിയപ്പെടുന്ന ക്രിസ്തീയസഭകൾ പുറന്തള്ളപ്പെട്ടു പോകുമെന്നും, നിങ്ങൾ അറിയാത്ത പേരുകളും സ്ഥാനികളും തലവന്മാരും ഒന്നുമില്ലാത്ത, ഞാൻ മാത്രം ഏകതലവനായുള്ള എന്റെ അദൃശ്യസഭയെ ഞാൻ കൂട്ടിച്ചേർത്തു കൊണ്ടിരിക്കുകയാണ് എന്നും നിങ്ങൾ ഗൗരവപൂർവ്വം അറിഞ്ഞു കൊള്ളുക.

ഇനിയും ഞാൻ വിഷയത്തിലേക്ക് മടങ്ങിവരാം. കഫർനഹൂമിലെ വീട്ടിലെത്തി ഞങ്ങൾ വിശ്രമിക്കുമ്പോൾ ഞാൻ ശിഷ്യന്മാരോട്, നിങ്ങൾ വഴിയിൽവച്ച് എന്തായിരുന്നു ചർച്ച ചെയ്തതെന്ന് ചോദിച്ചു. ആരാണ് തങ്ങളിൽ വലിയവൻ എന്നാണ് അവർ സംസാരിച്ചിരുന്നത് എന്നതിനാൽ അവർ മിണ്ടാതിരുന്നു. ഞാൻ ആ 12 ശിഷ്യന്മാരെയും അടുത്ത് വിളിച്ചിരുത്തി ഇങ്ങനെ പറഞ്ഞു;" ഒരുവൻ മുമ്പൻ ആകുവാൻ ആഗ്രഹിച്ചാൽ അവൻ എല്ലാവരിലും ഒടുക്കത്തെവനും എല്ലാവർക്കും ശുശ്രൂഷകനും ആകണം". പിന്നെ ഞാൻ ആ വീട്ടിൽ ഉണ്ടായിരുന്ന ഒരു ശിശുവിനെ എടുത്ത് അവരുടെ അടുക്കൽ നിർത്തി അവരോട് പറഞ്ഞു:" ഇങ്ങനെയുള്ള ശിശുക്കളിൽ ഒന്നിനെ എന്റെ നാമത്തിൽ

കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു, എന്നെ കൈ കൊള്ളുന്നവൻ എന്നെ അയച്ചവനെ കൈക്കൊള്ളുന്നു. (മാർക്കോസ് 9: 33–37). ശിശുക്കളുടെ പ്രാധാന്യത്തെപ്പറ്റി ഞാൻ അവരോട് വീണ്ടും പറഞ്ഞു: "ശിശുക്കളെ എന്റെ അടുക്കൽ വരുവാൻ വിടുവിൻ, അവരെ തടയരുത്. ദൈവരാജ്യം ഇങ്ങനെ ഉള്ളവരുടെ ആണ്. ദൈവരാജ്യത്തെ ശിശു എന്നപോലെ കൈകൊള്ളാത്തവൻ ആരും ദൈവരാജ്യത്തിൽ കടക്കുകയില്ല"(ലൂക്കോസ് 18: 16–17). "തിരിഞ്ഞ് ശിശുക്കളെ പോലെ ആയി വരുന്നില്ലെങ്കിൽ നിങ്ങൾ സ്വർഗ്ഗരാജ്യത്തിൽ കടക്കയില്ല , ശിശുവിനെപ്പോലെ തന്നെത്താൻ താഴ്ത്തുന്നവൻ സ്വർഗ്ഗരാജ്യത്തിൽ ഏറ്റവും വലിയവൻ ആകും".(മത്തായി 18:3, 4).

ഞാൻ ശിഷ്യന്മാരോട് ശിശുക്കളുടെ കാര്യം പ്രത്യേകം എടുത്തു പറഞ്ഞത് എന്തിനാണെന്ന് അവരെപോലെ നിങ്ങൾക്കും മനസ്സിലായിക്കാണില്ല. എന്റെ ശിഷ്യൻ ആയിരിക്കുക എന്നത് തന്നെ വളരെ ചുമതലകളും വ്യവസ്ഥകളും പാലിച്ചുകൊണ്ട് വേണമെന്ന് നിങ്ങൾക്കറിയാമല്ലോ. എന്നാൽ അതിനേക്കാൾ വലിയ ചുമതലയും ഉത്തരവാദിത്വവുമാണ് നേതൃത്വം ഏറ്റെടുക്കേണ്ടവർക്ക് ഉണ്ടാകേണ്ടത്. അത് എന്തൊക്കെയാണെന്ന് ചൂണ്ടിക്കാണിക്കുവാൻ ആണ് ശിശുവിനെ മാതൃകയാക്കാൻ ആവശ്യപ്പെടുന്നത്. ഒരിക്കൽ സെബദിയുടെ മക്കളായ യാക്കോബും യോഹന്നാനും പ്രധാന സ്ഥാനം ലഭിക്കണമെന്ന ആഗ്രഹത്തോടെ എന്റെ അടുക്കൽ വന്നപ്പോഴും ഞാൻ അവരോട് പറഞ്ഞത്ഈസന്ദർഭത്തിൽഒന്നുകൂടിപറയാം:"ജാതികളുടെഅധിപന്മാർ അവരിൽ കർത്തൃത്വം ചെയ്യുന്നുവെന്നും മഹത്തുക്കൾ അവരുടെമേൽ അധികാരം നടത്തുന്നു എന്നും നിങ്ങൾ അറിയുന്നു. നിങ്ങളിൽ അങ്ങനെ അരുത്; നിങ്ങളിൽ മഹാൻ ആകുവാൻ ഇച്ഛിക്കുന്നവൻ എല്ലാം നിങ്ങളുടെ ശുശ്രൂഷക്കാരൻ ആകേണം. മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യിക്കുവാൻ അല്ല ശുശ്രൂഷിക്കാനും അനേകർക്ക് വേണ്ടി തന്റെ ജീവനെ മറുവിലയായി കൊടുക്കാനും വന്നതുപോലെ തന്നെ".(മത്തായി 20:24–28). ഈ കാര്യങ്ങളെല്ലാം ശിഷ്യന്മാർ പലപ്രാവശ്യം ഞാൻ പറഞ്ഞത് കേട്ടിരുന്നെങ്കിലും അതിന്റെ യഥാർത്ഥ പൊരുൾ ലഭിക്കുവാൻ അതുവരെയും അവരിൽ പലർക്കും കഴിഞ്ഞിട്ടില്ലായിരുന്നു.

### എന്തൊക്കെയാണ് ശിശുസഹജമായ സവിശേഷതകൾ?

1) **നിഷ്കളങ്കത.** (Purity of mind). എല്ലാ കുഞ്ഞുങ്ങളും ദൈവം നൽകിയ നിർമ്മല മനസ്സോടെയാണ് ഈ ലോകത്തിൽ

പിറന്നുവീഴുന്നത്. മാതാപിതാക്കളുടെ പാരമ്പര്യങ്ങൾ കുറെയൊക്കെ കുഞ്ഞുങ്ങളെ സ്വാധീനിക്കാം എങ്കിലും അടിസ്ഥാനപരമായി നന്മയെ സ്വീകരിക്കാൻതക്ക തുറന്ന നിഷ്കളങ്ക മനസ്സാണ് അവർക്കുള്ളത്. കളങ്കങ്ങളും സൂത്രങ്ങളും എല്ലാം മുതിർന്നവരിൽ നിന്നാണ് അവർ പഠിക്കുന്നത്. നന്മയിൽ ജനിച്ച് വളർത്തപ്പെട്ട മാതാപിതാക്കൾക്കു ജനിക്കുന്ന കുഞ്ഞുങ്ങളും നന്മയിൽ തന്നെ വളരും.

2). **ആശ്രയ ബോധം.** (Dependence). ശിശു ആയിരിക്കുമ്പോൾ മാതാപിതാക്കളെ ആശ്രയിക്കാതെ യാതൊന്നും ചെയ്യുവാൻ മനുഷ്യകുഞ്ഞുങ്ങൾക്ക് കഴിയുന്നില്ല എന്നതിനാൽ, മാതാപിതാക്കളെയും അതുവഴി ദൈവത്തെയും ആശ്രയിച്ച് വളരുവാൻ അവർക്ക് കഴിയും. സമൂഹത്തിൽ പരസ്പരം സഹായിച്ചും സഹകരിച്ചും പ്രോത്സാഹിപ്പിച്ചും കഴിയണം എന്ന ശീലം വളർത്തുമ്പോൾ, തന്നിഷ്ടം നടത്തുന്ന അഹങ്കാരികൾ ആകാതെ, സമൂഹത്തെ സേവിക്കുന്ന സ്വഭാവം ഉള്ളവരായിത്തീരാൻ അവർക്ക് എളുപ്പത്തിൽ കഴിയും.

3) **താഴ്മയും എളിമയും,** (Humility and Simplicity).

വിനയവും താഴ്മയും എളിമയും ശീലമാക്കിയവർക്ക് മാത്രം ലഭിക്കുന്നതാണ് ജീവിതത്തിൽ ഉണ്ടാകുന്ന എല്ലാ വിജയങ്ങളും ഉയർച്ചയും. " ദൈവം നിഗളികളോട് എതിർത്തു നിൽക്കുന്നു, താഴ്മ ഉള്ളവർക്ക് കൃപ നൽകുന്നു" എന്ന് പത്രോസ് പറഞ്ഞത് ഓർക്കുക.(5:5). "അഹങ്കാരം" ആണ് എല്ലാ പരാജയത്തിനും അധഃപതനത്തിനും അടിസ്ഥാനകാരണം എന്ന്തിരിച്ചറിയുക. തന്നെത്താൻ താഴ്ത്തുന്നവൻ ഉയർത്തപ്പെടും എന്നും തന്നത്താൻ ഉയർത്തുന്നവൻ താഴ്ത്തപ്പെടും എന്നും ഞാൻ പറഞ്ഞത് അതുകൊണ്ടാണ്. നേതാക്കന്മാർ ആകാൻ ആഗ്രഹിക്കുന്നവരെല്ലാം ഈ വസ്തുത പ്രത്യേകം ഓർത്തിരിക്കണം.

4). **ക്ഷമിക്കാനും മറക്കാനുള്ള കഴിവ്.** (Forgive and forget).

കുഞ്ഞുങ്ങൾ ചിലപ്പോഴൊക്കെ വഴക്കുണ്ടാക്കാറുണ്ടെങ്കിലും അവർ അത് പെട്ടെന്ന് തന്നെ മറക്കുകയും ക്ഷമിക്കുകയും ചെയ്യുന്നത് മുതിർന്നവർക്ക് ഒരു മാതൃക തന്നെയാണ്. ചിലപ്പോൾ ചില കാര്യങ്ങൾക്ക് വാശി പിടിച്ചാലും അവരുടെ ശ്രദ്ധ മറ്റെന്തെങ്കിലും കാര്യത്തിലേക്ക് തിരിച്ചുവിട്ടാൽ അവരുടെ ശ്രദ്ധ മാറി നേരത്തെ ഉണ്ടായിരുന്ന വാശി അവർ പെട്ടെന്ന് മറന്നുകളയുന്നു. തലമുറകളോളം വൈരാഗ്യം വച്ച്പുലർത്തുന്ന മുതിർന്നവർ അനേകരുണ്ട്. അത്തരം സ്വഭാവക്കാർ നേതൃത്വത്തിൽ വന്നാൽ ആ സമൂഹത്തിന്റെ അധഃപതനം നിശ്ചയമാണ്.

5). **അന്വേഷിച്ച് അറിയാനുള്ള ജിജ്ഞാസ.**

(Curiosity) കുഞ്ഞുങ്ങൾക്ക് അവർ കാണുന്നതെല്ലാം പുതുമയുള്ള കാര്യങ്ങൾ ആയതിനാൽ അത് എന്താണെന്ന് അറിയാനുള്ള താല്പര്യം കൂടുതലാണ്. ഇതെല്ലാം അറിവുള്ളതാണെന്ന മുൻവിധി ഉള്ളവർക്ക് യഥാർത്ഥ അറിവിലേക്ക് എത്തിച്ചേരാൻ പ്രയാസമാണ്. വസ്തുതകൾ യഥാവിധി മനസ്സിലാക്കാൻ ആഗ്രഹിക്കാതെയും ശ്രമിക്കാതെയും തീരുമാനങ്ങൾ എടുക്കുന്നതും നടപ്പാക്കുന്നതും ചില നേതാക്കന്മാരുടെ സ്വഭാവമാണ്. ഇതുമൂലം വളരെയേറെ അസ്വസ്ഥതകളും പ്രശ്നങ്ങളും അവർ നേതൃത്വം നൽകുന്ന സമൂഹങ്ങളിലും സംഭവിക്കാറുണ്ട്.

6) **മറ്റുള്ളവരെ എളുപ്പത്തിൽ വിശ്വസിക്കും.** (Straight forward and Trustworthy).

മറ്റുള്ളവർ പറയുകയും കാണിക്കുകയും ചെയ്യുന്ന കാര്യങ്ങൾ വിവേചിച്ച്റിയാതെ വിശ്വസിക്കുന്ന സ്വഭാവം ഒരു പക്ഷെ അത്ര നല്ലതല്ല എന്ന് തോന്നിയേക്കാം. എന്നാൽ ദൈവീകകാഴ്ചപ്പാടിൽ വളർത്തപ്പെടുന്ന കുഞ്ഞുങ്ങൾ ആണെങ്കിൽ "നേരെചൊവ്വേ" ഉള്ള അവരുടെ ശീലംമൂലം അവർക്ക് ഒരിക്കലും ദോഷം സംഭവിക്കുകയില്ല എന്നറിയുക. ആരെങ്കിലും കബളിപ്പിച്ച് എന്തെങ്കിലും പറഞ്ഞാലും ചെയ്താലും അതിന്റെ ദോഷഫലം കബളിപ്പിക്കുന്നവർക്ക് തന്നെ ആയിരിക്കും ലഭിക്കുക.

7).**എല്ലാവരെയും സന്തോഷിപ്പിക്കുന്നവർ.** (Pleasing nature). കുഞ്ഞുങ്ങളെ കാണാനും വാത്സല്യത്തോടെ എടുക്കുവാനും ഞാനും മുതിർന്ന നിങ്ങളും സാധാരണ ഇഷ്ടപ്പെടുന്നത്, അവരുടെ ഓമനത്തമുള്ള ചിരിയും കളിയും കൊഞ്ചലും ആടലും പാടലും ഒക്കെ കണ്ടുകൊണ്ടാണ്. നിങ്ങളുടെ സാന്നിധ്യം സമൂഹത്തിൽ സന്തോഷം ഉളവാക്കുന്നതാണോ എന്ന് പ്രത്യേകം ചിന്തിക്കുക. അങ്ങനെയല്ലെങ്കിൽ നിങ്ങൾ നേതൃസ്ഥാനത്തു വന്നാൽ അണികൾ നിങ്ങളെ വിട്ടു പോകും.

എന്താണ് യഥാർത്ഥ മഹത്വം എന്ന് ശിഷ്യന്മാരെ പഠിപ്പിക്കുവാൻ ആയിട്ടാണ് ഞാൻ ശിശുക്കളുടെ കാര്യമൊക്കെ അവരോട് പറഞ്ഞത്. അത്അവർക്ക്കുറേമനസ്സിലായിഎന്ന്തോന്നുന്നു.അവരുടെപിന്നീടുള്ള പെരുമാറ്റത്തിൽ ആ വ്യത്യാസം ഞാൻ ശ്രദ്ധിച്ചു. അതുകൊണ്ടുതന്നെ ഞാൻ നിങ്ങളോട് പറയുകയാണ് , നിങ്ങൾ തിരിഞ്ഞു ശിശുക്കളെപോലെ ആയിത്തീരുവാൻ ശ്രമിക്കുക. അതേസമയം ശിശുസഹജമായ ചാപല്യങ്ങൾ ഒഴിവാക്കാൻ ശ്രദ്ധിക്കുകയും വേണം. സ്വർഗ്ഗപിതാവിന്റെ

മനുഷ്യ വർഗ്ഗത്തോടുള്ള അടങ്ങാത്ത സ്നേഹത്തിന്റെ പ്രതീകമായിട്ടാണ് ഓരോ മനുഷ്യശിശുവും ഈ ലോകത്തിൽ ജനിച്ചുവീഴുന്നത്. എന്നാൽ ആ ജനനത്തെകാൾ "വീണ്ടുംജനനത്തിൽ കൂടി" ദൈവമക്കളായി തീരുന്നത് കാണാനാണ് സ്വർഗ്ഗപിതാവ് കൂടുതലിഷ്ടപ്പെടുന്നത്. ദൈവരാജ്യസന്ദേശംകൊണ്ട് ഞാൻ ഈ ലോകത്തിൽ മനുഷ്യനായി അവതരിച്ചത്, എല്ലാ മനുഷ്യകുഞ്ഞുങ്ങളെയും ദൈവമക്കൾ ആക്കുവാൻ വേണ്ടിയാണ് എന്ന് ഞാൻ വീണ്ടും പറയാതെതന്നെ നിങ്ങൾ ഓർക്കുന്നുണ്ടല്ലോ. എന്റെ സഭയേയും അതിലെ ഇടയൻമാരെയും ഞാൻ നിലനിർത്തുന്നതും ഈ ലക്ഷ്യം നിറവേറ്റാനാണ് എന്ന് ഒരിക്കൽ കൂടി ഞാൻ നിങ്ങളെ ഓർമിപ്പിക്കുന്നു. ശിശുക്കളെപ്പോലെ ആകുന്നത് തന്നെയാണ് നിങ്ങൾക്ക് നല്ലത്.

3-1-2021.

## അദ്ധ്യായം 64

# ഇടർച്ചകൾ വരുത്തുന്നവന് അയ്യോ കഷ്ടം.

**(മത്തായി17:24 –27;18: 6 –9; മർക്കോസ് 9: 42 –50; ലൂക്കോസ് 17: 1– 4)**

കഫർനഹൂമിലെ ഭവനത്തിൽ ഞങ്ങൾ ആയിരുന്നപ്പോൾ നികുതി വകുപ്പിലെ ഉദ്യോഗസ്ഥർ വീട്ടുവാതിൽക്കൽ വന്നു മുട്ടി. പത്രോസ് വാതിൽതുറന്ന് കാര്യം അന്വേഷിച്ചു. അവന്റെ ഗുരുവായ ഞാൻ നികുതി കൊടുക്കുന്ന ആൾ ആണോ എന്ന് ചോദിച്ചപ്പോൾ പത്രോസ് കൂടുതലൊന്നും ചിന്തിക്കാതെ"അതെ" എന്ന് മറുപടി പറഞ്ഞു. ഉടനെ നികുതി അടയ്ക്കണമെന്ന് പറഞ്ഞുകൊണ്ട് അവർ പോവുകയും ചെയ്തു. മുറിയിലിരുന്ന് ഞാനവരുടെ സംഭാഷണം കേട്ടിരുന്നു. പത്രോസ് വാതിലടച്ചു തിരിച്ച് വന്നപ്പോൾ ഞാൻ അവനോടു ചോദിച്ചു,"ശീമോനെ, നിനക്ക് എന്ത് തോന്നുന്നു, ഭൂമിയിലെ രാജാക്കന്മാർ ചുങ്കമൊ, കരമോ ആരോട് വാങ്ങുന്നു? പുത്രന്മാരോടോ അന്യരോടോ?." "അന്യരോട് "എന്ന് ഉത്തരം പറഞ്ഞു. എന്നാൽ പുത്രന്മാർ ഒഴിവുള്ളവരല്ലേ എന്ന് ഞാൻ ചോദിച്ചു. അവൻ ഉത്തരമൊന്നും പറയാതെ മൗനമായിരുന്നു.

സാക്ഷാൽ ദൈവപുത്രനായ എന്നിൽനിന്നും മനുഷ്യരായ നിങ്ങൾ നികുതി പിരിക്കുന്നതിന്റെ അർത്ഥമില്ലായ്മ അവന് ബോധ്യമായില്ല. തന്നെയല്ല പുരോഹിതന്മാരും ഗുരുക്കന്മാരും കരം കൊടുക്കുന്നതിൽനിന്നും ഒഴിവാക്കപ്പെട്ടിരിക്കുന്നു. ഇക്കാര്യം അത്രയും പത്രോസിനു അറിയാവുന്നതാണ്. ഞാൻ യഹൂദഗുരുക്കന്മാരുടെ ഗണത്തിൽ പെട്ടവനാണോ എന്ന് അറിയാൻ വേണ്ടിയാ യിരുന്നു ആ ഉദ്യോഗസ്ഥർ പത്രോസിനോട് കാര്യം തിരക്കിയത്. ആ നിലയിൽ ഞാൻ നികുതി നൽകേണ്ടതില്ല എന്നായിരുന്നു പറയേണ്ടിയിരുന്നത്. അത് മറച്ചു കൊണ്ടുള്ള പത്രോസിന്റെ ഉത്തരം കേട്ടപ്പോൾ ഞാൻ അവരുടെ ഗുരുക്കന്മാരുടെ പട്ടികയിൽ ഉൾപ്പെടുത്താൻ യോഗ്യതയില്ലാത്തവൻ ആണെന്ന് മനസ്സിലാക്കിയാണ് ആ ഉദ്യോഗസ്ഥർ തിരിച്ചുപോയത്. ഒരുപക്ഷേ, യഹൂദപ്രമാണിമാർ എന്നെക്കുറിച്ച് ഔദ്യോഗിക റിപ്പോർട്ട്

നൽകുവാൻ അവരെ ചുമതലപ്പെടുത്തി അയച്ചതായിരിക്കും. പത്രോസ് ഒരുവിധത്തിൽ അവിടെ,അറിയാതെ എന്നെ തള്ളി പറയുകയായിരുന്നു. അവരെല്ലാം എന്നെ "ഗുരുവേ" എന്ന് വിളിക്കുന്നുണ്ടെങ്കിലും ആവശ്യം വന്നപ്പോൾ ഞാൻ "ഗുരുഅല്ല" എന്ന് പത്രോസ് പറയാതെ പറയുകയായിരുന്നു. സാധാരണ ഗതിയിൽ എന്നോട് ഒന്ന് ചോദിച്ചിട്ട് പത്രോസ് ഉത്തരം പറഞ്ഞാൽ മതിയായിരുന്നു. സർക്കാർ ഉദ്യോഗസ്ഥരെ കണ്ടപ്പോൾ അവൻ പേടിച്ചുകാണും. കാരണം, അവൻ നികുതി നൽകുന്നതിൽ വീഴ്ച വരുത്തിയിരുന്നു. എല്ലാകാലത്തും നികുതിവെട്ടിപ്പുകാർക്ക് നികുതി വകുപ്പിലെ ഉദ്യോഗസ്ഥരെ ഭയം ആണല്ലോ. യഥാർത്ഥത്തിൽ ഞങ്ങൾ നികുതി അടയ്ക്കുന്നതിൽ വീഴ്ച വരുത്തുന്നവരല്ല. ഞങ്ങളുടെ പണസഞ്ചി സൂക്ഷിപ്പുകാരനായ യൂദ ആ കാര്യത്തിൽ വളരെ കൃത്യനിഷ്ഠ ഉള്ളവനായിരുന്നു. പത്രോസ് ആ വക കാര്യങ്ങൾ ശ്രദ്ധിക്കാതിരുന്നതിനാൽ അവൻ പരിഭ്രമിച്ചു, ഉടനെ തന്നെ നികുതി അടക്കാം എന്ന് പറയുന്നത് ഞാൻ കേട്ടു. നികുതി അടച്ചില്ലെങ്കിൽ റോമാഗവൺമെൻറ് ചിലപ്പോൾ തടവിൽ ഇട്ടുമോ എന്ന് പോലും അവൻ ഭയപ്പെട്ടു എന്ന് എനിക്ക് തോന്നി. നിങ്ങൾക്കും ഇതുപോലുള്ള അനുഭവങ്ങൾ ഉണ്ടാകാറില്ലേ? ആരോടെങ്കിലും വൈരാഗ്യം ഉണ്ടെങ്കിൽ കുറ്റാരോപണം നടത്തി സർക്കാർ, കോടതി, നികുതിവകുപ്പ് എന്നിവയിലെ ഉദ്യോഗസ്ഥരെ അന്വേഷണത്തിനായി നിയോഗിക്കുന്നതിന് വേണ്ടി കേസ് കൊടുക്കുന്ന പതിവ് പലർക്കും ഉള്ളതാണല്ലോ.

പത്രോസ് മാത്രമല്ല എന്റെ മറ്റു ശിഷ്യന്മാരും സ്വന്തമായി വരുമാനമില്ലാത്തവരായിട്ടാണ് എന്നോടുകൂടെ പ്രവർത്തിക്കുന്നത്. ഒരു വർഷത്തെ നികുതി ഒരാൾക്ക് രണ്ട് ദ്രഹ്മ (ഒരാളുടെ രണ്ട് ദിവസത്തെ കൂലി ആയ ഏകദേശം 2000 രൂപ) ഉടനെ കൊടുക്കുന്നതെങ്ങനെ എന്ന് ആലോചിച്ച് പത്രോസ് വളരെ വിവശനാകുന്നത് ഞാൻ ശ്രദ്ധിച്ചു. ഞാൻ അവനോട് പറഞ്ഞു: " യഥാർത്ഥത്തിൽ ദൈവപുത്രനും നിങ്ങളുടെ ഗുരുവുമായ ഞാൻ നികുതി കൊടുക്കേണ്ടതി ല്ലെങ്കിലും നാം അവർക്ക് ഇടർച്ച വരുത്താതിരിക്കാൻവേണ്ടി നീ കടലിലേക്ക് ചെന്ന് ചൂണ്ടയിട്ട് ആദ്യം കിട്ടുന്ന മീനിനെ എടുക്കുക. വായ് തുറക്കുമ്പോൾ ഒരു ചതുർ ദ്രഹ്മപണം കാണും. അത് എടുത്തു എനിക്കും നിനക്കും വേണ്ടി കൊടുക്കുക." (മത്തായി 17: 26 –27).

ഇസ്രായേൽ മക്കൾ ദൈവത്തിന്റെ സ്വന്തം ജനമാണ്. അവരുടെ രാജാവ് യഥാർത്ഥത്തിൽ യഹോവയാണ്. അന്യരാജാവായ റോമാകൈസർക്ക് കരം കൊടുക്കുന്നത് ന്യായപ്രമാണ വ്യവസ്ഥയ്ക്ക്

വിരുദ്ധമാണ്. അതുകൊണ്ട് പല യഹൂദ തീവ്രവാദികളും കൈസർക്ക് കരം കൊടുക്കരുത് എന്ന് പറഞ്ഞ് റോമാ ഗവൺമെണ്ടിനെ വെല്ലുവിളിക്കുന്നുണ്ടായിരുന്നു."Zealots" എന്ന ഒരു തീവ്രവാദസംഘം തന്നെ അക്കാലത്ത് നിലവിലുണ്ടായിരുന്നു. അക്കൂട്ടത്തിൽ സജീവമായി പ്രവർത്തിച്ചുകൊണ്ടിരുന്ന രണ്ടുപേർ എന്റെ ശിഷ്യന്മാരുടെ കൂട്ടത്തിലും ഉണ്ടായിരുന്നു, ശേമവൂനും യൂദയും. എന്റെ കൂടെ വന്നതിനുശേഷം അവർ തീവ്രവാദ പ്രവർത്തനങ്ങൾക്ക് ഒന്നും പോകാറില്ലായിരുന്നു. ഒരുപക്ഷേ അവരെയും ഉൾപ്പെടുത്തിക്കൊണ്ട് സർക്കാരിനെതിരെ ജനങ്ങളെ സംഘടിപ്പിക്കുകയാണെന്ന് ഞങ്ങളെപറ്റി ആരെങ്കിലും പരാതി കൊടുത്തതിന്റെ വെളിച്ചത്തിൽ അന്വേഷണത്തിന് കൂടി ആയിരിക്കും ആ നികുതി ഉദ്യോഗസ്ഥർ വന്നത്. മറ്റൊരു സന്ദർഭത്തിൽ എന്നെ നേരിട്ട് പരീക്ഷിക്കുവാനായി പരീശന്മാർ വന്നു നികുതി കൊടുക്കേണ്ടകാര്യം ചോദിച്ചപ്പോൾറോമൻനാണയംകാണിച്ച്"കൈസക്കുള്ളത്കൈസർക്കും ദൈവത്തിനുള്ളത് ദൈവത്തിനും കൊടുക്കുക" എന്ന് ഉത്തരം പറഞ്ഞ് അവരെ പറഞ്ഞയച്ച കാര്യം നിങ്ങൾ ഓർക്കുന്നുണ്ടാകുമല്ലോ.

കടലിൽ പോയി ചൂണ്ടലിട്ട് മത്സ്യം പിടിക്കുന്ന കാര്യം പത്രോസ് കേട്ടപ്പോൾ കുറച്ചു നേരം എന്റെ നേരെ കണ്ണുമിഴിച്ചു നോക്കി നിന്നു. വള്ളവും വലയും ഉപയോഗിച്ച് വൻതോതിൽ മത്സ്യം പിടിച്ച് നല്ല നിലയിൽ ജീവിച്ച് വന്നിരുന്നവനായിരുന്നല്ലോ പത്രോസ്. എന്നെ പിൻതുടരുവാനായി അതെല്ലാം അവൻ പൂർണമായി ഉപേക്ഷിച്ചതാണ്. ഇനിയിപ്പോൾ, കുട്ടിക്കാലത്ത് തമാശയ്ക്ക് ചെയ്തിരുന്ന ചൂണ്ട ഇടുന്ന പണി ചെയ്യിച്ച് തന്നെ കളിയാക്കുകയാണോ എന്ന് ഒരു പക്ഷേ അവൻ ചിന്തിച്ചുകാണും. തന്നെയല്ല മത്സ്യത്തിന്റെ വായിൽ നാണയം ഇരിക്കുന്നതായി അവൻ കണ്ടുകാണില്ല. വായിൽ എന്തെങ്കിലും കിട്ടിയാൽ ഉടൻ വിഴുങ്ങുന്ന സ്വഭാവം അല്ലേ മത്സ്യങ്ങൾക്ക് ഉള്ളത്? യോനാപ്രവാചകനെ പോലും വലിയമത്സ്യം വിഴുങ്ങിയത് അല്ലേ?. വായിൽ നാണയവും വെച്ചുകൊണ്ട് പത്രോസിന്റെ ചൂണ്ടയിൽ കൊത്തുവാൻ മത്സ്യം കാത്തിരിക്കുകയാണോ? ഈ കാര്യങ്ങളൊക്കെ അവനെ പരീക്ഷിക്കുവാൻ ഞാൻ ചെയ്യുന്നതല്ലേ? ഇപ്രകാരം കുറെ ചോദ്യങ്ങൾ പത്രോസിന്റെ മനസ്സിൽകൂടി മിന്നിമറയുന്നതായി അവന്റെ മുഖഭാവത്തിൽ നിന്നും ഞാൻ വായിച്ചെടുത്തു. മീൻ പിടിച്ച്, അത് വിറ്റ്കിട്ടുന്ന കാശുകൊണ്ട് നികുതി അടയ്ക്കാൻ ഞാൻ പറഞ്ഞിരുന്നെങ്കിൽ യാതൊന്നും ചിന്തിക്കാതെ അവൻ അങ്ങനെ ചെയ്യുമായിരുന്നു. എന്നാൽ അത് മാനുഷികമായ പരിഹാരമാർഗമാണ്. ഞാൻ നൽകിയത്, എന്നിലുള്ള വിശ്വാസത്തിൽ ഉറച്ചു നിന്നു മാനുഷിക പ്രതീക്ഷകൾക്കും സാധ്യതകൾക്കും അപ്പുറമായി

പ്രവർത്തിക്കുവാനുള്ള ദൈവീക പരിഹാരമാർഗമാണ്. ഇവിടെയാണ് മനുഷ്യരായ നിങ്ങൾ പരാജയപ്പെടുന്നത്.

"ദൈവത്തിൽ വിശ്വസിപ്പിൻ എന്നിലും വിശ്വസിക്കുവിൻ" എന്ന് ഞാൻ പലപ്രാവശ്യം നിങ്ങളോട് പറയുന്നതിന് കാരണവും ഇതുതന്നെയാണ്. മനുഷ്യരുടെ വിശ്വാസവും ദൈവത്തിന്റെ ശക്തിയും ഒന്നിച്ച് ചേരുന്നിടത്താണ് അത്ഭുതങ്ങൾ നടക്കുന്നത് എന്ന് നിങ്ങൾ തിരിച്ചറിയുക.

ഇടർച്ച എന്ന വിഷയത്തെപറ്റി ചില കാര്യങ്ങൾ ഞാൻ പൊതുവായി നിങ്ങളോട് പറയാം.

1) മാനുഷിക നിലയിൽ ഉൾക്കൊള്ളാൻ കഴിയുന്നതല്ല എന്ന് നിങ്ങൾക്ക് തോന്നിയാലും, എന്നെ വിശ്വസിച്ചുകൊണ്ട് ഞാൻ പറയുന്ന കാര്യങ്ങൾ വിഡ്ഢിത്തരം ആണ് എന്ന് കരുതികൊണ്ട് തന്നെ, പത്രോസ് ചെയ്തതുപോലെ നിങ്ങൾ അനുസരിക്കും എങ്കിൽ നിങ്ങൾ മുഖാന്തരം മറ്റുള്ളവർക്ക് ഇടർച്ച വരാതിരിക്കാൻ ഞാൻ നിങ്ങളെ സഹായിക്കാം.

2) മറ്റുള്ളവരുടെ അന്യായമായ നിർബന്ധത്തിനു വഴങ്ങി ഇടർച്ച വരുത്താതിരിക്കാനായി നിങ്ങൾ ചില കാര്യങ്ങളിൽ വിട്ടുവീഴ്ച ചെയ്യേണ്ടി വരുമ്പോൾ, അത് മൂലം നിങ്ങളുടെ മനസ്സാക്ഷിക്കും സ്വർഗ്ഗരാജ്യപ്രമാണങ്ങൾക്കും എതിരെ ആകാതെയിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം. അതേസമയം, നിങ്ങൾക്ക് നഷ്ടം സഹിക്കേണ്ടി വന്നാലും അത് മൂലം മറ്റുള്ളവർക്ക് ആശ്വാസവും സന്തോഷവും ലഭിക്കുമെങ്കിൽ നീതിയും ന്യായവും നോക്കാതെ തന്നെ ആവശ്യമായ വിട്ടുവീഴ്ച ചെയ്യുകയും വേണം.

3). നികുതി അടയ്ക്കുന്നത് ഉൾപ്പെടെ രാജ്യത്തിന്റെ നിയമങ്ങൾക്ക് വിധേയരായി തന്നെ നിങ്ങൾ സത്യസന്ധതയോടെ പ്രവർത്തിക്കണം. എന്റെ അനുയായികൾ ഈ ലോകത്തിൽ ആയിരിക്കുന്നിടത്തോളം കാലം രാജ്യസ്നേഹികളായ, നിയമം അനുസരിക്കുന്ന പൗരന്മാർ തന്നെ ആയിരിക്കണം. എന്നാൽ നിങ്ങളുടെ സ്ഥിരപൗരത്വം സ്വർഗ്ഗത്തിലാണ് എന്ന് ഓർത്ത് ദൈവരാജ്യ പ്രമാണങ്ങളെ ശരിയായി മനസ്സിലാക്കി പ്രയോഗത്തിൽ വരുത്തുവാൻ ഏറെ ശ്രദ്ധിക്കുകയും വേണം.

4) അപ്രകാരം, മറ്റുള്ളവർക്ക് സുഖവും സന്തോഷവും നന്മയും വരുത്തുന്നതിനായി നിങ്ങൾ എന്തെല്ലാം വിട്ടുകൊടുത്താലും അതിനുള്ള നല്ല പ്രതിഫലം സ്വർഗ്ഗപിതാവ് നിങ്ങൾക്ക് നല്കും എന്ന് അറിയുക.

5). നിങ്ങൾ എന്റെ കൽപനകൾ വിശ്വാസപൂർവ്വം അനുസരിക്കുമോ എന്നറിയാനായി ഇതുപോലുള്ള ചില പരിശോധനയുടെ അവസരങ്ങൾ നിങ്ങൾക്ക് ഞാൻ നൽകും. ഞാൻ കളിപ്പിക്കുന്നതിന്റെ കാരണം നിങ്ങൾക്ക് മനസ്സിലായില്ലെങ്കിലും അവ അനുസരിക്കാൻ നിങ്ങൾ മടിക്കരുത്. അതിനു സമാന്തരമായി നിങ്ങളുടെ മാനുഷിക പദ്ധതികൾ നടപ്പാക്കാൻ ശ്രമിക്കുകയും അരുത്. നിങ്ങളുടെ ആലോചനകൾ ആരംഭത്തിൽ നല്ലതും യുക്തിസഹവുമായി നിങ്ങൾക്ക് തോന്നിയാലും അതിന്റെ അവസാനം പ്രയോജനമില്ലാത്തതും പിന്നീടുള്ള നിങ്ങളുടെ ആത്മീയ വളർച്ചക്ക് തടസ്സമായിതീരുന്നതും ആകും എന്ന് ഓർക്കുക.

6) പത്രോസിന്റെ ചൂണ്ട കാത്തുകൊണ്ട് വായിൽ നാണയവുമായി നിൽക്കുന്ന മത്സ്യത്തെയും, നിനുവക്കാരെ രക്ഷിക്കുവാൻ ആദ്യം വിസമ്മതിച്ച യോനായേ വിഴുങ്ങാൻ വാ പിളർന്നു നിൽക്കുന്ന തിമിംഗലത്തേയും ഡാനിയേലിനെ സിംഹകുഴിയിൽ ഇട്ടപ്പോൾ വായടച്ചു നിന്ന സിംഹങ്ങളെയും ഒക്കെ നിയന്ത്രിക്കുന്ന ദൈവീകശക്തി നിങ്ങൾ അംഗീകരിച്ച് അനുസരിച്ച് ജീവിക്കാൻ ശീലിക്കുക.

7). നേരത്തെ പറഞ്ഞതുപോലെ, നിങ്ങളുടെ വിശ്വാസവും ദൈവശക്തിയും ഒന്നിച്ചു ചേർന്നാലാണ് എല്ലാ അത്ഭുതങ്ങളും സംഭവിക്കുന്നത്. (Synergia).പത്രോസ് അല്പം വൈമനസ്യത്തോടെയാണെങ്കിലും ഞാൻ പറഞ്ഞത് വിശ്വസിച്ചു അനുസരിച്ചതുകൊണ്ടാണ് അപ്രകാരം അത്ഭുതം നടന്നതും തൽഫലമായി എന്നിലുള്ള വിശ്വാസം വർധിച്ചതും.

മനുഷ്യരായ നിങ്ങൾക്ക് പലതരം മനോഭാവങ്ങൾ ഉണ്ട്. മനപ്പൂർവ്വം മറ്റുള്ളവർക്ക് ഇടർച്ച വരുത്തണമെന്ന് ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നവരുണ്ട്.മറ്റുചിലർ നിയമവും ന്യായവും നടപ്പാക്കാൻ വേണ്ടി ഇടർച്ച വരുത്തുന്നത് ശരിവെച്ച് അനുകൂലിക്കുന്നവർ ഉണ്ട്. എന്നാൽ നീതിയും ന്യായവും എല്ലാം നടപ്പാക്കുവാൻ അനുവദിക്കുന്നുണ്ടെങ്കിലും അതുമൂലം മറ്റുള്ളവർക്ക് ഏതെങ്കിലും വിധത്തിൽ പ്രയാസവും ഇടർച്ചയും വരുമെങ്കിൽ അതിൽ നിന്നും മാറി മറ്റുള്ളവർക്ക് നന്മ വരുവാൻ ആഗ്രഹിച്ചുകൊണ്ട് ആവശ്യമായ വിട്ടുവീഴ്ച്ചകൾ ചെയ്യാൻ സന്നദ്ധരാകുന്നവരും ഉണ്ട്. ഞാൻ ഇത്തരം ആളുകളെയാണ് എന്റെ കൂട്ടത്തിൽ ഉള്ളവരായി കണക്കാക്കുന്നത്. അതുകൊണ്ടാണ് ഞാൻ നികുതി കൊടുക്കാൻ ബാധ്യസ്ഥൻ അല്ലെങ്കിലും പത്രോസിനോട് പറഞ്ഞു അവനു വേണ്ടിയും കൂടി ചൂണ്ടയിട്ട് മത്സ്യത്തിന്റെ വായിൽനിന്നും നാണയം എടുത്ത് നികുതി

കൊടുക്കുവാൻ പറഞ്ഞത്. അവൻ അത് അനുസരിച്ചപ്പോൾ അവനും കൂട്ടുകാർക്കും എന്നിലുള്ള വിശ്വാസം പതിന്മടങ്ങ് വർദ്ധിച്ചു.

ആർക്കും ഒരു കാരണവശാലും ഇടർച്ചയും പ്രയാസവും വരുത്തരുത് എന്ന് നിർബന്ധം പറയുമ്പോഴും, അനാവശ്യമായ വിട്ടുവീഴ്ചകൾ വരുത്തി ദൈവരാജ്യപ്രമാണങ്ങൾ ലംഘിക്കുവാൻ ഇടയാകാതെ സൂക്ഷിക്കണമെന്ന് ഞാൻ പ്രത്യേകം എടുത്തു പറയുന്നു. ദൈവീകകാഴ്ചപ്പാടും പുതിയനിയമ പ്രമാണങ്ങളും ലംഘിച്ചുകൊണ്ടുള്ള ഒരു ഒത്തുതീർപ്പും, ഇടർച്ച വരുത്താതിരിക്കാൻ എന്ന പേരിൽ ഞാൻ അനുവദിക്കുന്നില്ല. ആ കാര്യത്തിൽ ഞാൻ നിർബന്ധം ഉള്ളവനാണ് എന്ന് നിങ്ങൾ അറിയണം. "സമാധാനം അല്ല വാൾ ആണ് ഞാൻ കൊണ്ടുവന്നത്" എന്ന കാര്യം നിങ്ങളോട് ഞാൻ വിശദമായി പറഞ്ഞിട്ടുള്ളത് ഓർക്കുന്നുണ്ടല്ലോ. യെരുശലേം ദേവാലയത്തെ കള്ളന്മാരുടെ ഗുഹപോലെ ഉപയോഗിക്കുന്നവർക്ക് യഹൂദനേതാക്കന്മാർ കൂട്ടു നിന്നതിനെതിരെ ഞാൻ ചാട്ടവാർ എടുത്ത കാര്യം കൂടി നിങ്ങൾ ഓർക്കണം.

ഇനിയും ഇടർച്ചകൾ ഉണ്ടാകുന്ന വിവിധ മേഖലകൾ കൂടി നിങ്ങളുടെ ശ്രദ്ധയിൽ പെടുത്തട്ടെ.

A). യോഹന്നാൻസ്നാപകൻ തടവിലാക്കപ്പെട്ടപ്പോൾ അവൻ മാത്രമല്ല അവന്റെ കൂടെയുള്ളവരും എങ്കൽ ഇടറിപ്പോയി.(ലൂക്കോസ് 7:23)ഞാൻ ദൈവപുത്രൻ ആണെങ്കിൽ യോഹന്നാനെ തടവിൽനിന്ന് ഒഴിവാക്കേണ്ടത് അല്ലേ?. മശിഹാ വരുമ്പോൾ ഞാൻ ചെയ്തപോലെ അത്ഭുതങ്ങൾ സംഭവിക്കുമെന്ന പ്രവചനമുള്ളതും, എന്റെ സ്നാനസമയത്ത് ഞാൻ ദൈവപുത്രനാണ് എന്ന് സാക്ഷ്യപ്പെടുത്തിയത് കൂടി യോഹന്നാന് അറിയാമായിരുന്നിട്ടും അവൻ എങ്കൽ ഇടറിപോയതിൽ ഞാൻ സഹതപിക്കുന്നു. അപ്രകാരമുള്ള ഇടർച്ച നിങ്ങൾക്കും വരാതിരിക്കണമെങ്കിൽ എന്നെപ്പറ്റി ശരിയായി തന്നെ ഗ്രഹിക്കാൻ ശ്രമിക്കുക.

B). എന്റെ ശരീരം ഭക്ഷിക്കാതെയും രക്തം കുടിക്കാതെയും ഇരുന്നാൽ നിത്യജീവൻ ലഭിക്കുകയില്ല എന്ന് ഞാൻ പറഞ്ഞപ്പോൾ കുറെ ആളുകൾ "ഇത് കഠിനവാക്ക്" എന്ന് പറഞ്ഞു എങ്കൽ ഇടറി എന്നെ വിട്ടുപോയി.(യോഹന്നാൻ 6:60–65). അത് അവർക്ക് ഇടർച്ച വരുത്തി എങ്കിലും അതിനെ തിരുത്തുവാൻ ഞാൻ പോയില്ല. എന്റെ വാക്കുകളുടെ യഥാർത്ഥപൊരുൾ ഗ്രഹിക്കുവാൻ തക്ക വിനയവും വിശ്വാസവും

നിങ്ങൾക്ക് ഇല്ലാതെ വന്നാൽ നിങ്ങൾക്ക് എന്നിൽ ഉണ്ടാകുന്ന ഇടർച്ച മാറ്റുവാൻ എനിക്ക് ഒന്നും ചെയ്യാൻ കഴിയില്ല എന്നറിയുക.

C). ശിശുക്കളെപ്പോലെ ആയിത്തീരുന്ന കാര്യം ഞാൻ വിശദമായി നിങ്ങളോട് പറഞ്ഞതാണല്ലോ. നിങ്ങൾ ശിശുക്കളെ പോലെ ആയിതീരുന്നില്ല എങ്കിൽ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുകയില്ല എന്ന് പറഞ്ഞതിന്റെ പൊരുൾ നിങ്ങൾക്ക് മനസ്സിലായില്ലേ? ശിശുക്കൾക്ക് ഇടർച്ച വരുത്തുന്നത് വലിയ കുറ്റം ആണെന്ന് നിങ്ങൾ തിരിച്ചറിയണം.

a) ശിശുക്കൾ നിഷ്കളങ്കരായതിനാൽ അവർ എപ്പോഴും ദൈവമുമ്പാകെ പ്രിയപ്പെട്ടവരാണ്.

b) സ്വർഗ്ഗപിതാവിന് പ്രിയപ്പെട്ടവരാകയാൽ അവർക്ക് ഇടർച്ച വരുത്തുന്നവർ സ്വർഗ്ഗ പിതാവിനെയാണ് വേദനിപ്പിക്കുന്നത്. ഈ ചെറിയവരോട് എന്ത് നന്മ ചെയ്താലും അത് ദൈവത്തോട് എന്നവിധം സ്വീകരിക്കപ്പെടും എന്നും പ്രതിഫലം ലഭിക്കുമെന്നും അറിയുക.

C) ശിശുവിന് ഇടർച്ച വരുത്തുന്ന നിങ്ങളുടെ സമീപനം വഴി ആ വ്യക്തിയുടെ ഭാവി, വഴിതെറ്റി പോകാൻ ഇടയാകുന്നതിന്റെ കുറ്റം നിങ്ങൾ വഹിക്കേണ്ടിവരും. അതുകൊണ്ടുതന്നെ ശിശു സംരക്ഷണവും പരിപാലനവും അവഗണിക്കുന്നത് വലിയ കുറ്റമാണ്. ഗർഭച്ഛിദ്രം ഉൾപ്പെടെ ശിശുക്കളെ അവഗണിക്കുന്നതും ഇടർച്ച ഉണ്ടാക്കുന്നതുമായ വലിയ കുറ്റത്തിന് വലിയ ശിക്ഷ തന്നെ ലഭിക്കുമെന്ന് ഓർത്തിരിക്കുക.

D) "എന്നിൽ വിശ്വസിക്കുന്ന ഈ ചെറിയവരിൽ ഒരുത്തനു ഇടർച്ച വരുത്തിയാൽ അവന്റെ കഴുത്തിൽ വലിയ ഒരു തിരികല്ല് കെട്ടി സമുദ്രത്തിന്റെ ആഴത്തിൽ താഴ്ത്തി കളയുന്നത് അവന് നല്ലത്. ഇടർച്ച ഹേതുവായി ലോകത്തിന് അയ്യോ കഷ്ടം. ഇടർച്ച വരുന്നത് ആവശ്യം തന്നെ, എങ്കിലും ഇടർച്ച വരുത്തുന്ന മനുഷ്യന് അയ്യോ കഷ്ടം!"(മത്തായി 17:6,7).കുഞ്ഞുങ്ങളെ കരുതുവാനും നേരായ വിധത്തിൽ അവരെ പരിശീലിപ്പിച്ച് വളർത്തുവാനും ആവശ്യമായ പദ്ധതികൾ ആവിഷ്കരിച്ച് ഫലപ്രദമായി നടപ്പാക്കണമെന്ന് സാന്ദർഭികമായി ഞാൻ നിങ്ങളെ ഓർമിപ്പിക്കുന്നു.

E). ഇടർച്ച ഉണ്ടാക്കുന്ന ശാരീരികവും മാനസികവുമായ സാഹചര്യങ്ങളെ നിങ്ങൾ തിരിച്ചറിയണം. വലംകണ്ണും വലംകൈയും ഇടർച്ച വരുത്തുന്നു എങ്കിൽ അവയെ ചൂഴ്ന്നു വെട്ടിക്കളയണം എന്ന് ഞാൻ നിങ്ങളോട് പറഞ്ഞത് അക്ഷരാർത്ഥത്തിൽ എടുക്കുകയില്ല

എന്നെനിക്കറിയാം. (മത്തായി 5: 29, 30; 17:8,9; മർക്കോസ് 9: 43 –50). ദുഷ്ട മനുഷ്യരുമായുള്ള കൂട്ടുകെട്ടുകൾ, തിന്മ വിചാരങ്ങൾ മനസ്സിൽ ഉളവാക്കുന്ന നോട്ടങ്ങൾ, സാഹചര്യങ്ങൾ എന്നിവയിൽനിന്നും പെട്ടെന്ന് വിട്ടുമാറുന്നതിന്റെ ഗൗരവം നിങ്ങൾ മനസ്സിലാക്കുന്നതിനാണ് ഞാൻ അത്തരം കഠിനപദങ്ങൾ ഉപയോഗിച്ചത് എന്ന് നിങ്ങൾ ഗ്രഹിക്കും എന്ന് ഞാൻ കരുതുന്നു. അക്ഷരങ്ങൾക്കപ്പുറത്തുള്ള ആത്മാവിനെ തിരിച്ചറിയാനുള്ളവിവേകം പരിശുദ്ധാത്മാവ് നിങ്ങൾക്ക് നൽകുന്നതിനായി കൂടുതൽ വിനയത്തോടും വിശുദ്ധിയോടും വിശ്വാസത്തോടുകൂടി നിങ്ങൾ ജീവിക്കുക. ആർക്കും തന്നെ ഇടർച്ച വരുത്താതെ ജീവിക്കുവാൻ "പരിശുദ്ധാത്മാവേ ഞങ്ങളെ ശക്തിപ്പെടുത്തി സഹായിക്കണമേ"എന്ന പ്രാർത്ഥനയോടെ പരിശ്രമിക്കുക. അങ്ങനെയെങ്കിൽ ഞാനും നിങ്ങളുടെ കൂടെ ഉണ്ടാകും.

5-1-2021.

## അദ്ധ്യായം 65

# അനുരഞ്ജനവും ഐക്യവും, ദൈവ– മനുഷ്യബന്ധങ്ങളിൽ

**(മത്തായി 7: 1– 5 ;18: 15– 35)**

മനുഷ്യരായ നിങ്ങളുടെ പരസ്പര ബന്ധങ്ങളിൽ ഉണ്ടാകുന്ന ഇടർച്ചകളും ഭിന്നതകളും എന്നെ എന്തുമാത്രം ദുഃഖിപ്പിക്കുന്നു എന്ന് നിങ്ങൾക്കറിയില്ല. നിങ്ങൾ തന്നെത്താൻ വിധിക്കുന്നതിനു പകരം മറ്റുള്ളവരുടെ തെറ്റുകൾ കണ്ടുപിടിച്ച് അവരെ കുറ്റപ്പെടുത്തുന്ന സ്വഭാവക്കാരായി തുടരുന്നതാണ് എല്ലാ ഇടർച്ചകൾക്കും ഭിന്നതകൾക്കും കാരണം. മറ്റുള്ളവരെ കുറ്റപ്പെടുത്തുന്ന സ്വഭാവം പിശാചിന്റേതാണെന്ന് ഓർക്കുക. സാക്ഷാൽ സ്നേഹമാകുന്ന സ്വർഗ്ഗപിതാവിൽ നിന്നും നിങ്ങളെ കൗശലപൂർവ്വം അകറ്റുവാൻ സാത്താൻ ഉപയോഗിക്കുന്ന മാർഗ്ഗമാണ് മറ്റുള്ളവരിൽ കുറ്റം കണ്ടെത്തി ഒരിക്കലും ക്ഷമിക്കാൻ ആവാത്തവിധം പരസ്പരം ഭിന്നിപ്പിക്കുക എന്നത്. ഇക്കാര്യം നിങ്ങൾ ഗൗരവമായിതന്നെ തിരിച്ചറിയണം. മറ്റുള്ളവരെ വിധിക്കുന്നതിനുമുൻപ് നിങ്ങളുടെ കുറവുകളെപറ്റി സ്വയം പരിശോധിച്ച് തിരുത്തൽ വരുത്തണം എന്ന കാര്യം ഗിരിപ്രഭാഷണത്തിൽ ഞാൻ പറഞ്ഞിരുന്നത് നിങ്ങൾ മറക്കരുത്.(മത്തായി 7:1–5). നിങ്ങൾ ചെയ്തുകൊണ്ടിരിക്കുന്ന തെറ്റ് കാണാൻ കഴിയാതെ, തെറ്റുകൾ മറ്റുള്ളവരിൽ കാണുന്നത് നിങ്ങളുടെ കഴിവുകേട് ആണെന്ന് നിങ്ങൾ തിരിച്ചറിഞ്ഞ് തിരുത്തണം.(റോമാ 2: 1; യോഹന്നാൻ 8: 7; 2 പത്രോസ് 1:9). ശത്രുക്കൾ തന്നെയാണെന്ന് അറിഞ്ഞാൽ പോലും, അവരെ കുറ്റപ്പെടുത്താതെ സ്നേഹിക്കാൻ നിങ്ങൾക്ക് കഴിയുമ്പോൾ മാത്രമേ എന്റെ ശിഷ്യന്മാർ എന്ന് നിങ്ങളെ കണക്കാക്കുവാൻ എനിക്ക് കഴിയുകയുള്ളൂ എന്ന് നിങ്ങൾ നല്ലപോലെ ഓർത്ത് പെരുമാറണം. (ലൂക്കോസ് 6: 27– 36). ആരെയും കുറ്റം വിധിക്കാൻ ഞാൻ നിങ്ങളെ അനുവദിക്കുന്നില്ല, കാരണം മനുഷ്യരുടെ യഥാർത്ഥ സ്വഭാവം അറിയാനുള്ള കഴിവ് നിങ്ങൾക്ക് ആർക്കും ഇല്ല. എല്ലാവരുടെയും എല്ലാകാലത്തേയും എല്ലാകാര്യങ്ങളും അറിയുന്ന ദൈവത്തിന് മാത്രമേ വിധി നടത്താൻ അധികാരമുള്ളൂ എന്നറിയുക.

(യാക്കോബ് 4: 12). ഇക്കാര്യം നിങ്ങൾ നല്ലതുപോലെ മനസ്സിലാക്കാതെ, നിങ്ങൾ മറ്റുള്ളവരുമായി മുൻവിധിയോടെ ഇടപെടുന്നതാണ് ഇടർച്ചയും തർക്കവും കലഹവുമെല്ലാം ഉണ്ടാകുവാൻ കാരണമായിത്തീരുന്നത്. (മർക്കോസ് 4: 24). നിങ്ങൾ മറ്റുള്ളവരോട് പെരുമാറുന്നതനുസരിച്ചാണ് നിങ്ങൾക്കും തിരിച്ച് കിട്ടുന്നത് എന്നറിയുക.(ലൂക്കോസ് 6: 38).

നിങ്ങളെല്ലാവരും സ്നേഹത്തിൽ ഒത്തൊരുമിച്ച് കഴിയുന്നത് കാണാൻ സ്വർഗ്ഗപിതാവും ഞാനും പരിശുദ്ധാത്മാവും എന്തുമാത്രം ആഗ്രഹിക്കുന്നുണ്ടെന്ന് നിങ്ങൾക്കറിയാമോ? (സങ്കീർത്തനങ്ങൾ 133: 1). എന്നാൽ പിശാചിന്റെ വശീകരണത്തിൽപെട്ടു പോകുമ്പോൾ നിങ്ങൾ ഒത്തൊരുമിച്ച്പ്രവർത്തിക്കാൻവളരെപ്രയാസപ്പെടുന്നുണ്ട്എന്ന്ഞങ്ങൾ അറിയുന്നു. നിങ്ങളെ കലഹിപ്പിക്കുന്നവരാക്കി എന്നിൽ നിന്നും അകറ്റി നിർത്തിയാൽ മാത്രമേ പൈശാചികസ്വാധീനത്തിൽ അകപ്പെടുത്തി നിങ്ങളെക്കൊണ്ട് തിന്മപ്രവർത്തികൾ ഈ ലോകത്തിൽ നടപ്പാക്കാൻ സാത്താനു കഴിയുകയുള്ളൂ. ഇക്കാര്യം നിങ്ങൾ പ്രത്യേകം തിരിച്ചറിയണം. പരസ്പരം കുറ്റപ്പെടുത്തുകയും കലഹിക്കുകയും ചെയ്തു വിദ്വേഷവും വൈരാഗ്യവും പുലർത്തുന്ന മനുഷ്യമനസ്സുകളിൽ പരിശുദ്ധാത്മാവിനു പ്രവേശിക്കുവാൻ പോലും കഴിയില്ല എന്നതിനാൽ, നിങ്ങൾ എത്രയും വേഗം പരസ്പരം അനുരഞ്ജനപ്പെടണം എന്നുള്ളത് വളരെ ഗൗരവമുള്ള കാര്യമാണ്. നിങ്ങൾ പോരാടേണ്ടതും കലഹിക്കേണ്ടതും എതിർത്ത് തോൽപ്പിക്കേണ്ടതും സാത്താന്റെ പൈശാചിക ശക്തികളെയാണ്. "ദുഷ്ടനിൽനിന്നും ഞങ്ങളെ കാത്തുകൊള്ളണമേ" എന്ന് പ്രാർത്ഥിക്കാൻ പഠിപ്പിച്ചത് ഇക്കാരണത്താലാണ്. നിങ്ങൾ പരസ്പരം ഐക്യവും അനുരഞ്ജനവും നടപ്പാക്കിയാൽ മാത്രമേ സ്വർഗ്ഗപിതാവിന് തന്റെ കൃപയും ശക്തിയും അനുഗ്രഹങ്ങളും നിങ്ങൾക്ക് നൽകുവാൻ കഴിയുകയുള്ളൂ. " ഭൂമിയിൽ വെച്ച് നിങ്ങളിൽ രണ്ടുപേർ യാചിക്കുന്ന ഏതു കാര്യത്തിലും ഐക്യമത്യപ്പെട്ടാൽ അത് സ്വർഗ്ഗസ്ഥനായ എന്റെ പിതാവിൽനിന്ന് അവർക്ക് ലഭിക്കും. രണ്ടോ മൂന്നോ പേർ എന്റെ നാമത്തിൽ കൂടി വരുന്നിടത്ത് ഒക്കെയും ഞാൻ അവരുടെ നടുവിൽ ഉണ്ട്."(മത്തായി 18: 19 –20). എന്റെ നാമത്തിൽ ഒന്നിച്ചു കൂടി ആരാധിക്കുന്നതിന്റെ ശക്തി സാത്താന് നല്ലവണ്ണം അറിയാം. അതുകൊണ്ടാണ് ഐക്യമനോഭാവം തകർക്കുവാൻപലവിധ സൂത്രങ്ങൾ പ്രയോഗിക്കുന്നത്. ഉള്ളതും ഇല്ലാത്തതും ഒക്കെ പറഞ്ഞു നിങ്ങളെ തമ്മിലടിപ്പിക്കുന്ന പൈശാചികതന്ത്രം നിങ്ങൾ എത്രയും വേഗം തിരിച്ചറിയുക. പരസ്പരം കലഹിക്കുന്നവർ കോപത്തിനും അസൂയയ്ക്കും അടിമകളായി നിത്യദുഃഖത്തിലും നിരാശയിലും വീണുപോയി, ഒടുവിൽ ദൈവത്തിൽ പ്രത്യാശ ഇല്ലാത്തവരായി ജീവിതം

അവസാനിപ്പിക്കുകയും ചെയ്യും. ആത്മഹത്യാ പ്രവണതയുള്ള ആളുകൾ ഇതുപോലെ പൈശാചികപിടിയിൽ കഴിയുന്നവരാണ് എന്നറിഞ്ഞു അവരെ ദൈവികപ്രത്യാശയിലേക്ക് കൊണ്ടുവരുവാൻ ശിഷ്യരായ നിങ്ങൾ സ്നേഹത്തോടും ഐക്യത്തോടും ക്ഷമയോടും കൂടി ജീവിച്ച് അവർക്കു മാതൃക കാണിക്കുവാൻ ഉത്സാഹിച്ചു പ്രവർത്തിക്കുക. നിങ്ങൾ ഒരുമനസ്സോടെ ഒന്നിച്ചുകൂടി ആരാധിച്ചാൽ എല്ലാ പൈശാചികശക്തികളെയും തകർക്കുവാൻ തക്ക പരിശുദ്ധാത്മശക്തി നിങ്ങൾക്ക് ലഭിക്കും എന്ന് ഞാൻ ഉറപ്പു തരുന്നു. നിങ്ങളുടെ പ്രാർത്ഥന ശക്തിയുള്ളതും നിങ്ങളുടെ പ്രവൃത്തികൾ ദൈവമുമ്പാകെ പ്രസാദകരമായിതീരുകയും ചെയ്യും. ആകയാൽ എന്ത് വിലകൊടുത്തും സ്നേഹവും ഐക്യവും നിലനിർത്താൻ ശ്രമിക്കുക. സാത്താൻ എപ്പോഴും ഒറ്റയ്ക്കാണ് പ്രവർത്തിക്കുന്നത്. എന്നാൽ നിങ്ങൾ എന്നോടുകൂടെ പ്രവർത്തിച്ചാൽ അവനെ തോൽപ്പിക്കുവാൻ നിങ്ങൾക്ക് ഒരു പ്രയാസവുമില്ലെന്ന് അറിയുക. സാത്താനു ഇപ്പോൾ യാതൊരു ശക്തിയുമില്ല, അവനെ ഞാൻ തോൽപ്പിച്ച് കീഴടക്കിയതാണ്. എന്നാലും അവന് നിങ്ങളെ ഭയപ്പെടുത്താനും ഭീഷണിപ്പെടുത്താനും വശീകരിക്കാനും ഒക്കെ ഇപ്പോഴും അനുവാദമുണ്ട്. അത് നിങ്ങളുടെ ആത്മീയവളർച്ചയ്ക്കായി ഞങ്ങൾ കുറച്ചുകാലത്തേക്ക്കൂടി അനുവദിച്ചിട്ടുള്ളതാണ്.ആയതിനാൽ കലഹവും ഈർഷ്യയും പിണക്കവും എല്ലാം സാത്താന്റെ കെണികൾ ആണെന്ന് നിങ്ങൾ തിരിച്ചറിഞ്ഞ് എത്രയുംവേഗം സ്നേഹത്തിൽ ഐക്യപ്പെട്ട് ആരാധിക്കാനും ജീവിക്കുവാനും അടിയന്തരമായി പരിശ്രമിക്കുക. ഞാൻ നിങ്ങളോട് ഇത് പറയുമ്പോഴും, എന്റെ ശിഷ്യന്മാർപോലും ഇക്കാര്യത്തിൽ പെന്തക്കോസ്ത്ദിനത്തിൽ പരിശുദ്ധാത്മാവിനെ പ്രാപിക്കുന്നതുവരെ പരാജയമായിരുന്നു എന്ന് ഞാൻ ഓർക്കുന്നു.

ഒരു ദിവസം ഞങ്ങൾ വീട്ടിലിരിക്കുമ്പോൾ പത്രോസ് എന്റെ അടുക്കൽ വന്ന് എന്നോട് ചോദിച്ചു: "കർത്താവേ സഹോദരൻ എന്നോട് പിഴച്ചാൽ എത്രവട്ടം ഞാൻ ക്ഷമിക്കണം? ഏഴുവട്ടം മതിയോ?"ഞാൻ മറുപടി പറഞ്ഞു" ഏഴു വട്ടം അല്ല ഏഴു 70വട്ടം".(മത്തായി18: 21– 22). 7എന്നസംഖ്യ പൂർണ്ണതയുടെ അടയാളമാണ്. ആഴ്ചവട്ടത്തിലെ ഏഴ് ദിനങ്ങൾ, മഴവില്ലിലെ ഏഴു വർണ്ണങ്ങൾ, സംഗീതത്തിലെ ഏഴു സ്വരങ്ങൾ, ദൈവാലയ വിളക്കിലെ (മെനോറ) ഏഴു തിരികൾ, എന്നിങ്ങനെ ഏഴിന് പ്രത്യേകതയുണ്ട് എന്ന് ഓർത്തുകൊണ്ടാണ് പത്രോസ് അങ്ങനെ ചോദിച്ചത്. എന്നാൽ "ഏഴ് 70വട്ടം" എന്ന പ്രയോഗം എണ്ണം ഇല്ലാതെ ക്ഷമിക്കണം എന്ന അർത്ഥത്തിലാണ് ഞാൻ മറുപടി പറഞ്ഞത്. പണ്ട് കായീനു വേണ്ടി 7 ഇരട്ടി പകരം ചെയ്യുമെങ്കിൽ lamechനുവേണ്ടി 77

ഇരട്ടി പകരം ചെയ്യുമെന്ന യഹോവയുടെ അരുളപ്പാട് ഞാനോർത്തു. (ഉല്പത്തി 4: 24). ഏഴ് പ്രാവശ്യം ക്ഷമിച്ചു കഴിഞ്ഞാൽ പിന്നീട് പിണക്കം തുടരാമോ എന്നാണ് പത്രോസ് ഉദ്ദേശിച്ചത്. യഹൂദറബ്ബിമാരുടെ ഉപദേശം അപ്രകാരമായിരുന്നു. എന്നാൽ എന്റെ സ്വർഗ്ഗരാജ്യനിയമം പൂർണസ്നേഹം ആയതിനാൽ ഒരുകാരണവശാലും പിണക്കവും വൈരാഗ്യവും മനസ്സിൽ ഒരുനാളും വച്ചുകൊണ്ടിരിക്കാൻ പാടില്ല. തെറ്റ് ചെയ്യുന്നവരോട് ക്ഷമിക്കുക എന്നതാണ് ദൈവത്തിന്റെയും ദൈവമക്കളുടെയും സ്വഭാവം. ദൈവപിതാവ് ക്ഷമിക്കുന്നത് എല്ലാം നിങ്ങൾക്കും പൂർണമായി ക്ഷമിക്കുവാൻ കഴിയണം. മനുഷ്യമനസ്സിന് അറിയുവാനും അളക്കുവാനും കഴിയാത്ത അത്ര ആഴവും പരപ്പും ഉള്ളതാണ് ദൈവസ്നേഹം. അത് വർണ്ണിക്കുവാൻ നാവുകൾക്കും വാക്കുകൾക്കും പ്രാപ്തി ഇല്ല. ആ സ്നേഹത്തിന്റെ ബഹിർസ്ഫുരണമാണ് ക്ഷമ എന്നത്. നിങ്ങൾക്ക് പരസ്പരം ക്ഷമിക്കുവാൻ കഴിയണമെങ്കിൽ നിങ്ങളുടെ ഹൃദയം ദൈവസ്നേഹം കൊണ്ട് നിറയണം.

പത്രോസിന് ചെയ്യാൻ കഴിയാത്ത കാര്യമല്ല ഞാൻ അവനോട് ആവശ്യപ്പെട്ടത്. പരിശുദ്ധാത്മാവിൽ നിറഞ്ഞു, നിയന്ത്രിക്കപ്പെടുവാൻ മനസ്സ് വിട്ടുകൊടുക്കുന്നവരിൽ സ്നേഹവും കരുണയും താനെ നിറഞ്ഞു വരികയും, അത് ക്ഷമയും ദയയും പരോപകാരവുമായി മറ്റുള്ളവരിലേക്ക് ഒഴുകി ചെല്ലുകയും ചെയ്യും. നിങ്ങൾ എന്റെ അടുക്കലെത്തി എന്റെ മനസ്സുമായി ചേർന്ന് ചിന്തിക്കാൻ തുടങ്ങിയാൽ നിങ്ങളിൽനിന്ന് എല്ലാവിധമായ വെറുപ്പും വൈരാഗ്യവും മഞ്ഞു പോലെ ഉരുകി ഒഴുകി പോകും. എന്റെ സ്നേഹവും സന്തോഷവും സമാധാനവും നിങ്ങളുടെ മനസ്സിൽ നിറയുവാൻ ആയി ആഗ്രഹിക്കുകയും ഈ ലോകത്തിന്റെ വ്യർഥമായ താല്പര്യങ്ങളെ ആഗ്രഹിക്കാതിരിക്കുകയും ചെയ്യുക. പരിശുദ്ധാത്മഫലങ്ങളുടെ ആദ്യഭാഗമായ സ്നേഹം, സന്തോഷം, സമാധാനം എന്നിവ നിങ്ങളിൽ നിറഞ്ഞു വരുമ്പോൾ ദീർഘക്ഷമ, ദയ, പരോപകാരം എന്നീ ഫലങ്ങൾ നിങ്ങളിൽ നിന്നും മറ്റുള്ളവരിലേക്ക് സ്വയമേവ ഒഴുകി ചെല്ലും. അതിന്റെ ഫലമായി നിങ്ങൾ തന്നെ ഒടുവിലത്തെ മൂന്ന് ഫലങ്ങൾ ആകുന്ന വിശ്വസ്തതയും സൗമ്യതയും ആത്മനിയന്ത്രണവും സ്വായത്തമാക്കുകയും ചെയ്യും. അശുദ്ധാത്മാവ് ആകുന്ന ദുഷ്ടനിൽ നിന്നും നിങ്ങളെ വിടുവിക്കണം എന്ന പ്രാർത്ഥന ഞാൻ നിങ്ങളെ പഠിപ്പിച്ചത് ഈ കാര്യം ഓർത്തു കൊണ്ടാണ്. നിങ്ങളുടെ കടക്കാരോട് ക്ഷമിച്ചതു പോലെ മാത്രമേ പിതാവ് നിങ്ങളോടും ക്ഷമിക്കുകയുള്ളു എന്നും നിങ്ങളെ ബോധ്യപ്പെടുത്താനാണ് "ഞങ്ങളുടെ കടക്കാരോട് ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളോട് ക്ഷമിക്കണമെ" എന്ന് പ്രാർത്ഥിക്കണം

എന്ന് പഠിപ്പിച്ചത്. നിങ്ങൾ ശ്രമിക്കാത്തവരാണെങ്കിൽ സ്വർഗ്ഗപിതാവും നിങ്ങളോട് ക്ഷമിക്കുകയില്ല എന്ന കാര്യം വളരെ ഗൗരവമായി നിങ്ങൾ കരുതണം. ഒരുപക്ഷേ നിങ്ങൾ അവരോട് ക്ഷമിച്ചാലും നിങ്ങളോട് ക്ഷമിക്കുവാൻ തയ്യാറല്ലാത്തവരും ഉണ്ടാവുമെന്ന് എനിക്കറിയാം. അവർക്ക് നിങ്ങളോട് പിണക്കം ഉണ്ടെന്ന് തോന്നിയാലും നിങ്ങൾ അങ്ങോട്ട് പോയി നിരപ്പായ ശേഷം മാത്രമേ ബലിയർപ്പിക്കാൻ പോകാവൂ എന്ന കാര്യം ഗൗരവമായി എടുക്കാതെ, നിങ്ങൾ അർപ്പിക്കുന്ന ആരാധനകളും ബലികളും സ്വർഗ്ഗപിതാവിനു സ്വീകാര്യമല്ലെന്ന് ഓർക്കുക. നിങ്ങൾ അങ്ങനെയുള്ളവരോട് സ്നേഹത്തോടെ ഇണങ്ങുവാൻ ശ്രമിച്ചാൽ അവർ പിന്നീട് നിങ്ങളുടെ മിത്രങ്ങളായി തീരും. അഥവാ അവർ തീരെ വഴങ്ങാത്ത വരാണെങ്കിൽ, അവർ പൈശാചിക സ്വാധീനത്തിൽ തിന്മപെട്ട ജീവിതത്തിൽ അകപ്പെട്ടുപോകും. സത്യവും നീതിയും തിരിച്ചറിയാനാവാത്തവിധം ഭോഷ്ക്ക് വിശ്വസിക്കേണ്ടതിനു വ്യാജത്തിന്റെ ആത്മാവിനെ ഏൽപ്പിക്കുന്ന കാര്യം പറയുന്നത് ശ്രദ്ധിക്കുക. (2 തെസ്സ.2: 9 –12). മാനസാന്തര ത്തിലേക്ക് എപ്പോഴും പ്രേരിപ്പിച്ചു കൊണ്ടിരിക്കുന്ന പരിശുദ്ധാത്മാവിന് അവർ വിധേയരായി തീരുന്നില്ലെങ്കിൽ, അവരുടെ ശരീരവും മനസ്സും ആത്മാവും ക്ഷീണിച്ചു നശിച്ചുപോകും എന്നതിനാൽ അവരെയും മാനസാന്തരത്തിലേക്ക് നയിക്കുവാൻ എന്റെ ശിഷ്യരായ നിങ്ങൾ ക്ഷമയോടെ പരിശ്രമിക്കണം.

രണ്ട് വ്യക്തികൾ തമ്മിൽ വഴക്ക് ഉണ്ടായാൽ രമ്യമാക്കുന്നതിന് എത്രയും വേഗം ശ്രമിക്കണം. ഞാൻ എന്റെ ശിഷ്യന്മാരോട് ഉപദേശിച്ചത് ഒരിക്കൽ കൂടി പറയാം." നിന്റെ സഹോദരൻ നിന്നോട് പിഴച്ചാൽ ഒന്നാമതായി നീയും അവനും മാത്രമുള്ളപ്പോൾ കുറ്റം അവനു ബോധ്യം വരുത്തുക. നീയാണ് കുറ്റം ചെയ്തതെങ്കിൽ അവനോട് ക്ഷമ ചോദിക്കുക. അവൻ നിന്റെ വാക്കു കേട്ടാൽ നീ സഹോദരനെ നേടി. അവൻ കേൾക്കാൻ മടിക്കുകയാണെങ്കിൽ, രണ്ടാമത്തെ പടിയായി രണ്ടോ മൂന്നോ സാക്ഷികളുടെ വായാൽ സകല കാര്യങ്ങളും ഉറപ്പാക്കേണ്ടതിനു ഒന്നു രണ്ടു പേരെ കൂട്ടിക്കൊണ്ടു ചെല്ലുക. അപ്രകാരം ഒരു പതിവ് യഹൂദന്മാർക്ക് ഉണ്ടായിരുന്നു (ആവർത്തനം 19:15). അവരെയും കൂട്ടാക്കാതിരുന്നാൽ മൂന്നാമത്തെ ഘട്ടമായി കാര്യം സഭയോട് അറിയിക്കുക. സഭയേയും അനുസരിക്കാതെ വന്നാൽ ഒടുവിൽ മാത്രമേ അവനെ സഭയിൽനിന്നും പുറത്താക്കി അന്യജാതിക്കാരനെപോലെ കരുതാനാവൂ. അപ്പോഴും നിങ്ങൾക്ക് ഉള്ളിൽ അവനോട് വെറുപ്പും വൈരാഗ്യവും ഉണ്ടാകരുത്. ഒരുനാളിൽ അവനും പരിശുദ്ധാത്മ സഹായത്താൽ സ്നേഹ സാമ്രാജ്യത്തിലേക്ക് തിരിച്ചുവരുമെന്ന് തന്നെ പ്രതീക്ഷിച്ച് സ്നേഹത്തോടെ പെരുമാറുക.

ഈ കാര്യങ്ങളെ കുറിച്ച് കൂടുതൽ വ്യക്തമാക്കാനായി ഞാൻ ഒരു ഉപമ കൂടി അവരോട് പറഞ്ഞു. " സ്വർഗ്ഗരാജ്യം തന്റെ ദാസന്മാരുമായി കണക്ക് തീർക്കാൻ ഭാവിക്കുന്ന ഒരു രാജാവിനു സാദൃശ്യം. അവൻ കണക്ക് നോക്കിയപ്പോൾ പതിനായിരം താലന്ത് (ഇന്നത്തെ കണക്കിൽ, രണ്ടുകോടി, 78 ലക്ഷത്തി എൺപതിനായിരം രൂപ) കടം പെട്ട ഒരുവനെ അവന്റെ അടുക്കൽ കൊണ്ടുവന്നു. ഇത്രയും വലിയ തുക വീട്ടുവാൻ വകയില്ലാത്തതിനാൽ ഭാര്യയെയും മക്കളെയും ഉൾപ്പെടെ അവനുള്ളതെല്ലാം വിറ്റ് കടം തീർക്കാൻ യജമാനൻ കൽപ്പിച്ചു. എന്നാൽ ആ ദാസൻ വീണു അവനെ നമസ്കരിച്ചു "യജമാനനേ എന്നോട് ക്ഷമ തോന്നേണമേ, ഞാൻ സകലവും തന്നു തീർക്കാം" എന്ന് പറഞ്ഞപ്പോൾ യജമാനൻ മനസ്സലിഞ്ഞ് അവനെ വിട്ടയച്ച് അവന്റെ കടവും ഇളച്ചു കൊടുത്തു. ആ ദാസൻ പോകുമ്പോൾ തനിക്ക് നൂറ് വെള്ളി കാശ് (ഏകദേശം ഒരു ലക്ഷം രൂപ)കടപ്പെട്ട ഒരു കൂട്ട് ദാസനെ പിടിച്ച് തൊണ്ടയ്ക്ക് ഞെക്കി "നിന്റെ കടം തീർക്കുക" എന്ന് പറഞ്ഞു. അവൻ മനസ്സില്ലാതെ ഉടനെ ചെന്ന് അവൻ കടം വീട്ടു വോളം അവനെ തടവിലാക്കിച്ചു. അവന്റെ മറ്റ് കൂട്ട്ദാസന്മാർ ഇത് കണ്ടു ദുഃഖിച്ചു സംഭവിച്ചതെല്ലാം യജമാനനോട് അറിയിച്ചു. യജമാനൻ അവനെ വിളിപ്പിച്ചു " ദുഷ്ടദാസാ, നീ എന്നോട് അപേക്ഷിച്ചതിനാൽ കടം ഒക്കെയും നിനക്ക് ഇളച്ചു തന്നല്ലോ. എനിക്ക് നിന്നോട് കരുണ തോന്നിയതുപോലെ നിനക്കും കൂട്ടുകാരനോട് കരുണ തോന്നേണ്ടത് അല്ലയോ?" യജമാനൻ കോപിച്ച് അവൻ കടം ഒക്കെയും തീർക്കുവോളം അവനെ ദണ്ഡിപ്പിക്കുന്നവരുടെ കയ്യിൽ ഏൽപ്പിച്ചു. നിങ്ങൾ ഓരോരുത്തരും സഹോദരനോട് ഹൃദയപൂർവ്വം ക്ഷമിക്കുക. ഇല്ലെങ്കിൽ സ്വർഗ്ഗസ്ഥനായ എന്റെ പിതാവ് അങ്ങനെ തന്നെ നിങ്ങളോടും ചെയ്യും. (മത്തായി 18: 21– 35).

ഞാൻ ഈ ഉപമ പറഞ്ഞപ്പോൾ എന്റെ 12 ശിഷ്യന്മാർ ശ്രദ്ധയോടെ കേട്ടിരുന്നു. എന്നാൽ മത്തായി മാത്രമേ അത് സുവിശേഷത്തിൽ എഴുതി വച്ചുള്ളൂ. കാരണം അവൻ നേരത്തെ നികുതി പിരിക്കുന്നവനായിരുന്നു. ഇതുപോലെ പല അനുഭവങ്ങളും അവൻ കണ്ടു കാണും. പലരും നികുതിവെട്ടിപ്പുകാരായി അക്കാലത്തും ഉണ്ടായിരുന്നു.

ഈ ഉപമ സാമ്പത്തിക കടപ്പാടുകൾ മാത്രമല്ല, മനുഷ്യജീവിത ബന്ധങ്ങളെ ബാധിക്കുന്ന എല്ലാ മേഖലകളെയും സ്പർശിക്കുന്ന ഒന്നാണെന്ന് നിങ്ങൾക്ക് മനസ്സിലായിക്കാണും എന്ന് ഞാൻ കരുതുന്നു. ദൈവവുമായും മനുഷ്യരുമായും നിങ്ങൾ നിലനിർത്തേണ്ട പല കടമകളും നിറവേറ്റാതെ വരുന്ന സാഹചര്യങ്ങൾ നിങ്ങൾ ഗൗരവമായി

കണ്ടെത്തണം. സ്വർഗ്ഗപിതാവിന്റെ ഹിതത്തിന് എതിരായും അവൻ നൽകിയ താലന്തുകൾ ശരിയായി ഉപയോഗിക്കാതിരുന്ന കുറ്റത്തിന് എതിരായും കണക്ക് ബോധിപ്പിക്കേണ്ട ന്യായവിധിയെപ്പറ്റി കൂടി ഈ ഉപമ സൂചന നൽകുന്നുണ്ട്. സ്നേഹമുള്ള പിതാവ് എന്ന നിലയിൽ നിങ്ങളെയെല്ലാം സ്വന്തം മക്കളെപ്പോലെ കാണുന്നതിനാൽ, ദൈവപുത്രനായി ഭൂമിയിൽ ജനിച്ച ഞാൻ നിങ്ങൾക്ക് കാണിച്ചുതന്ന ദൈവസ്വഭാവത്തിന് വിരുദ്ധമായി നിങ്ങൾ ചിന്തിക്കാനും പ്രവർത്തിക്കാനും ഇടയാകുമ്പോൾ ഉപമയിലെ യജമാനൻ സ്വീകരിച്ച നടപടികൾ സ്വർഗ്ഗപിതാവും നിങ്ങളോട് നടപ്പാക്കുമെന്ന ഒരു മുന്നറിയിപ്പ് കൂടി ഞാൻ നിങ്ങൾക്ക് നൽകുകയാണ്.

ദൈവ–മനുഷ്യ ബന്ധങ്ങളിൽ അനുരഞ്ജനവും ഐക്യവും ഇന്നത്തെ നിങ്ങളുടെ സഭയിലും സമൂഹത്തിലുമുള്ള ജീവിതത്തിലൂടെ ശരിയായ വിധത്തിൽ നിങ്ങൾക്ക് ലഭിക്കുന്നുണ്ടോ എന്ന കാര്യത്തിൽ എനിക്ക് ഏറെ ആശങ്കയുണ്ട്. വലിയ കടം പെട്ടിരുന്ന ദാസനോട് യജമാനൻ ക്ഷമിച്ചതുപോലെ, കൂട്ടുകാരനോട് അവൻ ക്ഷമിക്കാതിരുന്നതിനാൽ, യജമാനൻ ഒരിക്കൽ ആദ്യം ഇളച്ചു കൊടുത്ത വലിയ കടം അവനിൽ വീണ്ടും ചുമത്തി തടവിലാക്കുക മാത്രമല്ല, ദണ്ഡനം നൽകാൻ വിധിക്കുകയും ചെയ്തു. ദൈവം നിങ്ങളോട് ക്ഷമിക്കുന്നത് തിരിച്ചറിഞ്ഞ്, നിങ്ങളും പരസ്പരം ക്ഷമിക്കുന്നില്ലെങ്കിൽ , നിങ്ങൾക്ക് ക്ഷമിച്ചു കിട്ടി എന്ന കുറ്റങ്ങൾ പോലും വീണ്ടും നിങ്ങളുടെ മേൽ ചുമത്തപ്പെട്ടു ശിക്ഷ നൽകും എന്ന് മാത്രമല്ല തടവിലാക്കപ്പെടുകയും കഠിനമായ പീഡനത്തിന് നിങ്ങളെ ഏൽപ്പിക്കുക കൂടി ചെയ്യും എന്ന് ഓർക്കുക. ഈ ഒരു ചെറിയ കാര്യം നിങ്ങൾ ഗൗനിക്കാതെ പരസ്പരം രമ്യമായി സ്നേഹത്തോടെ ജീവിക്കുവാൻ നിങ്ങൾക്കു ആകുന്നില്ലെങ്കിൽ, എനിക്ക് പോലും നിങ്ങളെ സഹായിക്കാൻ കഴിയാതെ വന്നേക്കുമെന്ന് ഞാൻ നിങ്ങൾക്ക് മുന്നറിയിപ്പു നൽകുന്നു.

7–1–2021.

## അദ്ധ്യായം 66

# എന്റെ യെരുശലേം യാത്ര വീണ്ടും ശമര്യവഴി തന്നെ

**(ലൂക്കോസ് 9:52–56; 17: 11–19)**

നിങ്ങൾക്ക് അറിയാവുന്നതുപോലെ 33 വർഷത്തിലധികം ഞാൻ ഭൂമിയിൽ വസിച്ചു. എന്റെ ജനത്തെ പ്രബോധിപ്പിച്ചു ശുശ്രൂഷിച്ചും കൊണ്ട് ഗലീല, യഹൂദ, ശമരിയ തുടങ്ങിയ പ്രദേശങ്ങളിലെല്ലാം പലപ്രാവശ്യം കാൽനടയായി സഞ്ചരിച്ചു. ഇനിയും ലോകത്തിന്റെ പാപത്തിനുവേണ്ടി എന്റെ ജീവൻ ബലി അർപ്പിക്കുവാൻ സമയം അടുത്തു എന്ന് എനിക്ക് തോന്നി തുടങ്ങി. വളരെയേറെ വേദനനിറഞ്ഞതും ദുഷ്കരമായതും ലജ്ജാകരമായതുമായ അനുഭവങ്ങളിലൂടെയാണ് ഇനിയുള്ള കാലം ചെലവഴിക്കാൻ ഉള്ളതെന്ന് എന്റെ സ്വർഗ്ഗപിതാവ് എനിക്ക് വെളിപ്പെടുത്തി തന്നിട്ടുണ്ട്. ആയതിനാൽ എല്ലാം സമചിത്തതയോടെ നേരിടുവാൻ ഞാൻ എന്റെ മനസ്സിനെ ഒരുക്കികൊണ്ടിരിക്കുകയാണ്. എന്റെ പ്രിയ മാതാവിനെയും ശിഷ്യന്മാരെയും തൽക്കാലത്തേക്ക് ആണെങ്കിലും വിട്ടുപിരിഞ്ഞ് പോകേണ്ടി വരുമല്ലോ എന്ന ചിന്ത എന്നെ അല്പമായി അലട്ടിക്കൊണ്ടിരിക്കുന്നുണ്ട്. എന്റെ കഷ്ടപാടുകളിലും നിന്ദ–പരിഹാസങ്ങളിലും അവർ പങ്കെടുത്തവർ ആണല്ലോ. എന്റെ സാന്നിധ്യവും ഉപദേശവും ലഭിക്കാതെ വരുമ്പോൾ അവർ ഒരുവിധത്തിൽ അനാഥരായി പോകുമെന്ന ചിന്തയും എന്നെ വിഷമിപ്പിച്ചിരുന്നു. ഞാൻ ഏറ്റവും സ്നേഹിക്കുകയും കരുതുകയും ചെയ്യുന്ന യഹൂദജനം എന്നെ ശരിയായി മനസ്സിലാക്കാതെ ചോദ്യം ചെയ്യുന്നതും അന്യായമായി കുറ്റപ്പെടുത്തി കൊലയ്ക്ക് വിധിയ്ക്കുന്നതുമെല്ലാം എന്റെ മനോമുകുരത്തിൽ തെളിഞ്ഞു വന്നുകൊണ്ടിരുന്നു. അവരുടെ മുഖങ്ങളിൽ ഉണ്ടായിരുന്ന വെറുപ്പും കോപവും എനിക്ക് മറക്കാൻ കഴിയുന്നില്ല.

നിങ്ങൾക്ക് സങ്കൽപ്പിക്കാവുന്നതിലും അപ്പുറമായ തിന്മയുടെ തരംഗങ്ങളാണ്, നിങ്ങളിലുള്ള വെറുപ്പും വൈരാഗ്യവും സമൂഹത്തിൽ ഉളവാക്കുന്നത്. നരകത്തിൽ നിന്നുള്ള ദുർഗന്ധം വമിപ്പിക്കുന്ന

ഒരുതരം ദുഷ്ടവായുവാണ് "വെറുപ്പ്" എന്നോർക്കുക. ക്ഷമിക്കുവാനും മറക്കുവാനും ഒരിക്കലും കഴിയാത്തവിധം മനുഷ്യരെ ബാധിക്കുന്ന പൈശാചികശക്തികളാണ് മനുഷ്യമനസ്സുകളിൽ വെറുപ്പും വൈരാഗ്യവും ഉളവാക്കി നിലനിർത്തുന്നത്. ഇത്തരം ദുഷ്ട സ്വാധീനമുള്ള ആളുകളുടെ കണ്ണുകളിലും മുഖഭാവങ്ങളിലും വെറുപ്പിന്റെയും പകയുടെയും ലക്ഷണങ്ങൾ കാണാം. പിശാചുക്കൾ അവർക്ക് വിധേയപ്പെടുന്ന മനുഷ്യരുടെ കണ്ണുകളിൽ കൂടി കാണുകയും നാവുകൾ വഴി സംസാരിക്കുകയും ചെയ്യും.

ഒറ്റുകാരൻ യൂദായെ കാണുമ്പോൾ ചില സമയങ്ങളിൽ, അവന്റെ കണ്ണുകളിൽ പിശാചിന്റെ നോട്ടം ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. എന്നെ വെള്ളിക്കാശിന് വിറ്റ്കളയുവാൻ തന്നെ അവൻ താമസിയാതെ തീരുമാനിക്കും എന്ന് എനിക്കറിയാമായിരുന്നു. വേണമെങ്കിൽ എനിക്ക് അവനെ അതിൽനിന്നും പിന്തിരിപ്പിക്കാമായിരുന്നെങ്കിലും സ്വർഗ്ഗപിതാവിന്റെ പദ്ധതിപ്രകാരം ഞാൻ വധിക്കപ്പെടുന്നതിന് അവനെ ഞാൻ പ്രയോജനപ്പെടുത്തുക ആയിരുന്നു. അതുപോലെതന്നെ, എന്റെ ഏറ്റവും പ്രിയശിഷ്യൻ പത്രോസ് എന്നെ തള്ളിപ്പറഞ്ഞത്, അവനെ കൂടുതൽ ബലപ്പെടുത്താനുള്ള ദൈവീകപദ്ധതി തന്നെയായിരുന്നു. ഞാൻ നേരിടാനുള്ള കഷ്ടപ്പാടുകളും ക്രൂശിലെ മരണവും തിരുവെഴുത്തുകളിൽ എഴുതപ്പെട്ടിരിക്കുന്നപ്രകാരം പൂർത്തീകരിക്കാൻവേണ്ടി സ്വർഗ്ഗപിതാവ്, മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്കായി മുൻകൂട്ടി തയാറാക്കി പ്രവചിച്ചിട്ടുള്ള പദ്ധതികൾ ആകയാൽ പൂർണ്ണമായും അവയെല്ലാം നിവൃത്തിക്കുവാൻ ഞാൻ എന്റെ മനസ്സിനെ ഒരുക്കി.(സങ്കീർത്തനങ്ങൾ 22:17 –18; ഏശയ. 53:4 –5; യോഹന്നാൻ 3: 14 –16). ഇങ്ങനെയൊക്കെയുള്ള മനോവികാരത്തോടെയാണ് ഞാൻ ഇപ്രാവശ്യം യെരുശലേം യാത്രയ്ക്ക് പോകുവാൻ തയ്യാറാകുന്നത്. ദൈവനിയോഗമാണെന്ന് ബോധ്യപ്പെട്ടു കഴിഞ്ഞാൽ ഒട്ടും ഭയപ്പെടാതെ, എന്നെപ്പോലെ മുന്നോട്ടുതന്നെ പോകണമെന്ന് ഞാൻ നിങ്ങളോട് ഉപദേശിക്കുന്നു.

ശമര്യവഴി തന്നെ യെരുശലേമിലേക്കു പോകണം എന്നുള്ളതുകൊണ്ട് ശിഷ്യന്മാരെ മുൻകൂട്ടി അങ്ങോട്ട് പറഞ്ഞയച്ചു. (ലൂക്കോസ് 9: 52– 53). കഴിഞ്ഞപ്രാവശ്യം ഞാൻ ശമരിയ വഴി പോയപ്പോൾ അവർ എന്നെ വളരെ സന്തോഷത്തോടെയാണ് സ്വീകരിച്ച് യാത്രയാക്കിയത്. ശമര്യസ്ത്രീ മുഖാന്തരം കുറേപ്പേർ എന്റെ ശിഷ്യന്മാരായിതീർന്ന കാര്യം നിങ്ങൾ ഓർക്കുന്നുണ്ടല്ലോ.(യോഹന്നാൻ. 4: 35). സുവിശേഷത്തിനായി കാത്തിരിക്കുന്ന വലിയ ഒരു കൂട്ടം ശമര്യയിൽ ഉണ്ടെന്നറിഞ്ഞു തന്നെയാണ് അതുവഴി പോകാൻ ഞാൻ തീരുമാനിച്ചത്. എന്റെ ശുശ്രൂഷയുടെ ആരംഭത്തിൽ ഞാനവിടെ പോകുമ്പോഴൊക്കെ

കൂടുതൽ സമയം അവരോട് കൂടെ ചിലവഴിക്കുമായിരുന്നു. എന്നാൽ ഇപ്രാവശ്യം എന്റെ ശുശ്രൂഷയുടെ അവസാനവർഷമായതിനാൽ ഞാൻ യെരുശലേമിലേക്ക് പോകുവാൻ ധൃതി വെച്ചതിനാൽ, അവരെ ഒന്ന് കണ്ടു അന്ത്യാഭിവാദ്യം നൽകി പോകാനായിരുന്നു ചിന്തിച്ചത്. ഞാൻ അവരുടെ സ്വീകരണങ്ങൾക്ക് ഒന്നും വില കൊടുക്കുന്നില്ലെന്ന വിധത്തിൽ എനിക്കെതിരായി ഏതോ പ്രചരണം അവിടെ മുൻകൂട്ടി നടന്നതായി തോന്നുന്നു. അവരെന്നെ കാണാനും സ്വീകരിക്കുവാനും ഇഷ്ടപ്പെടുന്നില്ല എന്ന് കണ്ടപ്പോൾ, ശമര്യയിൽ സുവിശേഷപ്രവർത്തനം തുടർന്ന് ആരും നടത്താതിരുന്നതിന്റെ ദോഷഫലമായി അനേകർ എന്റെ സന്ദേശത്തിൽ നിന്നും പിന്മാറിപോയതായി അനുഭവപ്പെട്ടു.

ശമരിയക്കാർ എന്നോട് അകന്നതിന് മറ്റൊരു പ്രധാനകാരണം, ഞാൻ അവരുടെ ശത്രുക്കളായ യഹൂദന്മാരുടെ പട്ടണമായ യെരുശലേമിലേക്ക് പോയി അവരോട് കൂടുതൽ അനുഭാവം കാണിക്കുന്നു എന്നതായിരുന്നു. ഇത് മാനുഷികമായ ഒരു ബലഹീനതയാണ്. തങ്ങളെക്കാൾ അധികം മറ്റാരെയെങ്കിലും സ്നേഹിക്കുന്നു എന്ന് തോന്നിയാൽ വെറുപ്പുണ്ടാകുന്ന അത്തരം സ്വഭാവം പൈശാചികമാകയാൽ നിങ്ങൾ അതിൽ നിന്നും ഒഴിഞ്ഞു ഇരിക്കുവാൻ ശ്രദ്ധിക്കണം. നിങ്ങളെക്കാൾ കൂടുതൽ മറ്റൊരാളെ സ്നേഹിക്കുന്നു എന്ന കാരണത്താൽ നിങ്ങൾ ആരോടും പിണങ്ങാൻ ഇടയാകാതെ സൂക്ഷിക്കുക.

എന്നെ ശമരിയക്കാർ സ്വീകരിക്കുന്നില്ലെന്ന് കണ്ടപ്പോൾ എന്റെ ശിഷ്യന്മാർക്ക് കോപം വന്നു. അല്ലെങ്കിൽ തന്നെ യഹൂദന്മാർക്ക് ശമര്യരോട് പിണക്കം ആയിരുന്നല്ലോ. "ഇടിമക്കൾ" എന്ന് അറിയപ്പെടുന്ന യാക്കോബും യോഹന്നാനും ശക്തമായ ഭാഷയിൽതന്നെ പ്രതികരിച്ചു. " കർത്താവേ ഏലിയാവ് ചെയ്തതുപോലെ ആകാശത്ത് നിന്ന് തീ ഇറക്കി അവരെ നശിപ്പിക്കുവാൻ ഞങ്ങൾ പറയുന്നത് നിനക്ക് സമ്മതമോ?" എന്ന് എന്നോട് ചോദിച്ചു. ഞാൻ അവരെ ശാസിച്ചു പറഞ്ഞു: " നിങ്ങൾ ഏത് ആത്മാവിന് അധീനർ എന്ന് നിങ്ങൾ അറിയുന്നില്ല. മനുഷ്യപുത്രൻ മനുഷ്യരുടെ പ്രാണങ്ങളെ നശിപ്പിപ്പാൻ അല്ല രക്ഷിപ്പാൻ അത്രേ വന്നത്".(ലൂക്കോസ് 9: 51– 56). ആത്മാക്കൾ പലതരം ഉള്ളതിനാലാണ് ദൈവത്തിന്റെ ആത്മാവിനെ "പരിശുദ്ധാത്മാവ് " എന്ന് പ്രത്യേകം എടുത്തു പറയുന്നത്. സാത്താന്റെ അനുയായികളായി നിരവധി അശുദ്ധാത്മാക്കൾ ഭൂമിയിൽ മനുഷ്യർക്കിടയിൽ പ്രവർത്തിക്കുന്നുണ്ടെന്ന് പ്രത്യേകം അറിയുക. ആത്മാക്കളെ വിവേചിച്ചറിയാൻ പരിശുദ്ധാത്മാവിന്റെ നൽവരം ആവശ്യമാണ്. എന്റെ ശിഷ്യന്മാരായ നിങ്ങളിൽപലരും ആത്മാവിനെ വിവേചിച്ചറിയാതെ അശുദ്ധാത്മാക്കളുടെ പിടിയിൽ

അകപ്പെട്ട്പോകുന്നവരാണ്. നിങ്ങളെ സ്വീകരിക്കുന്നില്ലെങ്കിൽ സമാധാനപരമായി മാറിപോകുന്നതിനു പകരം, അവരുടെ നാശം ആഗ്രഹിച്ചുകൊണ്ട് വഴക്കിടുന്ന രീതി പൈശാചികശക്തിക്ക് അടിമപ്പെടുന്നവരുടെ സ്വഭാവമാണെന്ന് നിങ്ങൾ തിരിച്ചറിയണം. ആർക്കെങ്കിലും ദോഷം വരണമെന്ന ചിന്ത നിങ്ങളുടെ മനസ്സിൽ ഉണ്ടായാൽ നിങ്ങൾ പിശാചിന്റെ സ്വാധീനത്തിലാണ് എന്ന് മനസ്സിലാക്കി കൊള്ളണം. നിങ്ങളെ എതിർക്കുന്നവർ വെറുപ്പിന്റെയും പകയുടെയും വൈരാഗ്യത്തിന്റെയും ആത്മാവിന്റെ മേഖലയിൽ ആയതിനാൽ അങ്ങനെ ഉള്ളവർക്ക് വേണ്ടി പരിശുദ്ധാത്മസഹായം നൽകുന്നതിന് പ്രാർത്ഥിക്കുന്നതോടൊപ്പം, എത്രയും വേഗം ആ കൂട്ടുകെട്ടിൽനിന്നും അന്തരീക്ഷത്തിൽനിന്നും അകലെ മാറിപോകുവാൻ ശ്രദ്ധിക്കുകയും വേണം. കാരണം, നിങ്ങളും അവരെപ്പോലെ കോപത്തോടെ പ്രതികരിക്കാൻ മനസ്സുവെച്ചാൽ പിശാച് നിങ്ങളെയും അതിലേക്ക് വലിച്ചെടുക്കും എന്ന് ഓർത്ത് എത്രയും പെട്ടെന്ന് സ്ഥലം വിട്ടുപോവുക. ഏലിയാ പ്രവാചകൻ, ദൈവശക്തി വെളിപ്പെടുത്തുവാൻ യാഗപീഠത്തിലെ മൃഗങ്ങളെ ദഹിപ്പിക്കുന്ന ദഹനയാഗത്തിന് വേണ്ടി ആയിരുന്നു അഗ്നി ഇറക്കിയത്. എന്നാൽ എന്റെ ശിഷ്യന്മാർ അത് മനുഷ്യരെ ദഹിപ്പിക്കുവാൻ ഉപയോഗിക്കാം എന്ന് തെറ്റിദ്ധരിച്ചു. ഇതും നിങ്ങൾ ശ്രദ്ധിക്കേണ്ട പ്രത്യേക വിഷയമാണ്. ദൈവത്തിന്റെ ശക്തി എല്ലാം തന്നെ മനുഷ്യന്റെ നന്മയ്ക്കുവേണ്ടി ആണെന്ന് ഓർക്കുക. മനുഷ്യനാശത്തിന് ഇടയാക്കുന്ന വിധത്തിൽ ദൈവിക ശക്തിയേയും ദൈവിക നിയമങ്ങളെയും ദുരുപയോഗം ചെയ്യുവാൻ നിങ്ങളെ പ്രേരിപ്പിക്കുന്നത് പിശാചാണെന്ന് ദൈവമക്കൾ തിരിച്ചറിയണം. ദൈവം അരുളിചെയ്തിട്ടാണ് എന്ന് പറഞ്ഞു ഒരുപാട് മനുഷ്യരെ കൊന്നൊടുക്കാൻ പ്രവാചകൻമാർ ആഹ്വാനം ചെയ്യുന്നതായി തിരുവെഴുത്തുകളിൽ നിങ്ങൾ കാണുന്നുണ്ട്. അതെല്ലാം എന്റെ ശിഷ്യന്മാർ പറഞ്ഞതുപോലെയാണ്. ദൈവപിതാവിന്റെ ഹിതാനുസരണമല്ല എന്ന് നിങ്ങൾ മനസ്സിലാക്കുക. പഴയനിയമത്തിൽ ഇപ്രകാരം പ്രതികാരം നടത്തുന്നത് ദൈവനീതിയായി കണക്കാക്കിയിരുന്നത്, അവരുടെ അറിവില്ലായ്മ കൊണ്ടാണെന്ന് ഞാൻ പറയുന്നത് നിങ്ങൾ വിശ്വസിക്കുക. മനുഷ്യരുടെ ജീവനെ നശിപ്പിക്കുകയില്ല രക്ഷിക്കുകയാണ് സ്വർഗ്ഗപിതാവിന്റെ ഇഷ്ടം എന്ന് നിങ്ങളെ കാണിച്ചുതരുവാൻ വേണ്ടിയാണ് ഞാൻ വന്നത് എന്ന് നിങ്ങൾക്ക് അറിയാമല്ലോ. ഇന്നും ദൈവഹിതം അന്വേഷിക്കാതെ സ്വന്തം ഇഷ്ടം ദൈവത്തിന്റെ പേരിൽ നടപ്പാക്കുന്ന നേതാക്കന്മാർ ഉണ്ട്. അവർക്ക് അയ്യോ കഷ്ടം.

യോഹന്നാനും യാക്കോബും മറ്റു ശിഷ്യന്മാരെ പോലെ

സാധാരണനിലയിൽ നല്ല സ്വഭാവക്കാർ ആയിരുന്നെങ്കിലും പരിശുദ്ധാത്മനിറവ് പ്രാപിക്കുന്നതിന് മുൻപ് അശുദ്ധാത്മാക്കളുടെ സ്വാധീനതയിൽ വീണു പോകുന്നവരായിരുന്നു. നിങ്ങളും ഇത്തരത്തിൽ പൈശാചിക സ്വാധീനത്തിൽ വീണുപോകാനുള്ള സാധ്യതയുണ്ട് എന്ന് ഓർത്ത് എപ്പോഴും പരിശുദ്ധാത്മനിയന്ത്രണത്തിൽ ജീവിക്കുവാൻ മനസ്സുവച്ച് പരിശ്രമിക്കുക. എന്റെ ശിഷ്യന്മാരെല്ലാം തന്നെ പരിശുദ്ധാത്മപൂരിതരായശേഷം സ്നേഹത്തിന്റെ അപ്പോസ്തോലന്മാരായി മാറിയ കാര്യം നിങ്ങൾക്ക് അറിയാമല്ലോ. പത്രോസും ഫിലിപ്പോസും ശമര്യയിൽ തിരിച്ചെത്തി അവരെ മുഴുവനും എന്റെ ശിഷ്യന്മാർ ആക്കിയ കാര്യം നിങ്ങൾ അറിഞ്ഞു കാണും.(അ.പ്ര.8:14).നിങ്ങളും അപ്രകാരം നിങ്ങളെ എതിർത്തവരോട് എതിരിടാതെ, പിന്നീട് ഒരിക്കൽ പരിശുദ്ധാത്മ സഹായത്തോടെ അവരെ സമീപിച്ച്,എങ്കലേക്കു തിരിച്ചു വരുത്തുവാൻ പരിശ്രമിക്കണം.

പത്ത് കുഷ്ഠരോഗികളെ സൗഖ്യമാക്കുന്നു (ലൂക്കോസ് 17: 15 –19).

ശമര്യയിൽനിന്നും യെരുശലേമിലേക്കുള്ള യാത്ര ഞങ്ങൾ തുടർന്നു. ഒരു ഗ്രാമത്തിൽ എത്തിയപ്പോൾ പത്ത് കുഷ്ഠരോഗികളായ പുരുഷന്മാർ ഞങ്ങളെ ദൂരെവെച്ച്തന്നെ കണ്ടു ഉറക്കെ നിലവിളിച്ചുപറഞ്ഞു: "യേശുവേ നായകാ, ഞങ്ങളോട് കരുണയുണ്ടാകണമേ". അവർ കുഷ്ഠരോഗികൾ ആയിരുന്നതിനാൽ അകലം പാലിച്ച് നിൽക്കണമായിരുന്നു. എന്നാൽ ഞാൻ അവരെ അടുത്തു വരുവാൻ മാടിവിളിച്ചു. അവർ എന്റെ അടുക്കൽ എത്തിയപ്പോൾ അവർക്ക് എന്നോടുള്ള വിശ്വാസം ഒന്നുകൂടി ഉറപ്പിക്കാനായി ഞാൻ അവരോട് ഇങ്ങനെ പറഞ്ഞു:

"നിങ്ങൾ പോയി നിങ്ങളെ തന്നെ പുരോഹിതന്മാരെ കാണിക്കുവിൻ." എന്റെ വാക്ക് വിശ്വസിച്ച് അവർ നടന്നു തുടങ്ങി. കുഷ്ഠരോഗമുണ്ടെന്നും സൗഖ്യമായി എന്നും പരിശോധിച്ച് പ്രഖ്യാപിക്കേണ്ട ഉത്തരവാദിത്വം യഹൂദ പുരോഹിതന്മാർക്ക് ഉള്ളതായിരുന്നു. (ലേവ്യാ 13: 2–; 14: 2–). പാപത്തിന്റെ ഫലമായിട്ടാണ് കുഷ്ഠരോഗം ഉണ്ടാകുന്നതെന്നും പാപപരിഹാരയാഗം വഴി പുരോഹിതന്മാർ മൂലം മാത്രമേ രോഗസൗഖ്യം ലഭിക്കൂ എന്നുള്ള ഒരു വിശ്വാസമാണ് യഹൂദന്മാർക്ക് പൊതുവേ ഉണ്ടായിരുന്നത്. അതുകൊണ്ടാണ്ഞാൻഅവരെപുരോഹിതന്മാരുടെഅടുക്കലേക്കയച്ചത്. സാധാരണനിലയിൽ ഞാൻ നൽകുന്ന രോഗസൗഖ്യവിവരം ആരോടും പറയരുതെന്ന് വിലക്കിയിരുന്നു. എന്റെ അടുക്കൽനിന്നും പുറപ്പെടുന്നത് വരെ അവർ യഥാർത്ഥത്തിൽ സൗഖ്യം ആക്കപ്പെട്ടിട്ടില്ലായിരുന്നു. അവർ വേദനയോടുകൂടി തന്നെയാണ് നടന്നുപോയത്. എന്റെ

വാക്ക് വളരെ എളുപ്പത്തിൽ വിശ്വസിച്ചു അവർ നടക്കുകയായിരുന്നു. വിശ്വാസത്തോടെയുള്ള അവരുടെ അനുസരണം മൂലം, നടക്കുമ്പോൾ തന്നെ അവരിൽ സൗഖ്യപ്രക്രിയ ആരംഭിച്ചു. വിശ്വാസപൂർവ്വം ഓരോ കാലടി മുന്നോട്ടു വെക്കുംതോറും സൗഖ്യം പ്രാപിക്കുകയും അതനുസരിച്ച് അവരുടെ വിശ്വാസം വർധിക്കുകയും ചെയ്തുവന്നു. അവർ നടക്കുമ്പോൾ തിരിഞ്ഞു നോക്കി ചിരിക്കുന്നത് കണ്ടപ്പോൾ അവർ സൗഖ്യം പ്രാപിച്ചു വരുന്നതായി എനിക്ക് മനസ്സിലായി.

ഞാൻ രോഗസൗഖ്യം നൽകുന്ന കാര്യം അവർ കേട്ടിരുന്നെങ്കിലും എന്നിലുള്ള വിശ്വാസത്തിൽ അവർ വേണ്ടത്ര ഉറച്ചിട്ടില്ലാതിരുന്നതിനാലാണ് ഞാൻ ഇപ്രകാരം ഒരു സൗഖ്യദായക ശുശ്രൂഷ നടത്തിയത്. ആദ്യം എന്റെ ശിഷ്യന്മാർക്കും കാര്യം മനസ്സിലായില്ല. എന്റെ അടുക്കൽ എത്തുന്നവർ ഉടൻ സൗഖ്യം പ്രാപിക്കുന്നത് ആയിട്ടാണ് അവർ കാണാറുള്ളത്. വിശ്വാസം കുറഞ്ഞവരാണ് എങ്കിലും, ഉള്ള വിശ്വാസം ഉറച്ചതാണെങ്കിൽ അത് വച്ചുകൊണ്ട് എന്നെ അനുസരിക്കുവാൻ ആരംഭിച്ചാൽ എന്നിൽ കൂടിയുള്ള ദൈവശക്തി പ്രവർത്തിച്ചു അത്ഭുതം സംഭവിക്കും എന്ന് ഒരിക്കൽ കൂടി ഞാൻ നിങ്ങളോട് പറയുന്നു. നിങ്ങളിലുള്ള വിശ്വാസം വഴി നിങ്ങൾ തന്നെ സൗഖ്യത്തിനുള്ള ആരംഭം കുറിക്കണം. നിങ്ങളുടെ ആദ്യചുവടുവെപ്പ് വഴി വിശ്വാസം തെളിയിക്കപ്പെടേണ്ടതുണ്ട്. വിശ്വാസമില്ലാതെ എന്നെ സമീപിച്ചവർ എല്ലാം സൗഖ്യമാകാതെ പോകുമെന്നും അറിയുക. അൽപവിശ്വാസം ആയിട്ട് വരുന്നവർക്ക് അൽപസൗഖ്യം മാത്രമേ ലഭിച്ചു കാണുകയുള്ളൂ. അനുസരണയോടെയുള്ള നിങ്ങളുടെ ബാഹ്യപ്രവൃത്തി നിങ്ങളുടെ ആന്തരിക വിശ്വാസത്തിന്റെ അടയാളമായി ഞാൻ കണക്കാക്കും. ഞാൻ കാണിച്ചുതന്ന നല്ല പ്രവൃത്തിയെ നിങ്ങൾ ചെയ്യുവാൻ ആരംഭിച്ചാൽ സ്വർഗ്ഗപിതാവ് മനസ്സലിഞ്ഞു നിങ്ങളുടെ ജീവിതം അനുഗ്രഹപൂർണ്ണമാക്കും. അതുകൊണ്ട് നിങ്ങൾ ചെയ്യുന്നതെല്ലാം ദൈവവിശ്വാസത്തിലും സ്നേഹത്തിലും അനുസരണത്തലും ചെയ്യുക. നിങ്ങൾ വിശ്വാസത്തോടെ എന്നെ അനുസരിക്കുവാൻ വേണ്ടി ചെയ്യുന്ന എല്ലാ നല്ലകാര്യങ്ങളും ആരംഭത്തിൽ പരാജയമാണെന്ന് നിങ്ങൾക്ക് തോന്നിയാലും വിജയകരമായി പര്യവസാനിപ്പിക്കാൻ ഞാൻ നിങ്ങളെ സഹായിക്കും. നിങ്ങൾ അപ്രകാരം അനുസരിക്കുംതോറും നിങ്ങളുടെ വിശ്വാസവും വർദ്ധിച്ചുവരും. തൽഫലമായി നിങ്ങൾ പ്രതീക്ഷിക്കുന്നതിനപ്പുറം വിജയകരമായ ജീവിതം നയിക്കുവാൻ നിങ്ങൾക്ക് പ്രാപ്തി ലഭിക്കും. ഈ ആദ്യപടി എടുക്കാത്തവരെ സഹായിക്കുവാൻ എനിക്ക് യാതൊന്നും ചെയ്യാൻ കഴിയില്ല എന്നുകൂടി നിങ്ങൾ അറിയുക. പല സന്ദർഭങ്ങളിലും അവരുടെ അവിശ്വാസം നിമിത്തം അത്ഭുതങ്ങൾ ഒന്നും ചെയ്യാൻ എനിക്ക്

കഴിഞ്ഞിട്ടില്ല എന്ന് നിങ്ങൾ ഓർത്തിരിക്കുക.(മർക്കോസ് 6: 6; മത്തായി 13: 58).

പത്ത് കുഷ്ഠരോഗികളിൽ ഒരു ശമരിയക്കാരൻ സൗഖ്യം പ്രാപിച്ചത് അറിഞ്ഞ്, പുരോഹിതനെ കാണിക്കുന്നതിന് മുൻപ് തന്നെ മടങ്ങി വന്നു എന്റെ കാൽക്കൽവീണ് നന്ദി പറഞ്ഞു. മറ്റ് 9 പേരും തിരിച്ചുവന്നില്ല. അവർക്ക് എന്ത് സംഭവിച്ചു എന്ന് ഞാൻ ഊഹിച്ചു. പലർക്കും എന്നിൽ പൂർണ്ണവിശ്വാസം ഇല്ലാതിരുന്നതിനാൽ പൂർണ്ണസൗഖ്യം ലഭിച്ചുകാണുകയില്ല. വിശ്വാസത്തിന്റെ അളവനുസരിച്ച് മാത്രമേ രോഗസൗഖ്യം ലഭിച്ചുകാണുകയുള്ളൂ. അഥവാ ലഭിച്ച സൗഖ്യത്തിന് നന്ദി പറയാനുള്ള മനസ്സ് അവർക്ക് ഉണ്ടായിക്കാണില്ല. ചിലർ അങ്ങനെയാണ്, കാര്യം സാധിച്ചു കഴിഞ്ഞാൽ സഹായിച്ചവരെ മറന്നുകളയുന്ന സ്വഭാവക്കാർ. ദൈവം നിങ്ങൾക്ക് എന്തെല്ലാം നന്മകൾ അനുദിനവും ചെയ്തുകൊണ്ടിരിക്കുന്നു! അവയെല്ലാം തിരിച്ചറിഞ്ഞ് അവക്കെല്ലാം നന്ദി പറയുന്നവർ ആകുന്നെങ്കിൽ നിങ്ങളുടെ ജീവിതത്തിൽ എത്രമാത്രം മാറ്റങ്ങൾ ഉണ്ടാകുമായിരുന്നു ! ദൈവനാമ മഹത്വത്തിന് സ്തുതിയും ലഭിച്ചുകൊണ്ടിരിക്കുന്ന ദൈവാനുഗ്രഹങ്ങൾക്ക് സ്തോത്രവും അഥവാ നന്ദി അർപ്പിക്കുന്നവരായി നിങ്ങൾ എന്റെ സാക്ഷികളായി തീരുമെങ്കിൽ ഈ ലോകം എത്രയോ മുൻപേ ദൈവരാജ്യ അനുഭവത്തിൽ എത്തുമായിരുന്നു. ആ അന്യജാതികാരനായ ഒരാൾ അല്ലാതെ എന്റെ സ്വന്തംജനം എന്ന് കരുതിയ യഹൂദൻമാരായ ഒമ്പത് പേരും മടങ്ങിവരാത്തത്കൊണ്ട് ഞാൻ അത്ഭുതപ്പെട്ടു. എന്റെ കാൽക്കൽവീണ് നന്ദി പറഞ്ഞുകൊണ്ടിരുന്ന ആ ശമര്യകാരനെ ഞാൻ പിടിച്ചെഴുന്നേൽപ്പിച്ചു, "പൊയ്ക്കൊൾക,നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു" എന്നു പറഞ്ഞു അവനെ അനുഗ്രഹിച്ചു.

ദൈവത്തിനു സ്തുതിയും സ്തോത്രവും അർപ്പിക്കുക വഴി, നിങ്ങൾ ദൈവത്തിന്റെ ദാനങ്ങൾ അംഗീകരിച്ചനുസരിക്കാനുള്ള സന്നദ്ധത അറിയിക്കുകയാണ് ചെയ്യുന്നത്. അതുമൂലം ദൈവനാമം മനുഷ്യരുടെ ഇടയിൽ നിങ്ങൾ മഹത്വപ്പെടുത്തുന്നു. നന്ദി അർപ്പിക്കുന്നവരായിത്തീരുവാൻ നിങ്ങൾക്ക് കഴിയുന്നില്ലെങ്കിൽ, ദൈവാനുഗ്രഹം ലഭിക്കാതെ നിരാശയിലും അസംതൃപ്തിയിലും നിങ്ങൾക്ക് കഴിയേണ്ടിവരും എന്ന് ഓർക്കുക. ദൈവത്തോട് മാത്രമല്ല, നിങ്ങൾ പരസ്പരവും നന്ദിയും സ്നേഹവും ഉള്ളവരായി കഴിയുമ്പോൾ ദൈവപിതാവ് പ്രസാദിച്ചു നിങ്ങളെ വിശ്വാസത്തിൽ നിലനിർത്തും എന്ന് ഞാൻ ഉറപ്പു തരുന്നു.

8–1–2021.

## അദ്ധ്യായം 67

# യരുശലേമിലെ എന്റെ കൂടാരപെരുന്നാൾ അനുഭവങ്ങൾ

**(യോഹന്നാൻ. 7: 1– 53)**

യെരുശലേം എനിക്ക് ഏറ്റവും ഇഷ്ടപ്പെട്ട സ്ഥലമായിരുന്നെങ്കിലും അവിടുത്തെ മതനേതാക്കന്മാർ എന്നോട് എപ്പോഴും എതിർത്തിരുന്നതിനാൽ ഞാൻ കൂടുതൽ സമയവും ഗലീലയിൽ തന്നെയാണ് പ്രവർത്തിച്ചിരുന്നത്. എന്നെ പിടിച്ചുകെട്ടി വിസ്തരിച്ചശേഷം കൊല്ലുവാൻ യഹൂദപ്രമാണിമാരും പുരോഹിതന്മാരും പദ്ധതിയിടുന്നതായി എനിക്ക് മനസ്സിലായി. എന്നിരുന്നാലും പ്രധാനപെരുന്നാളായ കൂടാരപ്പെരുന്നാൾ അടുത്ത് വന്നപ്പോൾ അതിന് പോകണം എന്ന് ഞാൻ ചിന്തിച്ചുകൊണ്ടിരുന്നു. എന്റെ ചാർച്ചക്കാരായ അർദ്ധസഹോദരന്മാർ എന്റെ ആശയങ്ങളോട് യോജിക്കാതെ ചിലപ്പോഴൊക്കെ എന്നെ ചെറുതായി കളിയാക്കുമായിരുന്നു. ഒരിക്കൽ അവർ എന്നോട് ഇങ്ങനെ പറഞ്ഞു:" നീ ചെയ്യുന്ന പ്രവൃത്തികളെ കൂടുതൽ ശിഷ്യന്മാരും മറ്റുള്ളവരും കാണേണ്ടതിന് ഗലീലവിട്ട് യെരുശലേമിലേക്കു പോകണം. പ്രസിദ്ധൻ ആകുവാൻ ആഗ്രഹിക്കുന്നവൻ ആരും രഹസ്യത്തിൽ ഒന്നും ചെയ്യുന്നില്ലല്ലോ, നീ ഇത് ചെയ്യുന്നുവെങ്കിൽ ലോകത്തിന് നിന്നെ തന്നെ വെളിപ്പെടുത്തുക." (യോഹന്നാൻ 7: 3– 4). അവർക്ക് എന്നിൽ വിശ്വാസം ഇല്ലാഞ്ഞതിനാൽ എന്നെ ഉള്ളിൽ പരിഹസിച്ചുകൊണ്ട് അങ്ങനെ പറയുക മാത്രമല്ല, യെരുശലേമിലേക്കു അവരോടൊപ്പം പെരുന്നാളിന് പോകാൻ ക്ഷണിക്കുകയും ചെയ്തു. യെരുശലേമിലെ മതനേതാക്കൾ പുലർത്തിയിരുന്ന ഈ ലോക കാഴ്ചപ്പാടുകൾ തന്നെയാണ് അവർക്കും ഉണ്ടായിരുന്നത്. പ്രത്യക്ഷത്തിൽ സ്വന്തക്കാരും വീട്ടുകാരും സ്നേഹിതരും എന്ന പേരിൽ ഒക്കെ അറിയപ്പെടുന്നവരിലൂടെയും പൈശാചിക സ്വാധീനം ചെലുത്തി നിങ്ങളെ പിൻമാറ്റുവാൻ സാത്താൻ പരിശ്രമിക്കുമെന്ന് ഓർക്കുക. ഞാൻ ഈ ലോക വ്യർത്ഥതയെ ചൂണ്ടിക്കാണിക്കുന്നതിനാൽ ലോകത്തെ സ്നേഹിക്കുന്നവർ എന്നെ വെറുക്കും എന്ന് എനിക്കറിയാം. എന്നെ മാത്രമല്ല എന്നെ സ്നേഹിക്കുന്നവരെയും അവർ വെറുക്കും.

(യേശുവിന്റെ ആത്മകഥ, വാല്യം 4 അധ്യായം 49 കാണുക). അതേസമയം നിങ്ങളെ യഥാർത്ഥത്തിൽ സ്നേഹിക്കുന്നവർ ആ ശമരിയാക്കാരനേപോലെയുള്ള പുറജാതിക്കാരും ആകാം. എന്റെ സ്വന്തക്കാരായി എന്നെ യെരുശലേമിലേക്ക് പോകാൻ വിളിച്ചവരോട് ഞാൻ ശാന്തമായി ഇങ്ങനെ മറുപടി പറഞ്ഞു." എന്റെ സമയം ഇതുവരെ വന്നിട്ടില്ല. നിങ്ങൾക്കോ എല്ലായ്പ്പോഴും സമയം തന്നെ. നിങ്ങളെ പകയ്ക്കുവാൻ ലോകത്തിന് കഴിയുകയില്ല. എന്നാൽ അതിന്റെ പ്രവൃത്തികൾ ദോഷം ഉള്ളവ എന്ന് ഞാൻ അതിനെക്കുറിച്ച് സാക്ഷ്യം പറയുന്നതുകൊണ്ട് അത് എന്നെ പകെക്കുന്നു. നിങ്ങൾ പെരുന്നാളിന് പോകുവിൻ, എന്റെ സമയം ഇതുവരെ വന്നിട്ടില്ല, അതുകൊണ്ട് ഞാൻ ഈ പെരുന്നാളിന് ഇപ്പോൾ പോകുന്നില്ല". അങ്ങനെ പറഞ്ഞപ്പോൾ അവർ തനിയെ പോയി. എന്നാൽ കുറെ സമയം കഴിഞ്ഞ് ഞാനും സ്വർഗ്ഗപിതാവിന്റെ നിർദ്ദേശം ലഭിച്ചതിനാൽ പെരുന്നാളിന് പോയി. (യോഹന്നാൻ7:6– 13)

ഞാൻ അവരോടുകൂടെ അപ്പോൾ പോകുന്നില്ല എന്ന് പറഞ്ഞതിന് ചില കാരണങ്ങൾ ഉണ്ടായിരുന്നു. ഒന്നാമതായി അവർക്ക് എന്നോട് ഉള്ളിൽ നീരസമായിരുന്നു. ഒന്നിച്ച് യാത്ര ചെയ്താൽ വഴിയിൽവെച്ച് തർക്കിക്കാൻ ഇടയാകും എന്ന് എനിക്ക് തോന്നി. രണ്ടാമതായി, പെരുന്നാളിന് ഒരുക്കത്തോടെ പ്രാർത്ഥനാപൂർവ്വം ഭക്തി പാലിച്ചുകൊണ്ട് പോകുമ്പോൾ കൂട്ടംകൂടി പല കാര്യങ്ങളെപറ്റി കളിതമാശ പറഞ്ഞു പോകുന്നത് മറ്റ് മനുഷ്യർ കാണുമ്പോൾ അത് മൂലം ദൈവനാമം ദുഷിക്കപ്പെടുമെന്ന ഭയവും ഉണ്ടായിരുന്നു. ഇക്കാലത്തും നിങ്ങളുടെ പെരുന്നാളിനോട് അനുബന്ധിച്ച് നടത്തുന്ന പദയാത്ര, തീർത്ഥാടനം, റാസാ, ഘോഷയാത്രകൾ എന്നിവയൊക്കെ വേണ്ടത്ര ഭക്തിനിർഭരം അല്ലാതെ നടത്തുന്നതിന്റെ അപാകതകൾ ഒഴിവാക്കണമെന്ന് സന്ദർഭവശാൽ നിങ്ങളെ ഓർമിപ്പിക്കുന്നു. ഞാൻ അവരോടൊപ്പം പോകാതിരുന്നത്, സ്വർഗ്ഗപിതാവിൽ നിന്നും വ്യക്തമായ നിർദ്ദേശത്തിനായി കാത്തിരുന്നത് കൊണ്ടാണ്. എന്റെ എല്ലാകാര്യങ്ങളും സ്വർഗ്ഗപിതാവിന്റെ ഇഷ്ടം അനുസരിച്ചാണ് നടത്തുന്നതെന്ന് നിങ്ങൾക്കറിയാമല്ലോ. (യോഹന്നാൻ 6:38).ദൈവനിയോഗത്തിന് കീഴ്പ്പെട്ടു ജീവിക്കുമ്പോൾ നിങ്ങളുടെ ഇഷ്ടത്തിനനുസരിച്ച് പോകാനും വരാനും സ്വാതന്ത്ര്യം ഇല്ലെന്നകാര്യം ഓർക്കണം. പരിശുദ്ധാത്മാവിന്റെ നിയോഗത്തിനായി കാത്തിരിക്കുന്ന സ്വഭാവം നിങ്ങൾ ശീലിക്കണം. പരിശുദ്ധാത്മനടത്തിപ്പിന് വിധേയമാകാതെ ജീവിക്കുന്നവർക്ക് ആത്മീയജീവിതത്തിൽ പല വീഴ്ചകളും ദുരന്തങ്ങളും സംഭവിക്കുന്നുണ്ട്

എന്നകാര്യം, ലൗകികകാര്യങ്ങളിൽ മാത്രം ശ്രദ്ധിക്കുന്നവരായതിനാൽ പലരും അറിയാതെ പോവുകയാണ്.

നിങ്ങൾ എന്തെങ്കിലും ഒരു കാര്യം കാര്യമായി ചെയ്യാൻ തുടങ്ങുന്നതിനു മുൻപ് താഴെ പറയുന്ന നാല് കാര്യങ്ങൾ ശ്രദ്ധിക്കണം.1) അത് ദൈവഹിതം തന്നെയാണെന്ന് ഉറപ്പുവരുത്തണം. 2) അത് ചെയ്യാനുള്ള തക്കസമയം ദൈവം നിർദ്ദേശിച്ചതാണെന്നു ഉറപ്പാക്കണം. 3) അത് നടപ്പാക്കാനായി ശരിയായ ആളുകളെ തന്നെയാണ് നിങ്ങൾ കൂട്ടുപിടിച്ചിരിക്കുന്നത് എന്നും ഉറപ്പാക്കണം. 4)ദൈവനിയോഗം നടപ്പാക്കുന്നതിന്റെ പൂർണ്ണ ഉത്തരവാദിത്വം നിങ്ങൾക്ക് തന്നെയാണെന്നും ഉറപ്പുവരുത്തുക. ദൈവഹിതം ആണെന്ന് അറിഞ്ഞാലും സമയത്തിനു മുൻപ് നിങ്ങളുടെ ധൃതി അനുസരിച്ച് പ്രവർത്തിച്ചാൽ അത് പരാജയം ആകും. എല്ലാകാര്യത്തിനും സ്വാഭാവികമായ ഒരു സമയം ദൈവം നിശ്ചയിച്ചിട്ടുണ്ട്. അതുവരെ ക്ഷമയോടെ തന്നെ കാത്തിരിക്കണം. കോഴിയെ വിരിപ്പിക്കാൻ വെച്ചാൽ സമയത്തിന് മുൻപേ കോഴിക്കുഞ്ഞിനെ പുറത്തെടുക്കാൻ ശ്രമിച്ചാൽ ഉണ്ടാകുന്ന ദുരന്തം അറിയാമല്ലോ. പുറത്തെ അന്തരീക്ഷവുമായി ഇണങ്ങിച്ചേർന്ന് വളരുവാൻ തക്ക ശേഷിയില്ലാത്ത കോഴിക്കുഞ്ഞിന്റെ അനുഭവം മനുഷ്യരായ നിങ്ങൾക്കും സംഭവിക്കാതിരിക്കാൻ ദൈവത്തിന്റെ സമയത്തിനായി നിങ്ങൾ ക്ഷമയോടെ കാത്തിരിക്കുക. സമയത്തിന് മുൻപേ ഞാൻ യെരുശലേമിലേക്ക് പോകാതിരുന്നത് എന്തുകൊണ്ടാണെന്ന് നിങ്ങൾക്ക് വ്യക്തമായല്ലോ? ഞാൻ സ്വർഗ്ഗപിതാവിന്റെ ഇഷ്ടത്തിന് കാത്തിരിക്കാതെ അവരോടൊപ്പം പോയിരുന്നെങ്കിൽ എന്റെ ചാർച്ചക്കാർ തന്നെ ഒരുപക്ഷേ എന്നെ മരണത്തിന് ഏൽപ്പിക്കുമായിരുന്നു. നിങ്ങളും എന്നോടൊപ്പം വരാം എങ്കിൽ എന്റെ കൈപിടിച്ച്, സ്വർഗ്ഗപിതാവിന്റെ സന്ദേശവും നിർദ്ദേശവും സ്വീകരിക്കുന്ന നിങ്ങളെയെല്ലാം പിതാവിന്റെ അടുക്കൽ എത്തിക്കുവാനായിട്ടാണല്ലോ ഞാൻ സ്വർഗം വിട്ടു ഇറങ്ങിവന്നത്.

യെരുശലേമിലെ പെരുന്നാൾ വിഷയത്തിലേക്ക് മടങ്ങിവരാം. സ്വർഗ്ഗപിതാവ് നിർദ്ദേശിച്ച സമയത്തുതന്നെ ഞാൻ ഒറ്റയ്ക്ക് രഹസ്യമായി യെരുശലേമിൽ എത്തി. അവിടെ വലിയ ജനക്കൂട്ടം എന്നെ പ്രതീക്ഷിച്ച് നിൽക്കുന്നുണ്ടായിരുന്നു. ഞാൻ നല്ലവനാണെന്ന് ചിലരും, അല്ല ഞാൻ പുരുഷാരത്തെ വഞ്ചിക്കുന്നവനാണെന്ന് മറ്റു പലരും രഹസ്യമായി കുശുകുശുക്കുന്നുണ്ടായിരുന്നു. യഹൂദന്മാരെ പേടിച്ചിട്ട് ആരും എന്നെപറ്റി ഒന്നും പരസ്യമായി സംസാരിച്ചില്ല. മശിഹാ എന്ന പേരിൽ എനിക്ക് മുൻപായി നാല് പേർ പല കാലത്തായി യെരുശലേമിൽ വ്യാജമായി പ്രത്യക്ഷപ്പെട്ടിരുന്നു. അതുകൊണ്ട് ഞാനും വ്യാജമായി വന്നവനാണെന്ന്

തെറ്റിദ്ധരിച്ചതിൽ അവരെ കുറ്റപ്പെടുത്താനാവില്ല. (യോഹന്നാൻ 7:10 –13). സത്യം എന്താണെന്ന് തിരിച്ചറിയാനാവാതെ ഇന്നും അനേകർ തർക്കിക്കുകയും വഴിതെറ്റി പോവുകയും ചെയ്യുന്നുണ്ട്.

പെരുന്നാൾ ഏകദേശം പകുതിയായപ്പോൾ ഞാൻ പരസ്യമായി പ്രത്യക്ഷപ്പെടാൻ സ്വർഗ്ഗപിതാവിൽനിന്നും നിർദ്ദേശം ലഭിച്ചതനുസരിച്ച് ദേവാലയത്തിൽ ചെന്ന് ഉപദേശിക്കാൻ തുടങ്ങി. എന്റെ വിദ്യാഭ്യാസമില്ലായ്മയെപറ്റി പലരും പറയുന്നത് ഞാൻ കേട്ടു, ഞാൻ അവരോട് പറഞ്ഞു:" എന്റെ ഉപദേശം എന്റെതല്ല, എന്നെ അയച്ചവന്റെതാണ്. അവന്റെ ഇഷ്ടം ചെയ്യുവാൻ ഇച്ഛിക്കുന്നവൻ ഈ ഉപദേശംദൈവത്തിൽനിന്നുള്ളതോഞാൻസ്വയമായിപ്രസ്താവിക്കുന്നതോ എന്ന് അറിയും. സ്വയമായി പ്രസ്താവിക്കുന്നവൻ സ്വന്തം മഹത്വം അന്വേഷിക്കുന്നു. എന്നെ അയച്ചവൻ സത്യവാൻ ആകുന്നു. നീതികേട് അവനിലില്ല. മോശ നിങ്ങൾക്ക് ന്യായപ്രമാണം തന്നിട്ടില്ലയൊ? എങ്കിലും നിങ്ങളിലാരും ന്യായപ്രമാണം ആചരിക്കുന്നില്ല. നിങ്ങൾ എന്നെ കൊല്ലുവാൻ അന്വേഷിക്കുന്നത് എന്തുകൊണ്ട്?"(യോഹന്നാൻ 7:14 –20). "ആരാണ് നിന്നെ കൊല്ലുവാൻ നോക്കുന്നത്" എന്ന് പുരുഷാരം എന്നോട് ചോദിച്ചു. ഞാൻ അവരോട് ഇങ്ങനെ പറഞ്ഞു:" ഞാൻ ഒരു പ്രവൃത്തി ചെയ്തു. അതിങ്കൽ നിങ്ങളെല്ലാവരും ആശ്ചര്യപ്പെടുന്നു........ മോശയുടെ ന്യായപ്രമാണത്തിനു നീക്കം വരാതിരിക്കാൻ ശബത്തിലും മനുഷ്യൻ പരിച്ഛേദന എൽക്കുന്നുവെങ്കിൽ, ഞാൻ ശബത്തിൽ ഒരു മനുഷ്യനെ മുഴുവനും സൗഖ്യമാക്കിയതിനാൽ എന്നോട് ദേഷ്യപ്പെടുന്നുവോ? കാഴ്ചപ്രകാരം വിധിക്കരുത്, നീതിയുള്ള വിധി വിധിക്കുവിൻ."(യോഹന്നാൻ7: 21– 24)

ഞാൻ കഴിഞ്ഞ വർഷം ബദസ്ദാ കുളക്കടവിൽ തളർവാതരോഗിയെ സൗഖ്യമാക്കിയത് ഒരു ശബ്ബത്ത് ദിനത്തിലായിരുന്നു. അവർ ആ കാര്യം മറന്നിരുന്നില്ല. (യോഹന്നാൻ 5:2 –10). ദൈവത്തിന് മഹത്വം കൊടുക്കേണ്ടതിനു പകരം ന്യായപ്രമാണതോട്ടുള്ള അന്ധമായ വിധേയത്വം മൂലം അവർക്ക് ദൈവസ്നേഹത്തിന്റെ ഭാവങ്ങൾ തിരിച്ചറിയാൻ കഴിഞ്ഞില്ല. അതിന്റെ പേരിൽ ഞാൻ ശാപതു നിയമം ലംഘിച്ചതായി ആരോപിച്ചു. നിയമത്തിന്റെ അക്ഷരത്തെ പിടിച്ച് അതിന്റെ ആത്മാവാകുന്ന മനുഷ്യനന്മയെ അവർ അവഗണിക്കാൻ ഇടയായി. ശാബത് ദിവസം തന്നെ "പരിച്ഛേദന കർമ്മം" നടത്തുന്ന പുരോഹിതന്മാർ ശാപതു ലംഘനമല്ലേ കാണിക്കുന്നത് എന്ന് ഞാൻ ചോദിച്ചപ്പോൾ അവർക്ക് ഉത്തരം മുട്ടി. അതുകൊണ്ട് അവർക്ക് എന്നോട് കൂടുതൽ വൈരാഗ്യമുണ്ടായി. എല്ലാ ആൺമക്കളെയും എട്ടാം

ദിവസം പരിച്ഛേദന നടത്തണമെന്ന മോശയുടെ നിയമം കൃത്യമായി പാലിക്കണം എങ്കിൽ ശബ്ബത്തുലംഘനം വേണ്ടിവരും എന്നത് ശരിയാണ്. എന്നാൽ മുതിർന്നവരെയും പരിച്ഛേദന നടത്തിയിരുന്നതിനാൽ അവർ ശാപത് ലംഘിച്ചു എന്ന് തന്നെ അവർക്ക് അറിയാമായിരുന്നു. (ഉല്പത്തി 17:12 ;ലേവ്യ 12: 3). പരിച്ഛേദന ഏൽക്കാത്ത പുരുഷനെ യഹൂദനായി കണക്കാക്കുക ഇല്ലായിരുന്നു. പുറജാതികാർ യഹൂദമതത്തിൽ ചേരുമ്പോഴും പുരുഷന്മാർക്ക് പരിച്ഛേദന കർമ്മം നടത്തണമായിരുന്നു.

പുരുഷാരത്തിന്റെ ഇടയിൽ സംസാരം തുടർന്നുകൊണ്ടിരുന്നു. ഞാൻ പരസ്യമായി സംസാരിച്ചപ്പോഴും പ്രമാണിമാർ ആരുംതന്നെ എന്നെ അറസ്റ്റ് ചെയ്യുന്നില്ല എന്ന് കണ്ടു ജനങ്ങൾക്ക് സംശയമായി. അവർ പറഞ്ഞു:" ഇവൻ ക്രിസ്തുവാണെന്ന് പ്രമാണികൾ യഥാർത്ഥമായി ഗ്രഹിച്ചുവോ? ...... ക്രിസ്തു വരുമ്പോൾ അവൻ എവിടെ നിന്ന് എന്ന് ആരും അറിയുകയില്ല. എങ്കിലും ഇവൻ എവിടെ നിന്ന് എന്ന് നാം അറിയുന്നു." ഇത് കേട്ട് ഞാൻ തന്നെ പരസ്യമായി അവരോട് പറഞ്ഞു:" എന്നെ നിങ്ങൾ അറിയുന്നു. ഞാൻ എവിടെ നിന്ന് എന്നും അറിയുന്നു. ഞാൻ സ്വയം ആയിട്ട് വന്നവനല്ല,എന്നെ അയച്ചവൻ സത്യവാൻ ആകുന്നു. അവനെ നിങ്ങൾ അറിയുന്നില്ല".(യോഹന്നാൻ 7: 25– 29).

ജനങ്ങൾക്ക് എന്നെ അറിയാമായിരുന്നു, തന്നെയല്ല എന്റെ ചാർച്ചക്കാരായ സഹോദരന്മാർ എന്നെ കണ്ട കാര്യം പുരോഹിതന്മാരുടെ അടുക്കൽ അറിയിക്കുകയും ചെയ്തിരുന്നു. എന്റെ സ്വന്തക്കാർ പോലും എന്നെ മനസ്സിലാക്കിയില്ലെങ്കിൽ ഞാൻ മറ്റുള്ളവരെ കുറ്റപ്പെടുത്തേണ്ട കാര്യമില്ലല്ലോ. ക്രിസ്തു വരുമ്പോൾ ഞാൻ ചെയ്തതിലും അധികം അടയാളം ചെയ്യുമോ എന്ന് പറഞ്ഞ് പലരും എന്നിൽ വിശ്വസിച്ചു. പുരുഷാരം ഇപ്രകാരം എന്നെ വിശ്വസിക്കുന്നതായും സ്വീകരിക്കുന്നതായും കേട്ടപ്പോൾ എന്നെ പിടിക്കേണ്ടതിന് മഹാപുരോഹിതന്മാരും പരീശന്മാരും പട്ടാളക്കാരെ അയച്ചു. എന്നാൽ എന്റെ സമയം വന്നിട്ടില്ലായ്കയാൽ ആരും എന്റെ മേൽ കൈ വെച്ചില്ല. ഞാൻ പുരുഷാരത്തോട് ഇങ്ങനെ പറഞ്ഞു:" ഞാനിനി കുറെ നേരം കൂടി നിങ്ങളോട് കൂടിയിരിക്കും. പിന്നെ എന്നെ അയച്ചവന്റെ അടുക്കൽ പോകും. നിങ്ങൾ എന്നെ അന്വേഷിക്കും, കണ്ടെത്തുകയുമില്ല."(യോഹന്നാൻ 7: 30 –36). ഇത് കേട്ടപ്പോൾ ഞാൻ എങ്ങോട്ട് പോകും എന്നോർത്ത് അവർ പരസ്പരം സംശയം പറഞ്ഞു, ഞാൻ നിങ്ങളോട് പറയുന്നു, സ്വർഗ്ഗപിതാവ് അനുവദിക്കാതെ ആർക്കും നിങ്ങളെ തടയാൻ കഴിയില്ല എന്ന് അറിയുക. ദൈവഹിതത്തിന് അനുസരിച്ച് ജീവിക്കുന്നവർ ആണെങ്കിൽ ഒരു മനുഷ്യന്റെയും പദ്ധതി നിങ്ങളെ ബാധിക്കുകയില്ല എന്നോർത്ത് ധൈര്യമായിരിക്കുക.

കൂടാരപെരുന്നാൾ അഥവാ "സൂക്കോത്ത്" എന്നറിയപ്പെടുന്ന, ഒരാഴ്ച നീണ്ടുനിൽക്കുന്ന ഉത്സവ പെരുന്നാൾ വളരെയേറെ സന്തോഷത്തോടെയും ആഹ്ലാദത്തോടെയും കൊണ്ടാടുന്ന അവസരമാണ്. ഈ പെരുന്നാൾ ദിവസങ്ങളിൽ വീടിന്റെ തട്ടിന് മുകളിൽ ചെറിയ കൂടാരങ്ങൾ ഉണ്ടാക്കി താമസിക്കുന്ന ഒരു പതിവ് മോശെമുഖാന്തരം നൽകിയ ന്യായപ്രമാണത്തിൽ നിഷ്കർഷിക്കുന്നുണ്ട്. ( ലേവ്യാ 23: 33 –34). എന്റെ ചെറുപ്പകാലം മുതൽ ഞങ്ങളും നസ്രേത്തിൽ ഇപ്രകാരം ഈ പെരുന്നാൾ ആഘോഷിച്ചിരുന്നു. എന്റെ വളർത്തുപിതാവായ യൗസേപ്പ് നല്ല ഒരു ആശാരി ആയിരുന്നതിനാൽ മനോഹരമായ കൂടാരങ്ങൾ ഉണ്ടാക്കുമായിരുന്നു. പ്രവാസ കാലങ്ങളിൽ കൂടാരമടിച്ച് താമസിച്ചിരുന്നതിന്റെ ഓർമ്മയായിട്ട് ആണ് അങ്ങനെ ചെയ്തിരുന്നത്. ഞങ്ങളുടെ തട്ടിന്റെ മുകളിലെ കൂടാരത്തിനകത്തിരുന്ന് ആകാശത്തിലെ നക്ഷത്രങ്ങളെ നോക്കി കൊണ്ടിരുന്ന കാഴ്ച ഞാൻ ഇപ്പോഴും ഓർക്കുന്നു. ഇപ്രകാരമുള്ള ഒരു കൂടാരപെരുന്നാൾ ദിവസം ആണ് ഞാൻ മറുരൂപമലയിൽ സ്വർഗ്ഗദർശനം നടത്തിയത്.

ഉത്സവത്തിന് അവസാനദിവസം പുരോഹിതന്മാർ ശിലോഹം കുളത്തിൽ നിന്നും സ്വർണക്കുടത്തിൽ വെള്ളം കൊണ്ടുവന്ന് യാഗപീഠത്തിന്മേൽ തെളിക്കുന്ന ഒരു ചടങ്ങുണ്ട്. പണ്ട് പ്രവാസകാലത്ത്, മരുഭൂമിയിൽ ജനത്തിന് ദാഹം തീർക്കാൻ മോശ പാറമേൽ അടിച്ച് വെള്ളം നൽകിയതിന്റെ സൂചനയായിട്ടാണ് അങ്ങനെ ചെയ്തിരുന്നത്. (പുറപ്പാട് 17: 1– 7). ഇത് കണ്ടപ്പോൾ എന്റെ മനസ്സിൽ പുതിയൊരു സന്ദേശം സ്വർഗ്ഗപിതാവ് നൽകി. ജനങ്ങളുടെ ശാരീരിക ദാഹം മാറ്റാനായി മോശ പാറയിൽ നിന്നും വെള്ളം നൽകിയെങ്കിൽ, സാക്ഷാൽ പാറയായ എന്നിൽനിന്നും പരിശുദ്ധാത്മാവാകുന്ന "ജീവജലം" ജനത്തിന് നൽകുവാനുള്ള പ്രഖ്യാപനം നടത്താനായിരുന്നു എനിക്ക് ലഭിച്ച നിർദ്ദേശം. ഉത്സവത്തിന്റെമഹാദിനമായ ഒടുക്കത്തെ ദിവസം ഞാൻ ദേവാലയത്തിലെ ഒരു ഉയർന്ന പീഠത്തിൽ കയറി നിന്നുകൊണ്ട് എല്ലാവരോടുമായി ഉറക്കെ ഇങ്ങനെ പറഞ്ഞു: "ദാഹിക്കുന്നവരെല്ലാം എന്റെ അടുക്കൽ വന്ന് കുടിക്കട്ടെ. എന്നിൽ വിശ്വസിക്കുന്നവന്റെ ഉള്ളിൽനിന്ന് തിരുവെഴുത്ത് പറയുന്നതുപോലെ ജീവജലത്തിന്റെ നദിയൊഴുകും"എന്ന് വിളിച്ച് പറഞ്ഞു. എന്നിൽ വിശ്വസിക്കുന്നവർക്ക് ഞാൻ ആദ്യമായി പെന്തക്കോസ്ത് ദിനത്തിലും, പിന്നീട് ഓരോ മാമോദീസയുടെ അവസരത്തിലും നൽകുന്ന പരിശുദ്ധാത്മ അഭിഷേകത്തെ കുറിച്ചാണ് പറഞ്ഞത്. ഇത് കേട്ടവരിൽ ചിലർ ഞാൻ ക്രിസ്തു തന്നെ എന്ന് പറഞ്ഞു. ദാവീദിന്റെ ഗ്രാമമായ ബേത്ലഹേമിൽ ഞാൻ ജനിച്ചു എന്ന് അറിയാവുന്നവർ ആയിരുന്നു അങ്ങനെ

പറഞ്ഞത്. മറ്റു ചിലർ, ഞാൻ ഗലീലയിലെ നസറത്ത്കാരനാണെന്ന കാരണത്താൽ അവിടെനിന്നും യാതൊരു നന്മയും വരികയില്ല എന്നും വാദിച്ചു, ഞാൻ ക്രിസ്തുവല്ല എന്ന് തറപ്പിച്ചുപറഞ്ഞു. അങ്ങനെ, എന്നെചൊല്ലി പുരുഷാരത്തിനിടയിൽ കുറച്ച് വാദപ്രതിവാദങ്ങൾ ഉണ്ടായി. അവരിൽ ചിലർ എന്നെ പട്ടാളക്കാരെ ഏൽപ്പിക്കുവാൻ നോക്കിയെങ്കിലും രണ്ടാം പ്രാവശ്യവും ആർക്കും എന്റെ മേൽ കൈ വയ്ക്കാൻ കഴിഞ്ഞില്ല. (യോഹന്നാൻ 7:30, 44.). പട്ടാളക്കാർ എന്റെ വാക്കുകൾ കേട്ട് നേരത്തെതന്നെ തിരിച്ചു പോയിരുന്നു. പരീശന്മാരോട് അവർ കാര്യങ്ങൾ വിശദീകരിച്ചു. എന്തുകൊണ്ടാണ് എന്നെ പട്ടാളക്കാർ കൊണ്ട്ചെല്ലാതിരുന്നത് എന്ന് ചോദിച്ച് അവരെ പുരോഹിതന്മാർ ശാസിക്കുണ്ടായിരുന്നു. " ഈ മനുഷ്യൻ സംസാരിക്കുന്നതുപോലെ ആരും ഒരുനാളും സംസാരിച്ചിട്ടില്ല" എന്ന് പട്ടാളക്കാർ സാക്ഷ്യം പറഞ്ഞപ്പോൾ പരീശന്മാർ കോപിച്ച് ഇങ്ങനെ അവരോട് പറഞ്ഞു:" നിങ്ങളും തെറ്റിപ്പോയോ? പ്രമാണികൾ ആകട്ടെ പരീശന്മാർ ആകട്ടെ ആരെങ്കിലും അവനിൽ വിശ്വസിച്ചിട്ടുണ്ടോ? ന്യായപ്രമാണം അറിയാത്ത പുരുഷാരമോ ശപിക്കപ്പെട്ടവർ ആകുന്നു.".അതുകേട്ടപ്പോൾ അവരിൽ ഒരുത്തൻ, എന്റെ അടുക്കൽ രാത്രിയിൽ വന്നിരുന്ന നിക്കോദിമോസ് അവരോട് പറഞ്ഞു,:" ഒരു മനുഷ്യന്റെ വാമൊഴി ആദ്യം കേട്ട് അവൻ ചെയ്യുന്നത് ഇന്നത് എന്ന് അറിഞ്ഞിട്ടല്ലാതെ നമ്മുടെ ന്യായപ്രമാണം അവനെ ന്യായം വിധിക്കുമോ?"അവന്റെ ഈ ചോദ്യം കേട്ടപ്പോൾ ഉത്തരം പറയാൻ കഴിയാതെ അവർ ഓരോരുത്തരായി അവരുടെ വീട്ടിലേക്ക് പോയി.(യോഹന്നാൻ 7: 37 –53).(നിക്കോദിമോസ്സിനെപ്പറ്റി അറിയാൻ "യേശുവിന്റെ ആത്മകഥ" വാല്യം 1 അദ്ധ്യായം 14 കാണുക). നിക്കോദിമോസ് അവിടെവച്ച് എന്നോട് ഒന്നും പറഞ്ഞില്ല. അതുകൊണ്ട് അവൻ എന്നെ നേരത്തെ അറിഞ്ഞിരുന്നു എന്ന് പ്രമാണിമാർക്ക് മനസ്സിലായില്ല. നിയമവശം പറഞ്ഞത് കൊണ്ട് അവനോട് വാദിക്കാൻ അവർക്ക് കഴിഞ്ഞില്ല. അതിനാലാണ് അവർ വേഗം പിരിഞ്ഞുപോയത്. (ആവർത്തനം 1: 17;19: 15).

ഒരു കാര്യം നിങ്ങൾ ഓർത്തുകൊള്ളുക. സ്വർഗ്ഗപിതാവിന്റെ നിർദ്ദേശപ്രകാരം നിങ്ങൾ പ്രവർത്തിച്ചാൽ ഒരു നിയമത്തിനും നിങ്ങളെ കുറ്റപ്പെടുത്താനും ശിക്ഷിക്കുവാനും കഴിയില്ല. യെരുശലേമിലെ എനിക്കുണ്ടായ അനുഭവം നിങ്ങൾക്കും ഒരു ഗുണപാഠം ആയിരിക്കട്ടെ.

9–1–2021.

## അദ്ധ്യായം 68

# പാപം ഇല്ലാത്തവൻ അവളെ ആദ്യം കല്ലെറിയട്ടെ

(യോഹന്നാൻ 8: 1– 11)

യെരുശലേമിലെ കൂടാരപെരുന്നാൾ കഴിഞ്ഞ് ആളുകളെല്ലാം അവരവരുടെഭവനങ്ങളിലേക്ക്പോയി.എനിക്ക്അവിടെതാമസിക്കുവാൻ ഭവനം ഒന്നുമില്ലായിരുന്നു. എന്നെ സ്നേഹിക്കുന്ന ചിലർ അവരുടെ ഭവനങ്ങളിലേക്ക് വിളിച്ചെങ്കിലും ഞാനും ശിഷ്യന്മാരും പോയില്ല. ഒന്നാമത്, എന്നെ സംരക്ഷിക്കുന്നവരെ പ്രത്യേകം കണ്ടെത്തി ഉപദ്രവിക്കുവാൻ യഹൂദപ്രമാണിമാർ ആളുകളെ ഏർപ്പെടുത്തിയിരുന്നു. തന്നെയുമല്ല, ഞാനും ശിഷ്യന്മാരും ഒന്നിച്ചുചെന്നാൽ ആ വീട്ടുകാർക്ക് വളരെ ബുദ്ധിമുട്ടുണ്ടാകും എന്ന് എനിക്ക് അറിയാം. അതിനാൽ പകൽസമയത്ത് ദേവാലയത്തിനകത്തും, രാത്രി ഒലിവുമലയിൽ എന്റെ കൂട്ടുകാരുടെ വകയായ തോട്ടത്തിലും ഒലിവെണ്ണ ആട്ടുന്ന ചക്കുപുരയിലുമാണ് ഞങ്ങൾ താമസിച്ചിരുന്നത്.

ഞാൻ രാവിലെതോറും ദേവാലയത്തിലെത്തി ജനങ്ങളെ പഠിപ്പിക്കുന്ന പതിവുണ്ടായിരുന്നു. ഞങ്ങൾ എത്തുന്നതിനു മുൻപ്തന്നെ വലിയ ജനക്കൂട്ടം എന്നെ കേൾക്കുന്നതിനായി ദേവാലയത്തിൽ സ്ഥിരമായി വന്നുകൊണ്ടിരുന്നു. ഒരു ദിവസം പതിവിൽ കൂടുതൽ ആളുകൾ അവിടെ വന്നുകൂടി. എനിക്ക് കാരണം മനസ്സിലായില്ല. കുറച്ചുകഴിഞ്ഞപ്പോൾ, ശാസ്ത്രിമാരും പരീശന്മാരും, ഞാൻ അവിടെ ഉണ്ട് എന്ന് അറിഞ്ഞു, ഒരു സ്ത്രീയെ കൊണ്ടുവന്നു എന്റെ മുമ്പിൽ നിർത്തി എന്നോട് പറഞ്ഞു:" ഗുരുവേ ഈ സ്ത്രീയെ വ്യഭിചാരകർമ്മത്തിൽ തന്നെ പിടിച്ചിരിക്കുന്നു. ഇങ്ങനെയുള്ളവരെ കല്ലെറിയണം എന്ന് മോശ ഞങ്ങളോട് കൽപ്പിച്ചിരിക്കുന്നു. നീ ഇവളെകുറിച്ച് എന്തു പറയുന്നു?" എന്നെ ജനത്തിന് മുൻപിൽ കുറ്റപ്പെടുത്തുവാൻ തന്നെയാണ്, അപ്പോൾ അവിടെ വച്ച് എന്നോട് ഇപ്രകാരം ചോദിച്ചത്. എന്നെ അനുഗമിക്കുന്നവരെ എന്നിൽ നിന്നും അകറ്റുവാൻ വേണ്ടിയുള്ള ഒരു തന്ത്രം കൂടിയായിരുന്നു

അത്. ഞാൻ പറഞ്ഞത് കേട്ട് എനിക്കെതിരായി അവർ സാക്ഷി പറഞ്ഞാൽ കൂടുതൽ എളുപ്പമാകും എന്ന് അവർ കരുതി കാണും. ഞാൻ എന്തു ഉത്തരം പറഞ്ഞാലും എന്നെ കുറ്റക്കാരനാക്കാമെന്ന് അവർ പ്രതീക്ഷിച്ചിരുന്നു. മോശയുടെ ന്യായപ്രമാണം എന്താണ് പറയുന്നത് എന്ന് അവർ മനസ്സിലാക്കാതെയൊ, അല്ലെങ്കിൽ മറന്നുകൊണ്ടാണോ എന്നോട് അങ്ങനെ ചോദിച്ചത് എന്ന് എനിക്ക് സംശയമുണ്ട്. കാരണം മോശ പറഞ്ഞത് ഇങ്ങനെയാണ്: "മറ്റൊരുത്തന്റെ ഭാര്യയുമായി വ്യഭിചാരം ചെയ്യുന്നവനും, കൂട്ടുകാരന്റെ ഭാര്യയുമായി വ്യഭിചാരം ചെയ്യുന്ന വ്യഭിചാരിയും വ്യഭിചാരിണിയും മരണശിക്ഷ അനുഭവിക്കണം.... ഇരുവരും മരണശിക്ഷ അനുഭവിക്കണം".(ലേവ്യ 20: 10 –11). അവർ ന്യായപ്രമാണം കൃത്യമായി പാലിക്കുന്നവർ ആണെങ്കിൽ ഈ സ്ത്രീ മറ്റൊരാളുടെ ഭാര്യയാണെന്ന് ആദ്യം തെളിയിക്കണമായിരുന്നു. അതിനേക്കാളുപരി, അവളുമായി വ്യഭിചാരകർമ്മത്തിൽ ഏർപ്പെട്ട പുരുഷനെ കൂടി കല്ലെറിയാൻ അവർ കൊണ്ടുവരണമായിരുന്നു. തന്നെയുമല്ല, പുരുഷന്മാർ തമ്മിലും സ്വവർഗ്ഗഭോഗം നടത്തിയാലും മരണശിക്ഷ നൽകണമെന്നും മോശ പറയുന്നുണ്ട്.(ലേവ്യ 20: 13). ആ കാര്യങ്ങളെല്ലാം അവർ അറിഞ്ഞോ അറിയാതെയോ മറച്ചുവെച്ചിരിക്കുകയായിരുന്നു. ഈ കാര്യങ്ങളെല്ലാം പറഞ്ഞു വേണമെങ്കിൽ എനിക്ക് അവരെ മടക്കി അയക്കാം. യഹൂദമതത്തിലെ ഒരു പ്രധാന പോരായ്മ ആയിരുന്നു സ്ത്രീകളെ ഉപഭോഗവസ്തുവായി കരുതി എന്നുള്ളത്. സ്ത്രീകളെ ആരാധനയിൽ അവഗണിച്ചിരുന്നു എന്ന് മാത്രമല്ല അവരുടെ സാക്ഷ്യം പുരുഷന്മാരെപ്പോലെ സ്വീകാര്യവും അല്ലായിരുന്നു.

ഞാൻ ആ സ്ത്രീയെ കൊണ്ടുവന്ന പുരുഷന്മാരുടെ മുഖങ്ങളിലേക്ക് സൂക്ഷിച്ചുനോക്കി. അവരെല്ലാം ഈ സ്ത്രീയുടെ അടുക്കൽ പലപ്രാവശ്യമായി പോകുന്നവർ ആയിരുന്നു എന്ന് എനിക്ക് മനസ്സിലായി. എന്റെ മുമ്പാകെ വന്നു പെട്ടത് തന്നെ അബദ്ധമായി എന്ന പോലെ അവർ പരിഭ്രമിക്കാൻ തുടങ്ങി. അവളെ മാത്രം കുറ്റക്കാരിയാക്കി കൊണ്ടുവന്നതിന്റെ കുറ്റബോധവും അവരുടെ മുഖങ്ങളിൽ എനിക്ക് കാണാമായിരുന്നു. ഒരുപക്ഷേ പ്രമാണിമാരിൽ ചിലർ എന്നെ കുടുക്കിൽ പിടിക്കാം എന്ന് പറഞ്ഞു അവരെ ഏൽപ്പിച്ചു വിട്ടത് ആയിരിക്കും. എന്നെ സഭയിൽ വെച്ച് കുറ്റപ്പെടുത്തി പുരോഹിതരെ ഏൽപ്പിച്ചാൽ തക്ക പ്രതിഫലം കിട്ടും എന്ന പ്രതീക്ഷയിൽ അവർ മുൻകൂട്ടി തയ്യാറാക്കിയ ഒരു കരാർ ജോലിയായിരുന്നു അത്. കല്ലെറിഞ്ഞാൽ മാത്രം പോരാ, കല്ലെറിഞ്ഞ് കൊല്ലണം എന്നാണ് ന്യായപ്രമാണത്തിൽ പറയുന്നത്. അങ്ങനെ കൊല്ലാൻ ഞാൻ അനുവദിച്ചാൽ റോമൻ നിയമപ്രകാരം ഞാൻ കുറ്റക്കാരനാകും എന്നവർ

കരുതി. അതിനും പുറമേ പാപികളുടെ സ്നേഹിതനും രക്ഷകനും ആണ് ഞാൻ എന്ന അവകാശവാദം തെറ്റാണെന്ന് തെളിയിക്കുകയും ആകാം. അഥവാ സ്ത്രീയെ ഞാൻ വെറുതെ വിട്ടാൽ, മോശയുടെ ന്യായപ്രമാണം ഞാൻ ലംഘിച്ചുവെന്ന കാരണത്താൽ എന്നെ കുറ്റപ്പെടുത്താൻ കഴിയുമെന്നും അവർ കരുതി.

ഞാൻ ആ സ്ത്രീയെ സൂക്ഷിച്ചുനോക്കി. അവളുടെ ദയനീയഭാവം കണ്ണുകളിൽ മാത്രമല്ല, മുഖത്തും ശരീരത്തിന്റെ ചില ഭാഗങ്ങളിലും ഉപദ്രവം ഏറ്റ പാടുകളും കാണാമായിരുന്നു. യഥാർത്ഥത്തിൽ ഞാൻ അവളോട് സംസാരിക്കാതെതന്നെ അവളുടെ ചിന്തകൾ എനിക്ക് വായിച്ചെടുക്കാമായിരുന്നു. പലപ്പോഴും എന്റെ ശിഷ്യന്മാർ ചിന്തിക്കുന്നത്, അവർ പറയാതെതന്നെ ഞാൻ അറിഞ്ഞിരുന്ന കാര്യം നിങ്ങൾ ശ്രദ്ധിച്ചുകാണുമല്ലോ. അവളെപറ്റി ഓർക്കുമ്പോൾ അവളുടെ കുടുംബ ജീവിതം വളരെ കഷ്ടത്തിലായിരുന്നു. ഭർത്താവ് നിത്യരോഗിയായി വീട്ടിൽ തന്നെ കിടപ്പിലാണ്. കുഞ്ഞുകുട്ടികൾ ഭക്ഷണത്തിന് പോലും വകയില്ലാതെ കഷ്ടപ്പെടുന്ന സാഹചര്യത്തിൽ, അയൽക്കാരൻ അവളെ വശീകരിച്ച് വേശ്യാവൃത്തിയിലേക്ക് പ്രേരിപ്പിക്കുകയായിരുന്നു. അവിവാഹിതകളായ സ്ത്രീകളും അക്കാലത്ത് വേശ്യാവൃത്തി ചെയ്തു ജീവിച്ചിരുന്നതായി അവൾക്കറിയാം. രാജാക്കന്മാർക്കും പ്രഭുക്കന്മാർക്കും ഒക്കെ അനേകം ഭാര്യമാരും വെപ്പാട്ടികളും ഉണ്ടായിരുന്നു എന്ന് അവൾക്ക് അറിയാമായിരുന്നു. 10 കൽപനകൾ ഒന്നും വേണ്ട വിധം അനുസരിക്കുന്നവർ ആയിരുന്നില്ല അക്കാലത്തെ യഹൂദന്മാർ. ഇക്കാലത്തും ലോകത്തെമ്പാടും വേശ്യാവൃത്തി നിയമവിധേയമാക്കി അവരെ "ലൈംഗികതൊഴിലാളികൾ" എന്ന ഓമനപ്പേരിൽ നിങ്ങൾ വിളിക്കുന്നുണ്ടല്ലോ. ചില ആധുനിക വനിതകൾ ജീവകാരുണ്യ പ്രവർത്തനങ്ങൾ നടത്തുവാൻ പണമുണ്ടാക്കാനായി ലൈംഗികവൃത്തിയിലേക്ക് ഇറങ്ങിത്തിരിക്കുന്ന പ്രവണത കണ്ടുവരുന്നുണ്ട്. ഇന്നത്തെപ്പോലെ അന്നും വേശ്യാവൃത്തി ഒരു ധാർമിക പ്രശ്നമായി ആരും ഗൗരവമായി കരുതിയിരുന്നില്ല. പഴയനിയമചരിത്രത്തിൽ രാഹാബ്, താമാർ തുടങ്ങിയ പ്രസിദ്ധ സ്ത്രീകൾപോലും വേശ്യകൾ ആയിരുന്നിട്ടും യഹൂദസമൂഹത്തിൽ അംഗീകരിക്കപ്പെട്ടിരുന്നു. എന്റെ വീക്ഷണത്തിൽ, വേശ്യാവൃത്തി വളരെയധികം മനുഷ്യരെ ദുഷിപ്പിക്കുന്നു എന്നതിനാൽ എല്ലാവരും അത് ഗൗരവമായ പാപമായി കരുതി മാറി നിൽക്കണം എന്ന് ഞാൻ ആഹ്വാനം ചെയ്യുന്നു. ഞാൻ നിങ്ങളിലും നിങ്ങൾ എന്നിലും വസിക്കുവാൻ തക്കവണ്ണമുള്ള 'വിശുദ്ധ ശരീരമാണ്" നിങ്ങൾക്ക് ദൈവം നൽകിയിട്ടുള്ളത്. ദൈവസ്വരൂപത്തിൽ സൃഷ്ടിക്കപ്പെട്ടവരായ നിങ്ങളുടെ

ശരീരങ്ങൾ പരിശുദ്ധാത്മാവിന്റെ ദേവാലയങ്ങൾ ആണെന്നോർക്കുക. ഈ കാര്യം മനസ്സിലാക്കികൊണ്ട് എന്റെ എന്റെ പ്രിയശിഷ്യൻ പൗലോസ് എഴുതിയത് കാണുക,"നിങ്ങളുടെ ശരീരങ്ങൾ ക്രിസ്തുവിന്റെ അവയവങ്ങൾ ആകുന്നുവെന്ന് അറിയുന്നില്ലയോ?.ക്രിസ്തുവിന്റെ അവയവങ്ങളെ നിങ്ങളെടുത്തു വേശ്യയുടെ അവയവങ്ങൾ ആക്കാമോ? ഒരുനാളും അരുതു.(1കൊരി. 6: 15–– ).

ഞാൻ മറുപടിയൊന്നും പറയാതെ കുനിഞ്ഞിരുന്നു തറയിൽ വിരൽകൊണ്ട് എഴുതിക്കൊണ്ടിരുന്നു. എന്റെ ഈ ലോകജീവിതത്തിൽ ഞാൻ യാതൊന്നും എഴുതി വെച്ചിട്ടില്ലെന്ന് നിങ്ങൾക്കറിയാമല്ലോ. മനസ്സിലുള്ളത് മുഴുവനും അതുപോലെ എഴുതുവാൻ ആർക്കും കഴിയുകയില്ല. അതുകൊണ്ട് ആര്, എന്തെഴുതിയാലും അത് പൂർണമാകില്ല എന്ന് എനിക്കറിയാം. ഒരുകാലത്ത് ശരിയെന്ന് തോന്നിയ കാര്യങ്ങൾ, ആ സാഹചര്യങ്ങൾ മാറി മറ്റൊരാൾ എഴുതുമ്പോൾ ആദ്യം എഴുതിയത് അപ്രസക്തമായി വരുന്നുണ്ടല്ലോ. അതിനാൽ എഴുതപ്പെട്ടതിനേക്കാൾ കൂടുതലായി, അതാത് കാലത്തെ സാഹചര്യങ്ങൾക്കും സന്ദർഭങ്ങൾക്കും അനുസരിച്ച് ദൈവവുമായി സജീവബന്ധം നിലനിർത്തുമ്പോൾ നിങ്ങൾക്ക് ലഭിക്കുന്ന പരിശുദ്ധാത്മ നിർദ്ദേശങ്ങൾ കാര്യമായി നിങ്ങൾ സ്വീകരിക്കണം. വർഷങ്ങൾക്ക് മുൻപ് മോശെമുഖാന്തരം നൽകിയ എഴുതപ്പെട്ട പ്രമാണങ്ങളെക്കാൾ, പരിശുദ്ധാത്മനിറവിൽ നിങ്ങളുടെ ഹൃദയപലകകളിൽ എഴുതപ്പെടുന്ന പ്രമാണങ്ങൾ സജീവമായി സൂക്ഷിക്കുന്ന "ശുദ്ധ മനസ്സാക്ഷി" ഉള്ളവരായി ജീവിക്കുവാൻ ശ്രമിക്കുക.

ഞാൻ നിലത്തു എഴുതിക്കൊണ്ടിരുന്നപ്പോൾ അവിടെ ആ സ്ത്രീയെ കൊണ്ടുവന്നിരുന്ന പുരുഷന്മാരുടെ മുഖത്ത് ഓരോ പ്രാവശ്യവും നോക്കിയതിനാൽ, ഞാൻ ഓരോരുത്തരുടെ പേരുകൾ എഴുതുന്നതായി അവർക്ക് തോന്നിക്കാണും. ഏതായാലും അവർക്ക് എങ്ങനെയെങ്കിലും അവിടെ നിന്നും പോയാൽ മതി എന്ന നിലയിൽ ആയപ്പോൾ, ഞാൻ എഴുത്തു നിർത്തി തലഉയർത്തി അവരോട് പറഞ്ഞു: "നിങ്ങളിൽ പാപം ഇല്ലാത്തവൻ അവളെ ഒന്നാമത് കല്ലെറിയട്ടെ"(യോഹന്നാൻ 8: 7). പിന്നെയും ഞാൻ കുനിഞ്ഞിരുന്ന് എഴുതുവാൻ തുടങ്ങി. അപ്പോൾ അവിടെ കനത്ത നിശബ്ദതയായിരുന്നു.കല്ലുകൾ ഓരോന്നായി താഴെ വീഴുന്ന ശബ്ദം കേട്ട് ഞാൻ തലപൊക്കി നോക്കിയപ്പോൾ, പുരുഷന്മാർ ഓരോരുത്തരായി സ്ഥലം വിട്ടു പോയികൊണ്ടിരുന്നു. ഒരുപക്ഷേ ഞാൻ അവരുടെ തെറ്റുകൾ പരസ്യമായി പേര് വിളിച്ചു പറഞ്ഞേക്കാം എന്ന് അവർ ഭയപ്പെട്ടുകാണും. അവർ ന്യായപ്രമാണത്തിൽ വിശ്വസിക്കുന്നവരാണ് എന്ന്

നടിക്കുന്നവരാണെങ്കിലും ന്യായപ്രമാണത്തിലെ വിശദാംശങ്ങളൊന്നും വേണ്ടത്ര ഉൾക്കൊള്ളാൻ ശ്രമിക്കാതെ അവരവരുടെ താല്പര്യം അനുസരിച്ച് വ്യാഖ്യാനിച്ച "മനസാക്ഷി" രൂപപ്പെടുത്തിയവരായിരുന്നു. ഏതായാലും അവരുടെ മനസ്സാക്ഷി അവരെ കുറ്റപ്പെടുത്തിയതിനാൽ തന്നെയായിരുന്നു അവർ സ്ഥലം വിട്ടത്.

ഇവിടെ "മനസ്സാക്ഷി"യെപറ്റി ചില കാര്യങ്ങൾ പറയട്ടെ. നിയമങ്ങളും പ്രമാണങ്ങളും എല്ലാം ഉണ്ടാകുന്നതിനു മുൻപ് എല്ലാ മനുഷ്യർക്കും അവരുടെ ഉള്ളിൽ തന്നെ പൊതുവായ ചില ധാർമികബോധം ദൈവം നൽകിയിട്ടുണ്ട്. ലളിതമായ ആ സംവിധാനം ഉപയോഗിച്ച് സ്നേഹപൂർവ്വം ജീവിക്കാനുള്ള സാഹചര്യവും ദൈവം ഒരുക്കിയെങ്കിലും, മനുഷ്യൻ സ്വാർത്ഥത നിറഞ്ഞ ദുസ്വാതന്ത്ര്യം ആഗ്രഹിച്ച പ്രവർത്തിക്കാൻ തുടങ്ങിയപ്പോൾ ചില നിയമങ്ങൾ, കൽപ്പനകൾ ആയിതന്നെ മനുഷ്യർക്ക് ദൈവം നൽകേണ്ടിവന്നു. അതായത്, മനുഷ്യൻ തെറ്റുകൾ ചെയ്യാൻ തുടങ്ങിയ പശ്ചാത്തലത്തിലാണ് നിയമങ്ങൾ നിർമ്മിക്കപ്പെട്ടത്. എന്നാൽ ദൈവസ്വഭാവത്തിലേക്ക് വിളിക്കപ്പെട്ടവരും ചേർക്കപ്പെട്ടവരുമായ എന്റെ ശിഷ്യരായവർക്ക് , സന്ദർഭത്തിനനുസരിച്ച് പരിശുദ്ധാത്മനിർദ്ദേശം സ്വീകരിച്ച് ജീവിക്കാനുള്ള വിധത്തിൽ മനസ്സ് പുതുക്കി "രൂപാന്തരപ്പെട്ട മനസാക്ഷി" നിർദ്ദേശിക്കുന്നതനുസരിച്ച് ജീവിക്കുവാനാണ് "സ്നേഹ മാർഗ്ഗം" ഞാൻ നിങ്ങൾക്ക് കാണിച്ച തന്നത്.

ഇക്കാര്യം ഒന്നുകൂടി ഞാൻ വ്യക്തമാക്കാൻ ശ്രമിക്കട്ടെ. ആധുനികയുഗത്തിൽ ആശയ സംവേദനത്തിന് പഴയകാലത്ത് വയറുകൾ(wires) ഘടിപ്പിച്ച രീതിയിൽ നടത്തിയിരുന്ന സംവിധാനത്തിന് മാറ്റം വരുത്തി, "ഇൻറർനെറ്റ്" യുഗത്തിൽ "വയർലെസ്" സംവിധാനങ്ങൾ രൂപം പ്രാപിച്ചത്പോലെ, ദൈവ മനസ്സുമായുള്ള മനുഷ്യമനസ്സിന്റെ സംവേദനത്തിന് പരിശുദ്ധാത്മാവ് ആകുന്ന പുതിയ "ഇൻറർനെറ്റ്" പ്രയോജനപ്പെടുത്തുവാൻ തുടങ്ങിയാൽ, എഴുതപ്പെട്ട പഴയ നിയമങ്ങളും പ്രമാണങ്ങളും ചട്ടങ്ങളും ഉപയോഗിക്കാതെ തന്നെ "സ്നേഹമാർഗം" എന്ന ഒറ്റ ക്ലിക്കിലൂടെ ഞാൻ നിങ്ങൾക്കുവേണ്ടി ആത്മീയജീവിതം പ്രവർത്തനക്ഷമമാക്കിയിട്ടുണ്ട് എന്ന് നിങ്ങൾ അന്വേഷിച്ചറിയുക. ആകയാൽ ആധുനിക പുതിയനിയമ യുഗത്തിൽ അദൃശ്യമായ നിർദേശങ്ങൾ ദൈവത്തിൽനിന്നും പരിശുദ്ധാത്മാവ് മുഖാന്തരം സ്വീകരിക്കുവാൻ തക്കവണ്ണമുള്ള പുതിയ ആത്മീയ ഇലക്ട്രോണിക് ഉപകരണങ്ങളായി നിങ്ങളോരോരുത്തരും മനസ്സിന്റെ "സെറ്റിംഗ്സ്" മാറ്റി രൂപാന്തരപ്പെട്ടു "അപ്ഡേറ്റ്" ചെയ്യണം.വിശ്വാസം

ആകുന്ന ബാറ്ററിയുടെ ചാർജ് കുറഞ്ഞു പോകാതെ നോക്കുകയും ചെയ്യണം. അപ്പോൾ നിങ്ങൾക്ക് ദൈവമനസ്സിന്റെ പുതിയ പുതിയ "വിൻഡോസ്" തുറന്നുകിട്ടും. ദൈവത്തിൽനിന്നുള്ള "സ്നേഹതരംഗം" സ്വീകരിക്കുവാൻ തക്കവിധം പരിശുദ്ധാത്മാവിന്റെ ശക്തിയുള്ള "ടവറിന്" അടുത്ത് തന്നെ നിങ്ങൾ താമസിക്കണം. ന്യായപ്രമാണ ചങ്ങലകൾക്ക് ഇനിയും ശ്രദ്ധകൊടുത്താൽ ദൈവശബ്ദം വ്യക്തമാകാതെ വരുന്നു എന്ന് ഓർക്കുക. ന്യായപ്രമാണത്തിന്റെ അടിമനുകത്തിൽ നിന്നും ഞാൻ നിങ്ങൾക്ക് മോചനം നൽകിയത്ന്റെ അർത്ഥവും വ്യാപ്തിയും എന്താണെന്ന് മനസ്സിലാക്കുവാൻ പരിശുദ്ധാത്മശക്തി നിങ്ങളെ സഹായിക്കട്ടെ. ന്യായപ്രമാണത്തിലെ കുരുക്കിൽ നിന്നും നിങ്ങൾ സ്വതന്ത്രരായാൽ മാത്രമേ ഞാൻ കാണിച്ചുതന്ന "സ്നേഹമാർഗ്ഗം" നിങ്ങൾക്ക് മനസ്സിലാകുകയുള്ളൂ. (യേശുവിന്റെ ആത്മകഥ. വാല്യം 4 നാല്, അധ്യായങ്ങൾ 54, 55, 56 എന്നിവ കൂടി വായിക്കുക).

കല്ലെറിയാൻ വന്നവരെല്ലാം മനസ്സാക്ഷിക്കുത്ത് കൊണ്ട്തന്നെയാണ് സ്ഥലം വിട്ടുപോയത്. എന്റെ സാന്നിധ്യത്തിൽ ആയിരുന്നതിനാൽ പരിശുദ്ധാത്മാവിന്റെ സ്വാധീനം അവരുടെ മനസ്സുകളെ സ്പർശിച്ചു എന്നതും ഒരു പ്രധാനകാര്യമാണ്. എന്റെ സന്നിധിയിൽ പ്രശ്നപരിഹാരത്തിന് വരുന്നവർ മനസ്സുവെച്ചാൽ മാനസാന്തരപ്പെട്ട് തന്നെ തിരിച്ചുപോകും എന്നത് നിങ്ങളും മനസ്സിലാക്കുക. ആ സ്ത്രീ തലകുനിച്ച് നിൽക്കുന്നത് ഞാനും ശിഷ്യന്മാരും മാത്രമല്ല, എന്റെ പ്രഭാഷണം ശ്രദ്ധിച്ചു കൊണ്ടിരുന്ന വലിയ ജനക്കൂട്ടവും നോക്കിക്കൊണ്ടിരുന്നു. ഇനി ഞാൻ എന്താണ് ആ സ്ത്രീയോട് പറയാൻ പോകുന്നത് എന്നറിയാൻ അവർ ആകാംക്ഷയോടെ നോക്കിയിരുന്നു. ഞാൻ അവളോട് ചോദിച്ചു: "സ്ത്രീയെ അവർ എവിടെ? നിനക്ക് ആരും ശിക്ഷ വിധിച്ചില്ലേ?" "ഇല്ല കർത്താവേ"എന്ന രണ്ട് വാക്കിൽ പതുങ്ങിയ സ്വരത്തിൽ അവൾ പറഞ്ഞു എന്റെ കാൽക്കൽ വീണു. "ഞാനും ശിക്ഷ വിധിക്കുന്നില്ല. പോക, ഇനി പാപം ചെയ്യരുത്" എന്ന് ഞാൻ അവളോട് പറഞ്ഞു. അവൾ ഉടനെ എഴുന്നേറ്റ് പോകും എന്നാണ് എല്ലാവരും കരുതിയത്. എന്നാൽ അവൾ യഥാർത്ഥത്തിൽ മാനസാന്തരപ്പെട്ട് അവിടെ കേൾവിക്കാരുടെ കൂട്ടത്തിൽ തന്നെ ഇരുന്നു, തുടർന്നുള്ള എന്റെ പ്രഭാഷണങ്ങൾ ശ്രദ്ധയോടെ കേട്ട് ഉത്തമ സ്ത്രീയായി, മറ്റുള്ളവർക്ക് വലിയ സാക്ഷ്യമുള്ളവൾ ആയി ജീവിച്ചു.

"പോകുക മേലാൽ പാപം ചെയ്യരുത്" എന്ന് ഞാൻ പറഞ്ഞപ്പോൾ അത് കേട്ടവരെല്ലാം നെറ്റിചുളിച്ചു. ഒരുപക്ഷേ നിങ്ങളും അങ്ങനെ

ചിന്തിക്കുന്നുണ്ടാകും,: "പാപം ചെയ്യാതെ ജീവിക്കാൻ മനുഷ്യനു കഴിയുമോ?" എന്ന്. ഈ ചോദ്യത്തിന് നിങ്ങളിൽ പലർക്കും ഉത്തരം പറയുവാൻ കഴിയുകയില്ല എന്ന് എനിക്കറിയാം. ഞാൻ വളരെ പ്രധാനപ്പെട്ട ഒരു കാര്യം നിങ്ങളോട് പറയാം. എന്റെ ജനനസമയത്ത് കർത്താവിന്റെ ദൂതൻ എന്റെ വളർത്തുപിതാവായ ജോസഫിനോട് പറഞ്ഞ വചനം ഇതായിരുന്നു, എന്റെ അമ്മ ഒരു മകനെ പ്രസവിക്കും എന്നും "അവൻ തന്റെ ജനത്തെ അവരുടെ പാപങ്ങളിൽ നിന്ന് രക്ഷിക്കുവാൻ ഇരിക്കകൊണ്ട് നീ അവന് യേശു എന്ന് പേരിടണം" എന്നും പറഞ്ഞു. (മത്തായി 1:21). പാപത്തിൽനിന്ന് നിങ്ങളെ *രക്ഷിക്കുക*, പൂർണ്ണമായി മോചിപ്പിക്കുക എന്നതാണ് ഞാൻ നൽകുന്ന രക്ഷയുടെ അർത്ഥമായിട്ട് നിങ്ങൾ മനസ്സിലാക്കേണ്ടത്. പഴയനിയമത്തിൽ ലംഘനം ക്ഷമിച്ചും പാപം മറച്ചും കിട്ടുന്ന അനുഭവം മാത്രമേ ഉണ്ടായിരുന്നുള്ളൂ.(സങ്കീ 32: 1). മോചിപ്പിക്കുകയും പൂർണമായി നീക്കിക്കളയുകയും ചെയ്തു നിങ്ങളെ കളങ്കമില്ലാത്തവരായ ദൈവമക്കൾ ആക്കി തീർക്കുന്നതാണ് ദൈവപുത്രനായ എന്റെ രക്ഷാകരദൗത്യം. ഈ കാര്യം നിങ്ങൾ നല്ലതുപോലെ മനസ്സിലാക്കാതെയാണ് പാപജീവിതം തുടരുന്നത്. മനുഷ്യർ പാപികൾ ആണെന്നും പാപം ചെയ്യാതെ ജീവിക്കുവാൻ കഴിവില്ലാത്തവർ ആണെന്നും പറഞ്ഞ് നിങ്ങളെ ഭയപ്പെടുത്തുന്നത് പിശാചാണ്. നിങ്ങൾ "വീണ്ടും ജനനം" പ്രാപിച്ചു കഴിഞ്ഞാൽ, ദൈവകൃപയ്ക്ക് അർഹരായിത്തീരുകയും,പരിശുദ്ധാത്മ അഭിഷേകത്താൽ ദൈവമക്കൾ ആയി രൂപാന്തരം പ്രാപിച്ചു ദൈവസ്വഭാവത്തിന് ഉടമകൾ ആയിത്തീരുകയും ചെയ്യുന്നു എന്ന് നിങ്ങൾ വിശ്വസിക്കുന്നില്ലെങ്കിൽ, നിങ്ങൾ എന്റെ ശിഷ്യന്മാർ ആണെന്ന് ഞാൻ അംഗീകരിക്കുന്നില്ല. "നിങ്ങൾ ന്യായപ്രമാണത്തിനല്ല കൃപയ്ക്കത്രേ അധീനർ ആകയാൽ പാപം നിങ്ങളുടെ മേൽ ഇനിയും കർത്തൃത്വം നടത്തുകയില്ലല്ലോ."(റോമർ 6: 14). വിശുദ്ധ മാമോദിസ വഴിയായി, പരിശുദ്ധാത്മ അഭിഷേകത്താൽ പാപം കൂടാതെ ജീവിക്കാനുള്ള സാധ്യതയാണ് നിങ്ങൾക്ക് ലഭിക്കുന്നത്. ആ ഉത്തരവാദിത്വം നിങ്ങൾ നല്ലവണ്ണം തിരിച്ചറിയണം. പാപം ചെയ്യുകയും പാപപരിഹാരയാഗം നടത്തുകയും, പിന്നെയും അത് ആവർത്തിച്ചു കൊണ്ടിരിക്കുകയും ചെയ്യുന്ന രീതി പഴയനിയമത്തിൽ ഉള്ളതാണ്. അക്കാലത്ത് വ്യക്തികൾക്ക് പരിശുദ്ധാത്മാവിനെ ലഭിച്ചിട്ടില്ലാത്തതിനാൽ പാപംചെയ്യാതെ ജീവിക്കുവാനുള്ള കഴിവില്ലായിരുന്നു. അതുകൊണ്ടാണ് അപ്രകാരമുള്ള പാപപരിഹാരബലികൾ അന്ന് അനുവദിച്ചത്. പഴയനിയമത്തിലെ പാപപരിഹാര ബലികൾ എന്റെ ക്രൂശിലെ പരമബലിയോടെ ഞാൻ അവസാനിപ്പിച്ചു. വിശുദ്ധ മാമോദിസയിൽകൂടെ,

പഴയമനുഷ്യനെ ഉരിഞ്ഞ്കളഞ്ഞു, പാപം എന്തെന്നറിയാത്ത പുതിയ മനുഷ്യനായ എന്നെ നിങ്ങൾ ധരിക്കുകയാണ് ചെയ്യുന്നത്. ഏദൻ തോട്ടത്തിൽ ആദാമും ഹവ്വായും ധരിച്ചിരുന്ന "പ്രകാശവസ്ത്രം" മാമോദിസ മൂലം വീണ്ടും നിങ്ങൾക്ക് ലഭിക്കുന്നുണ്ട്. നിങ്ങൾ മനപ്പൂർവ്വം പാപം ചെയ്തു അത് കളയാതിരുന്നാൽ, പാപം കൂടാതെ തന്നെ നിങ്ങൾക്ക് എന്നോട് ചേർന്ന് പരിശുദ്ധാത്മ സഹായത്താൽ ജീവിക്കുവാൻ സാധിക്കുമെന്നും സാധിക്കണമെന്നും വിശ്വസിച്ച് പ്രവർത്തിക്കുന്നില്ലെങ്കിൽ, ദൈവമക്കൾ എന്ന പദവിയിലും എന്റെ ശിഷ്യന്മാരും സ്നേഹിതരും എന്ന നിലയിലും ജീവിക്കുവാൻ സാധ്യമല്ലെന്നും ഓർക്കുക. എന്റെ പ്രിയ ശിഷ്യന്മാർ ഇത് മനസ്സിലാക്കി,എഴുതിയ വെച്ചകാര്യങ്ങൾ നിങ്ങൾ വായിച്ചുനോക്കുക."പാപം ചെയ്യുന്നവൻ പിശാചിന്റെ മകൻ ആകുന്നു.... പിശാചിന്റെ പ്രവൃത്തികളെ അഴിപ്പാൻ തന്നെ ദൈവപുത്രൻ പ്രത്യക്ഷനായി. ദൈവത്തിൽ നിന്ന് ജനിച്ചവൻ ആരും പാപം ചെയ്യുന്നില്ല. അവന്റെ വിത്ത് അവനിൽ വസിക്കുന്നു. ദൈവത്തിൽ നിന്ന് ജനിച്ചതിനാൽ അവന് പാപം ചെയ്യാൻ കഴിയുകയില്ല." (1യോഹ. 3:1–9). നിങ്ങൾ ദൈവമക്കൾ ആണെന്ന ബോധ്യത്തിൽ പാപം ഇല്ലാതെ തന്നെ ജീവിക്കണം (റോമർ എട്ടാം അധ്യായം കൂടി വായിക്കുക).

10–1–2021

## അദ്ധ്യായം 69

# എന്നെപോലെ നിങ്ങളും ലോകത്തിന്റെ വെളിച്ചം ആകണം

**(യോഹന്നാൻ 8: 12; മത്തായി 5: 14)**

കൂടാരപ്പെരുന്നാൾ രാവുകളിൽ, ദേവാലയപരിസരങ്ങളിൽ എല്ലാം ദീപാലങ്കാരങ്ങൾ ഉണ്ടായിരുന്നു. പാട്ടും നൃത്തവുമായി എല്ലാവരും ദൈവം നൽകിയ സംരക്ഷണത്തിനും സമൃദ്ധിക്കുമായി ദൈവത്തിന് മഹത്വം കൊടുക്കുന്നത്സന്തോഷംപകരുന്നകാഴ്ചകൾആയിരുന്നു.അങ്ങനെയുള്ള ഒരു സന്ധ്യയിൽ ഞാൻ പുരുഷാരത്തെ അഭിസംബോധനചെയ്തു ഇങ്ങനെ പറഞ്ഞു:" ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു; എന്നെ അനുഗമിക്കുന്നവൻ ഇരുളിൽ നടക്കാതെ ജീവന്റെ വെളിച്ചം ഉള്ളവൻ ആകും"."ഞാൻ ആകുന്നവൻ ഞാൻ ആകുന്നു" എന്ന് പറഞ്ഞു യഹോവയായ ദൈവം മോശയോട് പേര് വെളിപ്പെടുത്തിയത് നിങ്ങൾ ഓർക്കുന്നുണ്ടല്ലോ.(പുറപ്പാട് 3: 14). അതെന്താണെന്ന് അന്ന് ആർക്കും മനസിലായികാണില്ല. ദൈവം മാത്രമേ മാറ്റം ഇല്ലാത്തവൻ ആയി എന്നും നിലനിൽക്കുന്നുള്ളൂ. എല്ലാ സൃഷ്ടികളും ഭൂത കാലത്തിൽനിന്ന് വർത്തമാനകാലത്തിൽകൂടെ ഭാവികാലത്തിലേക്ക് എപ്പോഴും മാറ്റപ്പെട്ടു കൊണ്ടിരിക്കുകയാണ്. ദൈവം മാത്രമേ ഒട്ടും മാറ്റം ഇല്ലാത്തവൻ ആയി എന്നും എന്നേക്കുമായി നിലനിൽക്കുന്നുള്ളൂ. അതിനാൽ "ആകുന്നവൻ"എന്ന് അവകാശപ്പെടുവാൻ ദൈവത്തിന് മാത്രമേ സാധിക്കുകയുള്ളൂ. ഞാൻ ശരീരപ്രകാരം ലോകത്തിൽ അവതരിച്ചപ്പോൾ അന്നു പറഞ്ഞ ദൈവനാമത്തിന്റെ യഥാർത്ഥ അർത്ഥം വിവരിക്കുവാൻ ഞാൻ നടത്തിയ 7 പ്രഖ്യാപനങ്ങളിൽ ഒന്നാണ് "ഞാൻ ലോകത്തിന് വെളിച്ചം ആകുന്നു" എന്നത്. (യോഹന്നാൻ 8:12). മറ്റ് 6 പ്രസ്താവനകൾ യോഹന്നാൻ ശ്ലീഹാ എഴുതിവച്ചത് താഴെ കൊടുക്കുന്നു:"ഞാൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു"(14:5–7);"ഞാൻ തന്നെ പുനരുദ്ധാനവും ജീവനും ആകുന്നു"(11:25); "ഞാൻ നല്ല ഇടയനാകുന്നു"(10: 11); "ഞാൻ ആടുകളുടെ വാതിൽ ആകുന്നു" (10:7–8); "ഞാൻ ജീവന്റെ അപ്പം ആകുന്നു"(6: 47 –51);"ഞാൻ സാക്ഷാൽ

മുന്തിരിവള്ളിയും നിങ്ങൾ കൊമ്പുകളും ആകുന്നു"(15:1).

ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു എന്നതിനെപ്പറ്റി യോഹന്നാൻ ശ്ലീഹാ എഴുതിയ വാക്കുകൾ കാണുക:

1) വചനമായ എന്നിൽ ജീവനുണ്ടായിരുന്നു, ജീവൻ മനുഷ്യരുടെ പ്രകാശമായിരുന്നു.(1:1–5)

2) എല്ലാ മനുഷ്യരെയും പ്രകാശിപ്പിക്കുന്ന സത്യവെളിച്ചം ലോകത്തിലേക്കു വന്നു. ഞാൻ ലോകത്തിൽ ഉണ്ടായിരുന്നു. ലോകം എന്നെ അറിഞ്ഞില്ല (1:9).

3) ന്യായവിധി എന്നതോ വെളിച്ചമാകുന്ന ഞാൻ ലോകത്തിൽ വന്നിട്ടും മനുഷ്യർ വെളിച്ചത്തെക്കാൾ അധികം ഇരുളിനെ സ്നേഹിച്ചതു തന്നെ.(3:19,20).

4) ഞാൻ ലോകത്തിൽ ഇരിക്കുമ്പോൾ ലോകത്തിന്റെ വെളിച്ചമാകുന്നു. (9:5).

5) ഞാനിനി കുറച്ചുകാലം മാത്രം വെളിച്ചമായി നിങ്ങളുടെ കൂടെ ഇരിക്കും. നിങ്ങൾ വെളിച്ചത്തിന്റെ മക്കൾ ആകേണ്ടതിന്നു വെളിച്ചം ഉള്ളടത്തോളം വെളിച്ചത്തിൽ വിശ്വസിക്കുവിൻ. (12:35,36)

6) എന്നിൽ വിശ്വസിക്കുന്നവൻ ആരും ഇരുളിൽ വസിക്കാതിരിക്കാൻ ഞാൻ വെളിച്ചമായി ലോകത്തിൽ വന്നിരിക്കുന്നു. (12:46)

7) ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു. അതുപോലെ, നിങ്ങളും എന്നിൽ നിന്നുള്ള പ്രകാശത്തെ മറ്റുള്ളവരിലേക്ക് പ്രതിഫലിപ്പിക്കുന്ന ലോകത്തിന്റെ വെളിച്ചങ്ങൾ ആയിരിക്കണം.(മത്താ 5: 14).

8). നിങ്ങൾ ലോക ജനതകളുടെ നടുവിൽ ജീവന്റെ വചനം പ്രമാണിച്ച് കൊണ്ട് ജ്യോതിസ്സുകളെ പോലെ പ്രകാശിക്കണം.(ഫിലി. 2: 15).

ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു എന്ന് പറഞ്ഞപ്പോൾ, നിങ്ങൾ ശാരീരിക കണ്ണുകൊണ്ട് കാണുന്ന "ലൗകികവെളിച്ചം" അല്ല എന്ന് മനസ്സിലാക്കണം. സർവ്വസൃഷ്ടിക്കും മുൻപേ ഉണ്ടായിരുന്ന അനാദിയായ നിർമ്മിതമല്ലാത്ത ദിവ്യവെളിച്ചം ആണ് ഞാൻ.(uncreated

light). ആദിയിൽ ദൈവം ആകാശവും ഭൂമിയും നിർമ്മിക്കുന്നതിന് മുൻപ് തന്നെ "വെളിച്ചം ഉണ്ടാകട്ടെ" എന്ന് കല്പിച്ചപ്പോൾ വെളിച്ചം ഉണ്ടായി. ലോകത്തിന്റെ അന്ധകാരത്തെ ആദ്യമേ നീക്കിയതിന് ശേഷമാണ് സൃഷ്ടികർമ്മം തുടങ്ങിയത്. പ്രപഞ്ചത്തിൽ നിങ്ങൾക്ക് ലഭിക്കുന്ന വെളിച്ചം നാലാം ദിവസം സൃഷ്ടിക്കപ്പെട്ട സൂര്യനിൽനിന്നുള്ള താൽക്കാലിക വെളിച്ചമാണ്. അതിന് ആരംഭം ഉള്ളതുപോലെ തന്നെ അവസാനവും ഉണ്ട്. ചരിത്രത്തിൽ മാത്രം നിലനിൽക്കുന്ന ആ പ്രകാശം നിത്യതയുടെ അനുഭവത്തിലേക്ക് പ്രയോജനം ഉള്ളതല്ല. "ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു" എന്ന് പറഞ്ഞപ്പോൾ നിങ്ങൾക്കെല്ലാം നിത്യജീവൻ നൽകുന്ന ഉറവിടം ഞാൻ ആകുന്നു എന്നുകൂടി നിങ്ങൾ മനസ്സിലാക്കണം. ഇത് അല്പം കൂടി വിശദമായി പറയാം.

നിങ്ങൾ വിളക്ക് കത്തിക്കുമ്പോൾ ഇരുട്ട് മാറുന്നു, അതുകൊണ്ടുതന്നെ പ്രകാശം അന്ധകാര ത്തേക്കാൾ ശക്തിയുള്ളതാണ്. യഥാർത്ഥത്തിൽ വെളിച്ചമില്ലാത്ത അവസ്ഥയ്ക്ക് ആണല്ലോ ഇരുട്ട് എന്ന് പറയുന്നത്. അതുകൊണ്ടുതന്നെ ഇരുട്ടിന് "ഉണ്ട്" എന്ന അവസ്ഥ ഇല്ല. വെളിച്ചമില്ലാത്ത താൽക്കാലിക അവസ്ഥയ്ക്ക് ഇരുട്ട് എന്ന് നിങ്ങൾ പറയുന്നു എന്ന് മാത്രം. പ്രകാശമാണ് ലോകത്തിലേക്ക് ജീവൻ കൊണ്ടുവന്നത്. മനുഷ്യർ ഉൾപ്പെടെ എല്ലാ ജീവജാലങ്ങളുടെയും ജീവനും വളർച്ചയ്ക്കും നിലനിൽപ്പിനും ആധാരമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത് പ്രകാശമാണ്.

പ്രപഞ്ചസൃഷ്ടിക്കു മുൻപ് പാഴും ശൂന്യവും ആയിരുന്ന അവസ്ഥ തിരിച്ചറിഞ്ഞത് പ്രകാശം മൂലമായിരുന്നല്ലോ. നിങ്ങളുടെ ജീവിതത്തിലെ ക്രമംകെട്ട അവസ്ഥയും താളം പിഴച്ച ജീവിതവ്യാപാരങ്ങളും വെളിപ്പെട്ടുവരുന്നതും ഈ സത്യപ്രകാശം മൂലമാണെന്നറിയുക. ഈ ദിവ്യപ്രകാശം നിങ്ങളുടെ ആത്മീയജീവിതത്തെ ശല്യപ്പെടുത്തുന്ന എല്ലാ പൈശാചിക ശക്തികളെയും അകറ്റി ഓടിക്കുന്നു. അന്ധകാരത്തിന്റെ മറവിൽ പ്രവർത്തിക്കുന്ന എല്ലാ ദുഷ്ട ആത്മശക്തികളെയും നിങ്ങളിൽ നിന്നും നിഷ്കാസനം ചെയ്യുവാൻ പരിശുദ്ധാത്മശക്തി ആകുന്ന ദിവ്യപ്രകാശത്തിന് കഴിയുമെന്നതിനാൽ എന്റെ തന്നെ ആ ദിവ്യപ്രകാശം നിങ്ങളുടെ മനസ്സിനെയും ഹൃദയത്തെയും തുറന്നുകൊടുത്തു ഉള്ളറകളിൽ പ്രവേശിക്കുവാൻ നിങ്ങൾ അനുവദിക്കുക.

വെളിച്ചമാണ് നിങ്ങൾക്ക് വഴി കാണിക്കുന്നത്. അന്ധകാരം നിങ്ങളെ വഴിതെറ്റിക്കും. വഴി നല്ലവണ്ണം കാണുന്നവർക്ക് മാത്രമേ

ആത്മീയയാത്രയിൽ മുന്നേറുവാൻ കഴിയൂ. ആധുനിക വാഹനങ്ങൾ വളരെ വേഗത്തിൽ ഓടുന്നതിന്റെ പ്രധാന കാരണം നല്ല പ്രകാശത്തിൽ വഴി കാണുന്നതുകൊണ്ടാണ്. പല വഴികൾ തെളിഞ്ഞു കണ്ടാലും നിങ്ങൾക്ക് പോകേണ്ട ശരിയായ വഴി കാണിച്ചുതരുന്നത് ബാഹ്യമായ വെളിച്ചത്തിലൂടെ ഉള്ള കാഴ്ചയല്ല, നിങ്ങളുടെ ഉള്ളിൽ പ്രകാശിക്കുന്ന ദിവ്യവെളിച്ചമാകുന്ന എന്റെ ആത്മാവ് അഥവാ പരിശുദ്ധാത്മാവാണ് നിങ്ങൾക്ക് "ഉൾക്കാഴ്ച" നൽകുന്നത്. നിങ്ങളുടെ ബാഹ്യമായ കണ്ണുകൾകൊണ്ട് കാണുന്നവയെല്ലാം താൽക്കാലികങ്ങൾ ആണെന്ന് മനസ്സിലാക്കുക. നിത്യമായി നിലനിൽക്കുന്ന യാഥാർത്ഥ്യങ്ങൾ കാണണമെങ്കിൽ ഈ ദിവ്യവെളിച്ചമാകുന്ന, പരിശുദ്ധാത്മാവ് അഗ്നിനാളമായി നിങ്ങളിൽ പ്രവേശിക്കുവാൻ നിങ്ങൾ അനുവദിക്കണം.

ഞാൻ ലോകത്തിന്റെ പ്രകാശമായി പ്രപഞ്ചസൃഷ്ടിക്കുമുൻപ് വന്നപ്പോൾ, സാത്താന്റെ അനുസരണക്കേട് മൂലം ഈ പ്രപഞ്ചം പാഴും ശൂന്യവും ക്രമംകെട്ടതും വൃത്തിഹീനവും ആയിരുന്നു.

"വെളിച്ചം ഉണ്ടാകട്ടെ" എന്ന് സ്വർഗ്ഗപിതാവ് കൽപ്പിച്ച ഉടൻ തന്നെ ദിവ്യവെളിച്ചം ഉണ്ടായി.(ഉല്പത്തി 1: 3). അതേത്തുടർന്നാണ് പ്രപഞ്ച സൃഷ്ടികർമ്മം വീണ്ടും ഞങ്ങൾ ആരംഭിക്കുന്നത്. മനുഷ്യരായ നിങ്ങളെ സൃഷ്ടിക്കുന്നതിന് വളരെ മുൻപ് മാലാഖമാരെ സൃഷ്ടിച്ച കാര്യം നിങ്ങൾക്ക് തിരുവെഴുത്തുകളിൽ വെളിപ്പെടുത്തിയിട്ടില്ല. അതേപ്പറ്റി കൂടുതൽ ആയിട്ട് എന്തെങ്കിലും പറഞ്ഞാലും നിങ്ങൾക്ക് ഒന്നും മനസ്സിലാവുകയില്ല. സ്വർഗ്ഗത്തിലെ അനുഭവത്തിലേക്ക് നിങ്ങൾ എത്തി കഴിയുമ്പോൾ മാത്രം ആ കാര്യങ്ങളൊക്കെ മനസ്സിലാക്കിയാൽ മതി. സർഗ്ഗപിതാവിനോട് അഹങ്കാരത്തോടെ മത്സരിച്ച സാത്താനും സൈന്യങ്ങളും ഞങ്ങളുടെ ആദ്യസൃഷ്ടിയിൽ ഉൾപ്പെട്ട മാലാഖമാർ ആയിരുന്നു. അനുസരണവും അച്ചടക്കവും സ്വർഗ്ഗത്തിലെ വ്യവസ്ഥകളും ഇഷ്ടപ്പെടാതെ വന്നപ്പോൾ, ആ ഒരുകൂട്ടം മാലാഖമാർക്ക് സ്വതന്ത്രബുദ്ധിയുടെ അഹങ്കാരത്താൽ ദൈവഹിതത്തിന് കീഴ്പ്പെടാൻ കഴിയാതെ മത്സരിച്ചതിനാൽ അവർക്ക് പുറത്തു പോകേണ്ടി വന്നു.

രണ്ടാമത്തെ സൃഷ്ടി നടത്തിയത് എന്താണെന്നും എങ്ങനെയാണെന്നുമൊക്കെ നിങ്ങൾക്കറിയാമല്ലോ. ഏദൻതോട്ടത്തിൽ ദൈവസ്വരൂപത്തിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിച്ചു ആക്കിയത് വീണുപോയ മാലാഖവൃന്ദത്തിനു പകരം സ്വർഗ്ഗത്തിലെ മഹിമയിലേക്ക് കൂട്ടിച്ചേർക്കാൻ വേണ്ടിയായിരുന്നു. എന്നാൽ ആദാം വീണു പോകാൻ

തക്കവിധം ഈ ലോകത്തിന്റെ കാഴ്ചകൾ കാണിച്ച് സാത്താൻ വശീകരിച്ചപ്പോൾ, മനുഷ്യൻ മാത്രമല്ല പ്രപഞ്ചം മുഴുവനും അതിലെ സകല സൃഷ്ടികളും വീണുപോയി. വീണ്ടും പുതിയ പ്രപഞ്ചം സൃഷ്ടിക്കുന്നതിന് പകരം, വീണുപോയ മനുഷ്യവർഗ്ഗത്തെ പുതിയ സൃഷ്ടി ആക്കുന്ന രക്ഷാപ്രവർത്തനം ഞാൻ ഈ ലോകത്തിൽ തുടങ്ങിവയ്ക്കുവാനും, ആ പ്രവർത്തനം ലോകാവസാനംവരെയും പരിശുദ്ധാത്മാവ് തുടർന്ന്, വീണ്ടെടുക്കപ്പെട്ട മനുഷ്യരിലൂടെ, എന്റെ "ദിവ്യ വെളിച്ചമാകുന്ന ഉൾക്കാഴ്ച" നൽകി ലോകത്തെ മുഴുവനും ഉദ്ധരിച്ച് ഒരു പുതിയ ആകാശവും പുതിയ ഭൂമിയും ആക്കി തീർക്കുവാനും ആയിട്ടാണ് ഞാൻ ഭൂമിയിൽ മനുഷ്യാവതാരം ചെയ്തത്.

നിങ്ങൾക്ക് അറിയാവുന്നതുപോലെ, നിങ്ങൾക്ക് പ്രകാശം നൽകുന്ന സൂര്യനും നിങ്ങൾ തന്നെ നിർമ്മിച്ചുണ്ടാക്കുന്ന വൈദ്യുതിയും തീയും ഒക്കെ ഇന്ധനം തീരുന്നതുവരെ മാത്രമേ പ്രകാശിക്കുകയുള്ളൂ. അതുകൊണ്ട് അവ താൽക്കാലിക ആവശ്യത്തിന്, ബാഹ്യകാഴ്ചകൾക്കും നിലനിൽപ്പിനും വേണ്ടി മാത്രം നൽകപ്പെട്ടതാണ്.

ആദ്യ പ്രപഞ്ചസൃഷ്ടി "ഉണ്ടാകട്ടെ" എന്ന് ദൈവം കല്പിച്ച ഒറ്റനിമിഷം കൊണ്ടാണ് ഉണ്ടായത് എന്ന് പറഞ്ഞല്ലോ. എന്നാൽ പ്രപഞ്ചത്തിന്റെ പുനസൃഷ്ടി ആറു ദിവസങ്ങൾ കൊണ്ടാണ് പൂർത്തിയാക്കിയത്. ആ ഓരോ ദിവസവും ദൈവത്തിന്റെ കണക്കനുസരിച്ച് നിങ്ങളുടെ ഓരോ യുഗങ്ങൾ തന്നെ എന്ന് കരുതി കൊള്ളുക. സാത്താന്റെ അഹങ്കാരവും അനുസരണക്കേടും മൂലം ഭൂമി പാഴും ശൂന്യവും അന്ധകാരം നിറഞ്ഞതും ആയതുപോലെ തന്നെ ആദ്യ മനുഷ്യന്റെ വീഴ്ച മൂലവും പ്രപഞ്ചം അപ്രകാരം ആയി തീർന്നു. വെള്ളത്തിന്മേൽ പരിവർത്തിച്ച പരിശുദ്ധാത്മാവ് പ്രപഞ്ചത്തെ പുനഃസൃഷ്ടിച്ചതിൽ പങ്കെടുത്തത്പോലെ ഈ പ്രപഞ്ചത്തെയും നിങ്ങളിൽ കൂടെ പുനഃസൃഷ്ടിച്ച് നല്ലതാക്കി തീർക്കാൻ പരിശുദ്ധാത്മാവ് പരിവർത്തിച്ചു കൊണ്ടിരിക്കുകയാണ്. ഓരോ ദിവസവും "ഉണ്ടാകട്ടെ" എന്ന് ദൈവം കൽപ്പിച്ചത് അനുസരിച്ച് "ഉണ്ടാകുവാൻ" പ്രകൃതി നിർബന്ധിതമായി എന്നറിയുക. അനുസരിക്കുകയല്ലാതെ മറ്റു മാർഗം ഇല്ലായിരുന്നു. അങ്ങനെ അനുസരിച്ചതിനാൽ സൃഷ്ടി മുഴുവനും ദൈവം നോക്കിയപ്പോൾ എല്ലാം "നല്ലത്" എന്ന് കണ്ടു. (ഉല്പത്തി 1:25). എന്നാൽ മനുഷ്യൻ ഏകനായിരിക്കുന്നത് "നല്ലതല്ല" എന്നും ദൈവം കണ്ടു.(ഉല്പത്തി 2: 18). അങ്ങനെതന്നെ "തക്ക തുണയെ" സൃഷ്ടിച്ച കഥകളൊക്കെ നിങ്ങൾക്കറിയാമല്ലോ. ദൈവം അതത് ദിവസം നൽകിയ കൽപ്പനകൾ ചോദ്യം ചെയ്യാതെ പ്രപഞ്ചം അനുസരിച്ചതുപോലെ

നിങ്ങളും ഓരോ ദിവസവും ദൈവം നൽകുന്ന കല്പനകളെ അനുസരിച്ച് ജീവിക്കാൻ ദൈവവുമായി സഹകരിച്ച് പ്രവർത്തിച്ചാൽ പരിശുദ്ധാത്മ സഹായത്തോടെ "പുതിയ ആകാശവും പുതിയ ഭൂമിയും" നിർമ്മിച്ച് എടുക്കുവാൻ സാധിക്കും.

ദൈവം എല്ലാ ദിവസവും പറയുന്നത് കേൾക്കുവാനും അനുസരിക്കുവാനും മനുഷ്യരായ നിങ്ങൾ വിചാരിച്ചാൽ ഈ പ്രപഞ്ചം സ്വർഗ്ഗസമാനം ആക്കിത്തീർക്കുവാൻ കഴിയും എന്ന് അറിയുക. പാഴും ശൂന്യവുമായ അവസ്ഥയിൽ നിന്നും മനുഷ്യരായ നിങ്ങളെ തന്നെ പുനസൃഷ്ടി നടത്തുവാൻ ആയിട്ടാണ് ദിവ്യപ്രകാശമായി ലോകത്തിന്റെ വെളിച്ചമായി ഞാൻ പ്രവർത്തനമാരംഭിച്ചത്. "ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു" എന്ന് പറഞ്ഞുവെങ്കിലും അത് ഞാൻ ശരീരത്തോടെ ലോകത്തിൽ ഉണ്ടായിരുന്ന കാലംവരെ മാത്രമായിരുന്നു. പിറവി കുരുടന് കാഴ്ച കൊടുത്ത സന്ദർഭത്തിൽ ഞാൻ ഈ കാര്യം പറഞ്ഞിരുന്നത് നിങ്ങൾ ശ്രദ്ധിച്ചുകാണില്ല. ;"എന്നെ അയച്ചവന്റെ പ്രവൃത്തി പകൽ ഉള്ളിടത്തോളം നാം ചെയ്യേണ്ടതാകുന്നു. ആർക്കും പ്രവർത്തിച്ചു കൂടാത്ത രാത്രി വരുന്നു; ഞാൻ ലോകത്തിൽ ഇരിക്കുമ്പോൾ ലോകത്തിന്റെ വെളിച്ചമാകുന്നു"(യോഹന്നാൻ 9: 4– 5). അതുകൊണ്ടാണ് ഞാൻ ഗിരിപ്രഭാഷണത്തിൽ നിങ്ങളോട് ഇങ്ങനെ മുൻകൂട്ടി പറഞ്ഞത്:" നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു, മലമേൽ ഇരിക്കുന്ന പട്ടണം മറഞ്ഞിരിക്കാൻ പാടില്ല...

മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികൾ കണ്ട് സ്വർഗസ്ഥനായ പിതാവിനെ മഹത്വപ്പെടുത്തുന്നതിന് നിങ്ങളുടെ വെളിച്ചം അവരുടെ മുൻപിൽ പ്രകാശിക്കട്ടെ".(മത്തായി 5: 14 –16). ഞാൻ സ്വർഗ്ഗത്തിലേക്ക് കയറിയ നാൾമുതൽ "നിങ്ങൾക്ക് " ആണ് ലോകത്തെ പ്രകാശിപ്പിക്കുവാൻ ചുമതല ഉള്ളത്. നിങ്ങൾ അതിൽ പരാജയപ്പെട്ടാൽ സ്വർഗ്ഗപിതാവിന്റെ നാമം ദുഷിക്കപ്പെടും. ദൈവം നിങ്ങൾക്ക് നൽകിയിരുന്ന "ദൈവസ്വരൂപവും സാദൃശ്യവും" പാപംമൂലം അന്ധകാരാവൃതമായി, പ്രതിഫലനശേഷി നഷ്ടപ്പെട്ടെങ്കിലും, മാനസാന്തരവും വിശുദ്ധ മാമോദിസയിലൂടെ ലഭിക്കുന്ന ശുദ്ധീകരണവും മൂലം പ്രതിഫലനശേഷി നിങ്ങളിൽ വീണ്ടും സ്ഥാപിക്കപ്പെട്ടു എന്ന് മനസ്സിലാക്കി എന്റെ "ദിവ്യവെളിച്ചം" ലോകത്തിന് പരമാവധി പ്രതിഫലിപ്പിക്കുവാൻ നിങ്ങൾ പരാജയപ്പെടാൻ ഇടയാകാതെ സൂക്ഷിക്കേണ്ടത് എന്റെ പ്രിയ ശിഷ്യരായ നിങ്ങളുടെ പ്രധാന ചുമതലയാണ്. ദൈവപിതാവിന്റെ ഏകപുത്രനായി ഞാൻ ലോകത്തിൽ ജീവിച്ച "ദൈവമനസ്സ്" നിങ്ങൾക്ക് വെളിപ്പെടുത്തിയത്

പോലെ എന്റെ സ്ഥാനത്ത് "ദൈവമക്കൾ" എന്ന പദവിയിൽ തന്നെ "ദൈവമനസ്സ്" വെളിപ്പെടുത്തിക്കൊണ്ട് ലോകത്തിന് പ്രകാശം കാണിച്ച് എല്ലാവിധ അന്ധകാരപ്രവണതകളെയും നീക്കി കളയുവാൻ നിങ്ങൾ തന്നെ ലോകത്തിന്റെ വെളിച്ചമായി പ്രകാശിക്കണം.

ലോകത്തിൽ മനുഷ്യരുടെ മുൻപിൽ മാത്രമല്ല, നിങ്ങളെ വശീകരിക്കുന്ന സാത്താന്റെ മുൻപിലും ഇയ്യോബിനെ പോലെ "നിഷ്കളങ്കരും നേരുള്ളവരും ദോഷം വിട്ടകന്നവരുമായി" ദൈവത്തിന്റെ സാക്ഷ്യം ലഭിക്കുന്ന വിധത്തിൽ നിങ്ങൾ ഉത്തമജീവിതം നയിക്കണം. പഴയനിയമത്തിൽ വെളിച്ചം നൽകിയിരുന്നത് ന്യായപ്രമാണം ആയിരുന്നു,: "നിന്റെ വചനം എന്റെ കാലിനു ദീപവും എന്റെ പാതയ്ക്ക് പ്രകാശവും ആകുന്നു."(സങ്കീർത്തനങ്ങൾ 119:105). എന്നാൽ പുതിയനിയമത്തിൽ എഴുതപ്പെട്ട വചനമല്ല, ന്യായപ്രമാണവും അല്ല വചനമായി ജീവിക്കുന്ന ഞാൻ തന്നെയാണ് ജീവൻ നൽകുന്ന പ്രകാശം. "അവനിൽ ജീവനുണ്ടായിരുന്നു, ജീവൻ മനുഷ്യരുടെ വെളിച്ചമായിരുന്നു"(യോഹന്നാൻ 1: 4)."എഴുതപ്പെട്ട വചനം, ജീവിക്കുന്ന വചനമായി മാറ്റപ്പെട്ട വിധത്തിൽ പ്രവർത്തിച്ചതുപോലെ നിങ്ങളിലും പ്രവർത്തിക്കതക്കവിധം, നിങ്ങൾ മനസ്സുകൊണ്ട് തയ്യാറാകണം.

ആധുനികയുഗത്തിലെ നവീന ആശയസംവേദനമാധ്യമങ്ങളെപറ്റി നിങ്ങൾക്കറിയാമല്ലോ. ആത്മീയതലത്തിലും എഴുതപ്പെട്ട പ്രമാണങ്ങളെ ആശ്രയിക്കാതെ ദിവ്യപ്രകാശം വരുത്തുവാനായി ലോകം മുഴുവൻ വ്യാപിച്ചുകിടക്കുന്ന പരിശുദ്ധാത്മശക്തി ആകുന്ന "സ്വർഗ്ഗരാജ്യ വലയുമായി" (www ഇന്റർനെറ്റ്) ബന്ധപ്പെട്ട് പ്രവർത്തിക്കുവാൻ ആവശ്യമായ പരിജ്ഞാനം നേടി തയ്യാറെടുക്കുക. ഞാൻ പിതാവിലും പിതാവ് എന്നിലും ആകുന്നതുപോലെ നിങ്ങളും സ്വർഗ്ഗപിതാവുമായി ഒന്നായി ചേർന്ന്, ഞാൻ ലോകത്തിന് പ്രകാശം ആയിരുന്നത് പോലെ പരിശുദ്ധാത്മാവിൽ നിറഞ്ഞവരായി നിങ്ങളും ലോകത്തിന് വെളിച്ചമായി ശോഭിക്കുക. എഴുതപ്പെട്ട വചനങ്ങൾ ആകുന്ന പഴയ "കമ്പി– വയറുകൾ"കൂടാതെ തന്നെ, ജീവിക്കുന്ന വചനമാകുന്ന എന്നെ ഉൾക്കൊണ്ട്,നിങ്ങൾ ദൈവ പിതാവുമായി പരിശുദ്ധാത്മ സഹായത്താൽ ബന്ധപ്പെട്ട് ശക്തിപ്രാപിച്ച "എന്റെ ദിവ്യവെളിച്ചം" ലോകംമുഴുവൻ പ്രകാശിപ്പിക്കുവാൻ പരിശ്രമിക്കുക. "നിർജീവ വാക്കുകൾ" കൂടുതൽ ശേഖരിച്ച് പണ്ഡിതരായി തീരുന്നവർ മനുഷ്യരുടെ മുൻപിൽ സമർഥരായി അറിയപ്പെടും എന്നല്ലാതെ, വേണ്ടത്ര അളവിൽ ആത്മീയജീവൻ ജനത്തിന് പകർന്നു കൊടുക്കാൻ കഴിയാത്തവരായതിനാൽ ദൈവമുമ്പാകെ

അവഗണിക്കപ്പെടും എന്നും ഓർക്കുക. ഞാൻ ജീവിച്ച് കാണിച്ച് തന്ന "ജീവന്റെ വഴിയിൽ" പരിശുദ്ധാത്മസഹായത്തോടെ ഓരോരോ സാഹചര്യങ്ങൾക്കനുസരിച്ച് ദൈവഹിതം അന്വേഷിച്ച് നടപ്പാക്കുവാൻ എന്നെ പോലെ നിങ്ങളും പരിശ്രമിക്കണം.

പരിശുദ്ധാത്മാവിനെപറ്റി വികലമായ പല ഉപദേശങ്ങളും നിങ്ങളുടെ ഇടയിൽ വ്യാപകമായി പ്രചരിപ്പിക്കപ്പെട്ടു വരുന്നുണ്ടെന്ന് ഞാനറിയുന്നു.

ഒരു വശത്ത്, വ്യാജ അത്ഭുതങ്ങൾ, പ്രകടനങ്ങൾ മറുഭാഷ എന്നപേരിൽ തട്ടിപ്പുകൾ, ഉരുളുക, ചിരിക്കുക, അട്ടഹസിക്കുക എന്നിങ്ങനെ നടത്തുന്ന പലതരം പ്രതിഭാസങ്ങളെ പരിശുദ്ധാത്മശക്തിയായി പല വ്യാജസുവിശേഷകരും അവതരിപ്പിക്കുന്നു. ഭൂതബാധ ഒഴിപ്പിക്കുമ്പോൾ തള്ളി ഇടുന്നതിനു പകരം ഞാൻ കൈപിടിച്ച് ഏൽപ്പിക്കുകയാണ് ചെയ്യുന്നത്. ഞാൻ ചെയ്യുന്നതിന്റെ നേരെ എതിർ ചെയ്യുന്നവരാണ് "എതിർക്രിസ്തുക്കൾ."ഇത്തരക്കാരെ നിങ്ങൾ പ്രത്യേകം ഒഴിഞ്ഞുമാറികൊള്ളണം. പരിശുദ്ധാത്മാവിന്റെ പേരിൽ ഇത്തരം ഗോഷ്ടികൾ ഒന്നും ഞാൻ കാണിച്ചിട്ടില്ല എന്ന് നിങ്ങൾക്ക് അറിയാമല്ലോ. പരിശുദ്ധാത്മ നിറവിൽ പൂർണത പ്രാപിച്ച എന്റെ ജീവിതം നോക്കി നിങ്ങൾ പഠിക്കുക. എന്റെപേരിൽ അറിയപ്പെടുന്ന പല വ്യവസ്ഥാപിത മതങ്ങളും പരിശുദ്ധാത്മവ്യാപാരത്തിന്റെ യഥാർത്ഥശക്തി മനസ്സിലാക്കാതെ കേവലം ഉപദേശങ്ങളും അനുഷ്ഠാനങ്ങളും മറ്റുമായി "പാരമ്പര്യ ക്രിസ്ത്യാനികൾ"എന്ന പേരിൽ തൃപ്തിപ്പെട്ടു പോകുന്നു എന്നുള്ളതും മറ്റൊരു ഒരു ദയനീയവശമാണ്. ഞാൻ ലോകത്തിൽ ജീവിച്ച് കാണിച്ചവിധം, ദൈവമായും മനുഷ്യരുമായും ബന്ധപ്പെട്ട് ജീവിക്കുവാൻ ആഗ്രഹിക്കുന്നവർക്കൊക്കെ സഹായം നൽകുവാനാണ് പരിശുദ്ധാത്മാവ്എന്നുംനിങ്ങളോടൊപ്പംപ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. ആ പരിശുദ്ധാത്മനിറവിൽ ഞാൻ ലോകത്തിൽ ജീവിച്ചത്പോലെ നിങ്ങൾക്കും ജീവിക്കുവാൻ കഴിയണം എന്ന് തന്നെയാണ് ഞാനും സ്വർഗ്ഗപിതാവും നിങ്ങളിൽ നിന്നും പ്രതീക്ഷിക്കുന്നത്.

അപ്രകാരം പക്വതയുള്ള ഒരു ആത്മീയജീവിതം നയിക്കുവാൻ നിങ്ങൾക്ക് കഴിയണമെങ്കിൽ പരിശുദ്ധാത്മശക്തിയാൽ നിങ്ങൾ അനുദിനം നിറഞ്ഞു പ്രവർത്തിക്കുന്നവരാകണം. ആത്മീകജീവിതം ആഗ്രഹിക്കാത്തവർക്ക് പരിശുദ്ധാത്മാവ് എന്ന "ഇന്ധനം" ആവശ്യമുണ്ടെന്ന ബോധ്യം പോലും കാണില്ല. നിങ്ങളുടെ വിളക്ക് കത്തി കൊണ്ടിരിക്കണം എങ്കിൽ പെന്തകോസ്റ്റ് ദിനത്തിൽ ശിഷ്യന്മാർക്ക്

അഗ്നിനാളമായി പ്രത്യക്ഷപ്പെട്ട പരിശുദ്ധാത്മാവിൽനിന്നും ശക്തിപ്രാപിച്ച് നിറയപ്പെടുവാൻ നിങ്ങളും മനസ്സ് ഒരുക്കത്തോടെ കാത്തിരിക്കണം. ഞാൻ കൽപ്പിച്ചതനുസരിച്ച് ജീവിച്ച, ലോകത്തിൽ ജ്യോതിസ്സുകളെ പോലെ നിങ്ങൾക്ക് പ്രകാശിക്കുവാൻ കഴിയണമെങ്കിൽ പരിശുദ്ധാത്മനിറവ് അനുദിനം പ്രാപിച്ചേ മതിയാകൂ. വിശുദ്ധ മാമോദിസയിലൂടെ പരിശുദ്ധാത്മാവിനെ ലഭിച്ച എന്ന് കരുതി ഇരുന്നാൽ പോരാ, അനുദിനം ആത്മീയജീവിതം വിജയകരമായി നയിക്കണമെങ്കിൽ, ഓടുന്ന വാഹനത്തിൽ തുടർച്ചയായി ഇന്ധനം നിറയ്ക്കുന്നതുപോലെ, പരിശുദ്ധാത്മനിറവിൽ വളരുവാൻ നിങ്ങൾക്ക് സാധിക്കണം. വൃക്ഷത്തിന്റെ തായ്ത്തടിയിൽ നിന്നും തടസ്സംകൂടാതെ ജീവരസം(sap) ശാഖകളിലേക്ക് ലഭിക്കുന്നില്ലെങ്കിൽ ഫലം പുറപ്പെടുവിക്കാൻ കഴിയാതെ ഉണങ്ങി പോകുമെന്ന് നിങ്ങൾക്കറിയാമല്ലോ. ആയതിനാൽ നിങ്ങൾ യഥാർത്ഥത്തിൽ യാചിക്കേണ്ടത് പരിശുദ്ധാത്മാവിന് വേണ്ടിയാണെന്ന് മറക്കാതിരിക്കുക(ലൂക്കോസ് 11:13).

അപ്രകാരം നിങ്ങളുടെ ജീവിതത്തിലെ എല്ലാ മേഖലകളിലും പരിശുദ്ധാത്മവെളിച്ചം പ്രവേശിക്കണമെങ്കിൽ അവയെല്ലാം ദൈവമുമ്പാകെ തുറന്നിട്ട് ദിവ്യപ്രകാശം ഉള്ളിൽ പ്രവേശിച്ച് "അന്ധകാരം" ആകുന്ന എല്ലാ തിന്മകളെയും നീക്കി കളയുവാൻ തക്കവിധം മനസ്സ് ഒരുക്കണം, അഥവാ മാനസാന്തരപ്പെടണം. ദൈവാത്മാവ് "പരിശുദ്ധാത്മാവ് " ആകയാൽ അശുദ്ധിയുള്ള മനസ്സുകളിൽ വ്യാപരിക്കുക ഇല്ലെന്ന് അറിയുക. അതുകൊണ്ട് ആത്മീയശോഭ പ്രാപിക്കുവാനും ഞാൻ ലോകത്തിന്റെ വെളിച്ചമായി ജീവിച്ചതുപോലെ നിങ്ങളും ലോകത്തിന് വെളിച്ചമായി ജീവിക്കേണ്ടതിനും നിങ്ങളോരോരുത്തരും അശുദ്ധിയാകുന്ന പാപാന്ധകാരത്തെ വിട്ടൊഴിഞ്ഞ്, പരിശുദ്ധാത്മാവിനെ കൂട്ടുപിടിച്ച് ദൈവപിതാവിനെ മഹത്വപ്പെടുത്തുന്നവരായിത്തീരുക. ഞാൻ എന്നാളും നിങ്ങളോടുകൂടെ ഉണ്ട്.

12–1–2021.

## അദ്ധ്യായം 70

# യഹൂദന്മാർക്ക് ഞാൻ ആരാണെന്ന് മനസ്സിലായില്ല, നിങ്ങൾക്കോ?

**(യോഹന്നാൻ 8:18–30; 14:6– 14)**

ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു എന്ന് പറഞ്ഞത് യഹൂദമതനേതാക്കന്മാരെ കൂടുതലായി കോപിപ്പിച്ചു. ഞാൻ ന്യായപ്രമാണവിരുദ്ധമായി സ്വയം പുകഴ്ത്തുന്നവൻ ആണെന്ന് കുറ്റപ്പെടുത്തി. പക്ഷേ ഞാൻ പറഞ്ഞ കാര്യങ്ങളെപറ്റി എനിക്ക് ഉത്തമബോധ്യം ഉണ്ടായിരുന്നതിനാൽ ആരുടെയും സാക്ഷ്യം എനിക്ക് ആവശ്യം ഇല്ലായിരുന്നു. ഞാൻ തന്നെയാണ് മശിഹാ എന്ന് അവർക്ക് സാക്ഷ്യം നൽകുവാൻ ഞാൻ ഉത്തരവാദിത്വപ്പെട്ടവനായിരുന്നു. മശിഹാ എന്ന നിലയിൽ യഹൂദന്മാർക്ക് മാത്രമല്ല ലോകത്തിലെ നാനാജാതി മനുഷ്യർക്കും ഞാൻ പ്രകാശം ആകുമെന്ന പ്രവചനങ്ങൾ അവർക്ക് അറിയാമായിരുന്നു.(ഏശയ്യ 9: 2, 60: 1– 3). യോഹന്നാൻ സ്നാപകന്റെ ജനനസമയത്തും സഖറിയാ പുരോഹിതൻ ഇക്കാര്യം പ്രവചിച്ചിട്ടുണ്ട്. (ലൂക്കോസ് 1: 76– 79). മലാക്കി പ്രവാചകനും നീതിസൂര്യനായ എന്നെപ്പറ്റി പ്രവചിച്ചിട്ടുണ്ട്. (4:2). എന്റെ സ്നാന സമയത്തും മറുരൂപമലയിലെ സ്വർഗ്ഗദർശന സമയത്തും ഞാൻ ദൈവപുത്രനാണെന്ന് സ്വർഗ്ഗപിതാവ് സാക്ഷ്യപ്പെടുത്തിട്ടുള്ളതാണ്.

എന്റെ സ്വർഗ്ഗപിതാവിനെ അറിഞ്ഞും ആരാധിച്ചും അനുസരിച്ചു ജീവിക്കുന്നവർക്ക് മാത്രമേ യഥാർത്ഥത്തിൽ ഞാൻ ദൈവപുത്രൻ തന്നെയാണെന്ന് തിരിച്ചറിയാൻ കഴിയുകയുള്ളൂ.

ഞാൻ അവരോട് പറഞ്ഞു: എന്റെ പിതാവായ ദൈവത്തെ നിങ്ങൾ അറിയാത്തതിനാലാണ് നിങ്ങൾക്ക് എന്നെ മനസ്സിലാക്കാൻ കഴിയാത്തത്. "ദൈവത്തെപറ്റി" അറിയുക എന്നതും "ദൈവത്തെ" അറിയുക എന്നതും രണ്ടു കാര്യങ്ങളാണ്. ദൈവത്തെ പറ്റിയും ദൈവം

നടത്തിയ ചരിത്രവഴികളെപറ്റിയും പ്രമാണങ്ങളെ പറ്റിയുമൊക്കെ ബുദ്ധികൊണ്ട് കുറേ കാര്യങ്ങൾ പഠിക്കുവാനും പഠിപ്പിക്കുവാനും നിങ്ങൾക്ക് കഴിഞ്ഞേക്കും. എന്നാൽ ദൈവപിതാവിന്റെ മനസ്സും ഹൃദയവും എന്താണെന്ന് തിരിച്ചറിഞ്ഞ് മനസ്സിലാക്കണമെങ്കിൽ, നിങ്ങളുടെ ഹൃദയത്തിൽ വിനയവും വിശ്വാസവും ദൈവഭയവും ദൈവാശ്രയവും വിധേയത്വവും അനുസരണവും എല്ലാം ഉണ്ടാകണം. മുന്തിരിപഴത്തിന്റെ രുചി ഭക്ഷിച്ച് അറിഞ്ഞാലേ കൃത്യമായി നിങ്ങൾക്ക് മനസ്സിലാകയുള്ളൂ. അത് പറഞ്ഞു മനസ്സിലാക്കാൻ ആർക്കും കഴിയില്ലല്ലോ. നിങ്ങൾ ദൈവത്തെപറ്റി പറയുന്നത് മാത്രമേയുള്ളൂ, അവൻ പറയുന്നതുപോലെ അനുസരിക്കുന്നില്ല. അന്ത്യന്യായവിധിയിൽ നിങ്ങളെപോലെ ഉള്ളവരെ "ഞാൻ നിങ്ങളെ അറിയുന്നില്ല" എന്ന് പറഞ്ഞു എന്റെ പിതാവിന്റെ മുമ്പിൽ തള്ളിപ്പറയും എന്ന് അറിയുക. മനുഷ്യരുടെ മുൻപാകെ എന്നെ അംഗീകരിച്ച് അനുസരണം വഴി സാക്ഷ്യപ്പെടുത്തി ഏറ്റുപറയുന്നവർ മാത്രമേ എന്നെ അയച്ച സ്വർഗ്ഗസ്ഥപിതാവിനെ മഹത്വപ്പെടുത്തുന്നുള്ളൂ. എന്റെ അവകാശവാദങ്ങൾക്കും പ്രഖ്യാപനങ്ങൾക്കും എന്റെ സ്വർഗ്ഗപിതാവ് സാക്ഷ്യം വഹിക്കുന്നുണ്ട്. അതിനേക്കാൾ വലിയ സാക്ഷ്യം എനിക്ക് ആവശ്യമില്ല. സാക്ഷാൽ ദൈവപുത്രൻ എന്നനിലയിൽ ഞാൻ എവിടെനിന്നു വന്നുവെന്നും എവിടേക്കു പോകുന്നുവെന്നും എനിക്ക് നല്ലതുപോലെ അറിയാം. എനിക്ക് ഒരു മനുഷ്യന്റെയും സാക്ഷ്യം ആവശ്യമില്ല. സർഗ്ഗപിതാവിന് പുറമേ പരിശുദ്ധാത്മാവ് കൂടി എന്നെ സാക്ഷ്യപ്പെടുത്തുന്നുണ്ട്.(യോഹന്നാൻ 8: 12– 18).

ഞാൻ ഇത്രയും പറഞ്ഞപ്പോൾ അവർ "നിന്റെ പിതാവ് എവിടെ?" എന്ന് ചോദിച്ചു. അതിന് ഞാൻ ഉത്തരം പറഞ്ഞത് ഇങ്ങനെയാണ്:" നിങ്ങളെന്നെ ആകട്ടെ എന്റെ പിതാവിനെ ആകട്ടെ അറിയുന്നില്ല. എന്നെ അറിയും എങ്കിൽ എന്റെ പിതാവിനെയും അറിയുമായിരുന്നു"(യോഹന്നാൻ 8:19).

ദൈവപുത്രനായ ഞാൻ മനുഷ്യനായി കാണപ്പെട്ടതിനാൽ, എന്നെ പൂർണമായി അറിയുവാനും മനസ്സിലാക്കുവാനും മനുഷ്യരായ നിങ്ങൾക്ക് കഴിവില്ല എന്നതാണ് പരമാർത്ഥം. "ഞാൻ മശിഹാ യാണോ?" എന്ന ചോദ്യത്തിനുള്ള ഉത്തരമാണ് യഹൂദപ്രമാണിമാർ എന്നിൽനിന്നും പ്രതീക്ഷിച്ചത്. സ്വർഗ്ഗപിതാവിനെ ശരിയായി ആരാധിക്കുവാനും അനുസരിക്കുവാനും കഴിയാതെ പോയതാണ് അവരുടെ സംശയത്തിന് കാരണം. ദൈവീകപദ്ധതികൾ തെറ്റായി ഉൾക്കൊള്ളാനും അവതരിപ്പിക്കാനും വ്യക്തികളെന്ന നിലയിൽ പ്രവാചകന്മാർ പലപ്പോഴും

പരാജയപ്പെടാൻ ഇടയാകാറുണ്ട്. തന്നെയല്ല "ദൈവം പണ്ട് ഭാഗം ഭാഗമായിട്ടും വിവിധമായിട്ടും പ്രവാചകന്മാർ മുഖാന്തരം പിതാക്കന്മാരോടു അരുളിചെയ്തിട്ട് ഈ അന്ത്യകാലത്ത് പുത്രൻ മുഖാന്തരം നമ്മോട് അരുളി ചെയ്തിരിക്കുന്നു (എബ്രായർ 1: 1– 2) എന്ന പുതിയനിയമ കാഴ്ചപ്പാട് യഹൂദ പ്രമാണിമാർ മനസ്സിലാക്കാതെപോയി. കാലാകാലങ്ങളിൽ റാബിമാരും പരീശന്മാരും ശാസ്ത്രിമാരും അവരവരുടെ സാഹചര്യങ്ങൾക്കും താത്പര്യങ്ങൾക്കും അനുസരിച്ച് ദൈവിക പ്രവചനത്തെ വ്യാഖ്യാനിച്ച പഠിപ്പിച്ചു വന്നതിനാൽ, ദൈവജനം പൊതുവേ സത്യമറിയാതെ അന്ധകാരത്തിൽ വീണുപോയിരുന്നു. ഭക്തരായ ദൈവജനം പൊതുവേ അഭ്യസ്തവിദ്യരല്ലാതിരുന്നതിനാൽ നേതാക്കന്മാർ പഠിപ്പിച്ചതുപോലെ മാത്രമേ അവർ വിശ്വസിച്ച് മനസ്സിലാക്കിയിരുന്നുള്ളൂ. ആധുനികകാലത്തും ജനങ്ങളുടെ അറിവില്ലായ്മയും നിഷ്കളങ്കതയും മതനേതാക്കന്മാരിലുള്ള അമിതവിശ്വാസവും ചൂഷണം ചെയ്തുകൊണ്ട്, സത്യദൈവത്തെയും സത്യമാർഗ്ഗത്തെയും മറച്ചുവെച്ച്, മനുഷ്യനിർമ്മിതമായ ഉപദേശങ്ങളും ആചാരാനുഷ്ഠാനങ്ങളും ജനങ്ങളുടെ മേൽ അടിച്ചേൽപ്പിക്കാൻ പലപ്പോഴും ഇടയായിട്ടുണ്ട്. അതിന്റെ കുറവുകളെയും അപകടങ്ങളെയും ഞാൻ ചൂണ്ടിക്കാണിച്ചത് ആയിരുന്നു അന്നത്തെ നേതാക്കന്മാരുടെ എന്നോടുള്ള വിദ്വേഷത്തിന് കാരണം. അതുകൊണ്ടുതന്നെ ഞാൻ യഥാർത്ഥ മശിഹാ അല്ലെന്ന് തെളിയിക്കുവാൻ അവർ പരമാവധി ശ്രമിക്കുകയായിരുന്നു. ഓരോ തലമുറയിലും ഇപ്രകാരമുള്ള വ്യാഖ്യാനങ്ങളും പഠിപ്പിക്കലുകളും, വിശുദ്ധ അനുഷ്ഠാനങ്ങളും പാരമ്പര്യങ്ങളും ആയി ബലപ്പെട്ടു വന്നു. ബുദ്ധിപരമായി ശരിയായവിധം ഗ്രഹിക്കുവാനും ബാഹ്യമായ നോട്ടത്തിൽ ആരാധനയും അനുഷ്ഠാനങ്ങളും ഭംഗിയായി നടത്തുവാനും പരിശീലിപ്പിക്കപ്പെട്ടതിനാൽ, അപ്രകാരം ഉണ്ടായിവന്ന "മതത്തിന്റെ ചട്ടക്കൂട്ടിൽ"നിന്നും ദൈവജനത്തെ സ്വതന്ത്രമാക്കുന്നതിനായി ഇതുപോലുള്ള ഏറ്റുമുട്ടലുകൾ പലപ്പോഴും എനിക്ക് നേരിടേണ്ടി വന്നിട്ടുണ്ട്.

"എഴുതപ്പെട്ട വചനം" അടിസ്ഥാനപ്രമാണമാക്കി സ്വീകരിക്കുമ്പോഴും, അതിന്റെ അക്ഷരങ്ങൾക്കപ്പുറത്ത് ഒളിഞ്ഞിരിക്കുന്ന ആത്മാവിനെ കണ്ടെത്തി ഭക്തിപൂർവ്വം ആരാധിച്ചനുസരിക്കാനുള്ള ഒരു "പുതിയനിയമം" ആണ് ഞാൻ ലോകത്തിൽ അവതരിപ്പിച്ചത്. എന്റെ രക്ഷാകരപദ്ധതി ശരിയായി വിലയിരുത്തിയാൽ എന്റെ വരവിന് മുൻപും എന്റെ വരവിന് ശേഷവും രണ്ട് ഘട്ടങ്ങളിലായി നടപ്പാക്കാനാണ് "പുതിയനിയമരക്ഷാമാർഗ്ഗം" വിഭാവനം ചെയ്തിട്ടുള്ളത്. മനുഷ്യവർഗ്ഗത്തിന്റെ ആരംഭംമുതൽ എന്റെ മനുഷ്യാവതാരകാലംവരെ ഒന്നാംഘട്ടം ആണ്. സകല മനുഷ്യരെയും പാപത്തിൽ നിന്ന്

"രക്ഷിക്കുക" എന്നതായിരുന്നു ആ കാലഘട്ടത്തിലെ ലക്ഷ്യം. അത് എന്റെ കാൽവറി ക്രൂശിലെ മരണം മൂലം പൂർത്തിയാക്കി. ലോകത്തിലെ സകല ദേശങ്ങളിലും വർഗങ്ങളിലും ഉൾപ്പെട്ട എല്ലാ മനുഷ്യരുടേയും പാപമോചനത്തിനായി ഞാൻ കാൽവറിയിൽ അർപ്പിച്ച ബലിമൂലം ഉണ്ടായ രക്ഷയുടെ അനുഭവം സ്വർഗാരോഹണശേഷം, എന്റെ ശിഷ്യരായ നിങ്ങൾ മൂലമാണ് ലോകത്തിൽ നടപ്പാക്കിക്കൊണ്ടിരിക്കുന്നത്. ഇക്കാര്യത്തിൽ പരിശുദ്ധാത്മാവായ ദൈവമാണ് അനാദികാലം മുതൽ അദൃശ്യരൂപത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. സീനായി മലയിൽവച്ച് ദൈവത്തിൽനിന്നും മോശ കൽപ്പനകൾ വാങ്ങിയത് പോലെ, യെരുശലേം ദേവാലയത്തിൽ പ്രത്യക്ഷപ്പെട്ട സാക്ഷാൽ ദൈവപുത്രനായ എന്നിൽ നിന്നും എന്റെ "സ്നേഹമാർഗ്ഗ"മെന്ന പുതിയ കൽപ്പനകൾ സ്വീകരിക്കുന്നതിന് യഹൂദനേതാക്കന്മാർക്ക് കഴിയാതെ പോകുന്നു എന്ന് കാണുമ്പോൾ എനിക്ക് അവരോട് സഹതാപം തോന്നുന്നു. അവർ എന്റെ പിതാവിനെ ശരിയായി അറിയാതെ, അറിഞ്ഞു എന്നവിധം പ്രവർത്തിക്കുന്ന "കാപട്യം" അവരിൽ തെളിഞ്ഞു കണ്ടതിനാലാണ് ഞാൻ അവരുമായി വളരെ കഠിനമായി സംസാരിക്കാൻ ഇടയായത്. (യോഹന്നാൻ 8: 19).

ഈ അനുഭവം എന്നെ അടുത്തറിയുന്ന നിങ്ങൾക്കും മറ്റുള്ളവരിൽനിന്ന് ഉണ്ടാകും എന്ന് ഓർക്കുക.അതിനാൽ അപ്രകാരമുള്ള സാഹചര്യങ്ങളിൽ നിങ്ങൾ നിരാശരാകാതെയിരിക്കാൻ മുൻകൂട്ടി പറയുകയാണ്. (യേശുവിന്റെ ആത്മകഥ. വാല്യം 4 അധ്യായം 49 കൂടി കാണുക). എന്നെയും എന്റെ പിതാവിനെയും അറിഞ്ഞനുസരിക്കുന്നവർ ആണെന്ന പേരിൽ നിങ്ങൾക്ക് എതിർപ്പുകൾ ഉണ്ടാകുമെന്നും നിങ്ങൾ അറിഞ്ഞിരിക്കണം.(യേശുവിന്റെ ആത്മകഥ. വാല്യം 3 അധ്യായം 43 കൂടി കാണുക). എന്നെ അറിഞ്ഞനുസരിച്ച് ജീവിക്കുന്ന നിങ്ങളെ സ്വർഗ്ഗ പിതാവിന്റെ അടുക്കലേക്ക് കൊണ്ടുപോകുവാനായി ഞാൻ വീണ്ടും വരും. എന്നാൽ എന്നെ തള്ളിപ്പറഞ്ഞ് ജീവിക്കുന്നവർക്ക് എന്റെ പിതാവിന്റെ ഭവനത്തിൽ എന്നോടൊപ്പം വസിക്കുവാനുള്ള സാധ്യത ഉറപ്പുനൽകാനാവില്ല. ഞാൻ യഹൂദപ്രമാണിമാരോട് ഈ കാര്യം സൂചിപ്പിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു:" ഞാൻ പോകുന്നു. നിങ്ങൾ എന്നെ അന്വേഷിക്കും. നിങ്ങളുടെ പാപത്തിൽ നിങ്ങൾ മരിക്കും. ഞാൻ പോകുന്ന സ്ഥലത്തേക്ക് നിങ്ങൾക്ക് വരുവാൻ കഴിയുകയില്ല.(യോഹന്നാൻ 8: 21). അവരുടെ പാപങ്ങളിൽ അവർ മരിക്കുമെന്ന് ഞാൻ പറഞ്ഞപ്പോൾ അവർക്ക് ഉള്ളിൽ ഭയമുണ്ടായി,"നീ ആർ ?"എന്ന് എന്നോട് ചോദിച്ചു. ഞാൻ അതിന് അപ്പോൾ മറുപടി പറഞ്ഞില്ല. എന്തെല്ലാം പറഞ്ഞാലും

അവർക്ക് എന്നെ മനസ്സിലാക്കുവാൻ കഴിയില്ലെന്ന ചിന്ത എന്നെ വളരെ ദുഃഖിപ്പിച്ചു. എന്നാൽ എന്നെ കേട്ടുകൊണ്ടിരുന്ന അനേകരും എന്റെ വാക്കുകൾ കേട്ട് എന്നിൽ വിശ്വസിച്ചു. (യോഹന്നാൻ 8: 30).

ഞാൻ പിതാവിൽ നിന്ന് കേട്ട കാര്യങ്ങൾ മുഴുവനും പറഞ്ഞാൽ അവർക്ക് മനസ്സിലാകില്ലെന്ന് എനിക്കറിയാമെന്നതിനാൽ പല കാര്യങ്ങളും അപ്പോൾ പറഞ്ഞില്ല. പരിശുദ്ധാത്മാവ് നിങ്ങൾക്ക് സകലകാര്യങ്ങളും വ്യക്തമായി പഠിപ്പിച്ചുതരും. അങ്ങനെ നിങ്ങൾക്ക് വെളിപ്പെട്ട കാര്യങ്ങൾ വിശ്വാസമില്ലാത്തവരുടെ അടുക്കൽ പറയുന്നതുകൊണ്ട് ഒരു പ്രയോജനവുമില്ല. നിങ്ങളുടെ മുത്തുകളെ പന്നികളുടെ മുൻപിൽ ഇട്ടുകൊടുക്കരുത് എന്ന് ഞാൻ നേരത്തെ പറഞ്ഞത് ഓർക്കുന്നുണ്ടല്ലോ. ഞാൻ യഹൂദപ്രമാണിമാരോട് വീണ്ടും പറഞ്ഞു: "നിങ്ങൾ മനുഷ്യപുത്രനെ ഉയർത്തിയശേഷം ഞാൻ തന്നെ അവൻ ആണെന്നും ഞാൻ സ്വയം ആയിട്ട് ഒന്നും ചെയ്യാതെ പിതാവ് എനിക്ക് ഉപദേശിച്ചു തന്നതുപോലെ ഇത് സംസാരിക്കുന്നു എന്നും അറിയും. എന്നെ അയച്ചവൻ എന്നോട് കൂടെയുണ്ട്. ഞാൻ എല്ലായ്പ്പോഴും അവന് പ്രസാദം ഉള്ളത് ചെയ്യുന്നതുകൊണ്ട് അവനെന്നെ ഏകനായി വിട്ടിട്ടില്ല". (യോഹന്നാൻ 8: 28– 29). എന്റെ ക്രൂശിലെ മരണത്തെപ്പറ്റിയുള്ള സൂചന കൂടി ഞാൻ അവർക്ക് നൽകുകയായിരുന്നു. എന്റെ ക്രൂശുമരണസമയത്ത് "ഞാൻ സാക്ഷാൽ ദൈവപുത്രൻ തന്നെ സത്യം" എന്ന് എന്റെ മരണത്തിന് നേതൃത്വം നൽകിയ ശതാധിപൻ പറഞ്ഞത് നിങ്ങൾ അറിഞ്ഞു കാണുമല്ലോ. (ലൂക്കോസ് 23: 47).

എന്നെപ്പറ്റി ഇപ്പോഴും തർക്കങ്ങൾ നടക്കുന്നുണ്ടെന്ന് ഞാൻ മനസ്സിലാക്കുന്നു. നിങ്ങൾ എന്നിലും ഞാൻ നിങ്ങളിലും വസിക്കുന്ന അനുഭവത്തിൽ എത്തിക്കഴിഞ്ഞാൽ മാത്രമേ നിങ്ങൾക്ക് പൂർണ്ണമായി എന്നെ അറിയുവാൻ കഴിയുള്ളൂ. എന്റെ അടുക്കൽ എത്തിയാൽ മാത്രം പോരാ, എന്റെ ഉള്ളിൽ തന്നെ കയറി വസിക്കുവാൻ നിങ്ങൾക്ക് കഴിയണം, അഥവാ നിങ്ങളുടെ ഉള്ളിൽ കയറി വസിക്കുവാൻ എന്നെ അനുവദിക്കണം. എന്നെക്കുറിച്ച് എഴുതപ്പെട്ടിട്ടുള്ള ദൈവ വചനങ്ങളെ അടിസ്ഥാനപ്പെടുത്തി എന്നെ സത്യമായി അന്വേഷിച്ച് വരുന്നവർക്ക് ഞാൻ എന്നെ തന്നെ ഭാഗികമായി വെളിപ്പെടുത്തും.

എന്നെക്കുറിച്ച് അറിയാൻ ആഗ്രഹിക്കുന്നവർക്ക് ചില അടിസ്ഥാന കാര്യങ്ങൾ വളരെ ലളിതമായി നിങ്ങളോട് പറയാൻ ശ്രമിക്കട്ടെ.

1) ദൈവത്തിന്റെ സർവ്വ സമ്പൂർണ്ണതയും മനുഷ്യരായ നിങ്ങൾക്ക്

വെളിപ്പെടുത്താവുന്നതിന്റെ പരമാവധി എന്നിലൂടെ നിങ്ങൾക്ക് അറിയാൻ കഴിയും.

2) എന്നിൽ വെളിപ്പെട്ട സർവ്വസമ്പൂർണ്ണതയും നിങ്ങൾക്ക് മാനുഷികബുദ്ധിയിലൂടെ മാത്രം മനസ്സിലാക്കാൻ കഴിയുകയില്ല.

3) ദൈവം വെളിപ്പെടുത്തി തരുന്ന കാര്യങ്ങൾ വിശ്വസിച്ച് അനുസരിച്ച് നിങ്ങൾ ജീവിക്കുന്ന മുറയ്ക്ക് കൂടുതലായി എന്നെ അറിയുവാൻ നിങ്ങളെ ഞാൻ അനുവദിക്കും.

4). ചരിത്രത്തിൽ ദൈവത്തെ പ്രതിനിധാനം ചെയ്യുവാൻ ഞാനൊഴികെ മറ്റാരെയും സ്വർഗ്ഗപിതാവ് അനുവദിച്ചിട്ടില്ല."ഞാൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു; ഞാൻ മുഖാന്തരം അല്ലാതെ ആരും പിതാവിന്റെ അടുക്കൽ എത്തുന്നില്ല. നിങ്ങളെന്നെ അറിഞ്ഞു എങ്കിൽ പിതാവിനെയും അറിയുമായിരുന്നു." (യോഹന്നാൻ 14: 6–).

5) മനുഷ്യരായ നിങ്ങൾക്ക് മനസ്സിലായി, വിശ്വസിച്ച് എന്നെ അനുഗമിക്കുന്നതിനായിട്ടാണ് ഞാൻ പൂർണമനുഷ്യരൂപത്തിൽ തന്നെ അവതരിച്ചത്. പാപം ചെയ്തു ജീവിക്കുന്നവരെല്ലാം ഞാൻ വെളിപ്പെടുത്തിയ 'പൂർണ മനുഷ്യത്വം" ഉള്ളവരല്ല; മരണവിധേയരായ "മർത്ത്യർ" മാത്രമാണ്. നിങ്ങളുടെ ശാരീരിക രൂപമല്ല, ആന്തരിക ഭാവമാണ് യഥാർത്ഥ മനുഷ്യത്വം. വീണ്ടും ജനനത്തിൽ കൂടി ഞാൻ നിങ്ങളെ പുനസൃഷ്ടിക്കുമ്പോഴാണ് എന്നെ പോലെ ഉള്ള പൂർണമനുഷ്യരായി വളരുവാൻ നിങ്ങൾ ആരംഭിക്കുന്നത്.

6) ഞാൻ പൂർണമനുഷ്യനായി ലോകത്തിൽ പ്രവർത്തിച്ചപ്പോഴും ഞാൻ പൂർണദൈവം തന്നെയായിരുന്നു.. പിതാവ് പുത്രൻ പരിശുദ്ധാത്മാവ് എന്ന "വിശുദ്ധ ത്രിത്വഭാവം" ഏകദൈവത്തിന്റെ തന്നെ ചരിത്ര ആവിഷ്കാരമാണ് . നിത്യതയിൽ മാത്രമേ "ദൈവത്തിന്റെ ഏകത്വം" നിങ്ങൾക്ക് പൂർണ്ണമായി മനസ്സിലാകുകയുള്ളൂ. ഭൂമിയിൽ കാണപ്പെടുന്നതെല്ലാം പൊതുവേ "ത്രിമാന" സ്വഭാവമുള്ളതാണെന്ന് നിങ്ങൾക്ക് അറിയാമല്ലോ. ചരിത്രത്തിൽ മാത്രമല്ല നിങ്ങളുടെ ഓരോരുത്തരുടെയും ജീവിതത്തിലും, പിതാവായും സഹോദരനായും അദൃശ്യനായ ശക്തിയുള്ള സഹായിയായും ദൈവം നിങ്ങളോടൊപ്പം ഉണ്ടെന്ന് മനസ്സിലാക്കുക. "വിശുദ്ധ ത്രിത്വം" മനസ്സിലാക്കാനായി ഞാൻ ഒരു ഉദാഹരണം പറയാം. പഴയനിയമത്തിൽ, ഐസ്കട്ടപോലെ കഠിനമായ സ്വഭാവമുള്ള പിതാവായ ദൈവത്തെ കാണുമ്പോൾ,

എന്റെ മനുഷ്യാവതാര കാലഘട്ടത്തിൽ, സ്നേഹപൂർവ്വം സൗമ്യമായി എല്ലാവരിലേക്കും ഒഴുകി ചെല്ലുന്ന ജീവജലം പോലെ നിങ്ങൾക്ക് കാണപ്പെട്ട ദൈവപുത്രനായ എന്നെ നിങ്ങൾ മനസ്സിലാക്കി. ഞാൻ സ്വർഗത്തിലേക്ക് കയറി പോയപ്പോൾ, പിന്നീടുള്ള കാലഘട്ടത്തിലേക്ക് "നീരാവി" രൂപത്തിൽ അദൃശ്യമായി പരിശുദ്ധാത്മാവിന്റെ പ്രവർത്തനം നിങ്ങൾ അനുഭവിക്കുന്നു. സത്യ ഏകദൈവമായ യാഥാർത്ഥ്യത്തെ " ഐസ്, ജലം, നീരാവി"എന്നീ മൂന്നു രൂപത്തിൽ കാണപ്പെടുന്നുണ്ടെങ്കിലും അവയെല്ലാം ഉണ്മയിൽ വെള്ളം ( H 2 O) എന്ന ഒരു പദാർത്ഥം തന്നെയാണെന്ന് നിങ്ങൾക്കറിയാം. മനുഷ്യവർഗ്ഗം മുഴുവനിൽ നിന്നും യഹൂദജനതയെ മാത്രം തെരഞ്ഞെടുത്ത് ഒടുവിൽ ദൈവപുത്രനായ ഞാൻ മനുഷ്യാവതാരം ചെയ്തു. എന്നിൽ കൂടെ മനുഷ്യവംശത്തെ മുഴുവനും രക്ഷിക്കുവാനായി പദ്ധതിയിട്ടു എങ്കിലും, ചുരുങ്ങിയ ഒരു കാലയളവിൽ മാത്രം, ചുരുങ്ങിയ ഒരു പ്രദേശത്ത് ഒതുങ്ങി കൊണ്ടായിരുന്നു ഞാൻ പ്രവർത്തനം നടത്തിയത്. എന്നാൽ പിന്നീട് പരിശുദ്ധാത്മാവായ ദൈവം കാറ്റുപോലെ ലോകം മുഴുവനും വ്യാപിച്ചുകൊണ്ട് എന്റെ സ്വർഗ്ഗരാജ്യസന്ദേശം പ്രചരിപ്പിച്ചുകൊണ്ട്,എന്റെ സ്ഥാനത്ത് ഞാൻ രണ്ടാമത് വരുവോളം എന്നിൽ വിശ്വസിക്കുന്നവരിലൂടെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

7) ഞാൻ "പൂർണ്ണദൈവവും" "പൂർണ്ണമനുഷ്യനും"തന്നെയാണെന്ന് നിങ്ങളിൽ പലരും വിശ്വസിക്കുമ്പോഴും ഈ രണ്ടു സ്വഭാവങ്ങൾ തമ്മിൽ എപ്രകാരം യോജിച്ച് പ്രവർത്തിക്കുന്നു എന്നതിനെപ്പറ്റി ചരിത്രത്തിൽ വളരെയേറെ തർക്കങ്ങൾ ഉണ്ടായതായി ഞാൻ മനസ്സിലാക്കുന്നു. ഞാൻ ആരാണെന്നറിയാൻ യഹൂദപ്രമാണിമാർ എന്നോട് തർക്കിച്ചത് പോലെ, ക്രിസ്ത്യാനികൾ എന്നറിയപ്പെടുന്ന നിങ്ങളും എന്റെ പേരിൽ തർക്കിച്ചും ഭിന്നിച്ചും കഴിയുന്നുണ്ടെന്ന് ഞാൻ മനസ്സിലാക്കുന്നു. ദൈവപുത്രനായ ഞാൻ മനുഷ്യപുത്രനായി നിങ്ങളുടെ ഇടയിൽ ജീവിച്ചത്, ദൈവത്തിന്റെ മനസ്സിലുള്ള യഥാർത്ഥ മനുഷ്യത്വം എന്താണ് എന്ന് നിങ്ങൾക്ക് ജീവിച്ചു കാണിക്കാൻ വേണ്ടിയായിരുന്നു എന്ന് ഞാൻ പറഞ്ഞത് ഒരിക്കൽ കൂടെ ഉറപ്പിച്ചു പറയുന്നു. എന്റെ ദൈവത്വം പുറത്തറിയിക്കാൻ ഞാൻ ഒന്നും തന്നെ മനഃപൂർവ്വം പ്രവർത്തിച്ചില്ല. കാരണം ഞാൻ ദൈവപുത്രൻ ആയതുകൊണ്ടാണ് അപ്രകാരം ഒക്കെ പ്രവർത്തിച്ചത് എന്നും, ഞാൻ ജീവിച്ചു കാണിച്ചപോലെ നിങ്ങൾക്ക് കഴിയില്ല എന്നും കാരണം പറഞ്ഞു, ദൈവമക്കളെപോലെ ജീവിക്കാൻ നിങ്ങൾ പരിശ്രമിക്കുക ഇല്ല എന്ന ഭയം എനിക്ക് ഉണ്ടായിരുന്നതിനാലാണ്, ഞാൻ അത്ഭുതങ്ങൾ പ്രവർത്തിച്ചപ്പോൾ ആരോടും പ്രസിദ്ധമാക്കരുത് എന്ന് പ്രത്യേകം പറഞ്ഞത്. ഞാൻ ചെയ്തതിനേക്കാൾ അധികം കാര്യങ്ങൾ എന്റെ

ശിഷ്യന്മാരായ പത്രോസ് പൗലോസ് തുടങ്ങിയ ശേഷം പേരും ചെയ്തതായി നിങ്ങൾക്കറിയാമല്ലോ. അവർ ഭൂതങ്ങളെ പുറത്താക്കിയപ്പോഴും രോഗികളെ സൗഖ്യമാക്കിയപ്പോഴും മരിച്ചവരെ ഉയർപ്പിച്ചപ്പോഴും അവർ മനുഷ്യർ തന്നെ ആയിരുന്നല്ലോ. ആയതിനാൽ ഞാൻ ഈ ലോകത്തിൽ ജീവിച്ച് പ്രവർത്തിച്ച കാര്യങ്ങളൊക്കെയും മനുഷ്യൻ എന്ന നിലയിൽ തന്നെ ആയിരുന്നു എന്ന് നിങ്ങൾ മനസ്സിലാക്കുക. വീണ്ടും ജനനത്തിലൂടെ ദൈവമക്കൾ ആയിത്തീരുന്ന എല്ലാവർക്കും പരിശുദ്ധാത്മസഹായത്താൽ ഈ ലോകത്തിൽ എന്നെപ്പോലെ ജീവിക്കുവാൻ സാധിക്കുമെന്ന് ഞാൻ നിങ്ങൾക്ക് ഉറപ്പു തരുന്നു. നിങ്ങൾക്ക് അതിന് കഴിയുകയില്ല എന്ന് നിങ്ങളോട് നുണപറഞ്ഞ് വിശ്വസിപ്പിക്കുന്നത്, ഏദൻ തോട്ടത്തിൽ വച്ച് ഹവ്വയോട് പറഞ്ഞ സാത്താൻ ആണെന്ന് ഓർക്കുക.

ചുരുക്കത്തിൽ മനുഷ്യനായ തീർന്ന ദൈവം തന്നെയാണ് ഞാൻ. അതേസമയം, "മർത്ത്യരായ" നിങ്ങളെ "മനുഷ്യരാക്കിയ"ശേഷം, എന്നെപ്പോലെ "ദൈവമക്കൾ" ആക്കുക എന്നതാണ് എന്റെ യഥാർത്ഥ മനുഷ്യാവതാര ഉദ്ദേശം. ആയതിനാൽ എന്റെ "മനുഷ്യത്വം" "ദൈവത്വം" എന്നതിനെപ്പറ്റിയുള്ള അന്വേഷണവും തർക്കങ്ങളും അവസാനിപ്പിച്ച്, എന്റെ വാക്കുകൾ പൂർണമായി വിശ്വസിച്ചും അനുസരിച്ചും ദൈവമക്കളായി വളരുവാൻ ശ്രമിക്കുക. എന്നിൽ വസിക്കുവിൻ എന്നാൽ ഞാൻ നിങ്ങളിലും വസിക്കും. എന്നെ കണ്ടവൻ പിതാവിനെ കണ്ടതുപോലെ ഞാൻ മുഖാന്തരം ദൈവമക്കളായി തീർന്ന നിങ്ങളെ കാണുമ്പോൾ,എന്നിലൂടെ ദൈവപിതാവിനെ കാണുന്ന അനുഭവം നിങ്ങളെ കാണുന്ന നാനാജാതി മതത്തിൽപ്പെട്ട മറ്റുള്ളവർക്ക് പകർന്നു കൊടുക്കുവാൻ നിങ്ങൾക്ക് കഴിയട്ടെ. എന്റെ ശരീരപ്രകാരമുള്ള ലോക ജീവിതത്തിൽ വചനം ജഡം ധരിച്ച് നിങ്ങളുടെ ഇടയിൽ പ്രവർത്തിച്ചതുപോലെ, നിങ്ങളും എന്നെപറ്റി പറയുന്നതിനേക്കാൾ ഉപരി ദൈവസ്വഭാവം ജീവിച്ചു കാണിക്കുന്ന സാക്ഷ്യമുള്ള സമൂഹത്തെ രൂപപ്പെടുത്തുക. അതാണ് എന്നെ അറിയുന്നതുമൂലം നിങ്ങളെ ഏൽപ്പിക്കുന്ന ദൗത്യം. യഹൂദപ്രമാണിമാർക്ക് ഞാൻ ഈ പറയുന്ന കാര്യങ്ങളൊന്നും മനസ്സിലായില്ല, നിങ്ങൾക്കോ?

13–1–2021.

## അദ്ധ്യായം 71

# സത്യം നിങ്ങളെ സ്വതന്ത്രരാക്കിയാൽ ദുഷ്ടനു നിങ്ങളെ തൊടാൻ കഴിയില്ല

**(യോഹന്നാൻ 8:19 –59)**

യഹൂദപ്രമാണിമാരുമായുള്ള തർക്കം തുടരുകയാണ്. അവർ എന്നെ വിട്ടുമാറാതെ ചോദ്യം ചെയ്തു കൊണ്ടിരുന്നു. ഞാൻ പറയുന്ന കാര്യങ്ങൾ അവർക്ക് മനസ്സിലാക്കാൻ താൽപര്യമില്ലാതെ, എങ്ങനെയെങ്കിലും വാദിച്ച് തോൽപ്പിച്ച് കുറ്റക്കാരനാക്കി എന്നെ പിടിച്ചു പുരോഹിതരെ ഏൽപ്പിക്കണമെന്ന് തന്നെയായിരുന്നു അവരുടെ ഉദ്ദേശം. എന്റെ ഉത്തരം കേട്ടുകൊണ്ടിരുന്ന പുരുഷാര രത്തിൽ അനേകരും എന്നിൽ വിശ്വസിച്ചു എന്ന് എനിക്ക് മനസ്സിലായി. അങ്ങനെ എന്നിൽ വിശ്വസിച്ച യഹൂദ ന്മാരോട് ഞാൻ ഇങ്ങനെ പറഞ്ഞു തുടങ്ങി:' എന്റെ വചനത്തിൽ നിങ്ങൾ നിലനിൽക്കുന്നു എങ്കിൽ നിങ്ങൾ വാസ്തവമായി എന്റെ ശിഷ്യന്മാരായി സത്യം അറിയുകയും, സത്യം നിങ്ങളെ സ്വതന്ത്രരാക്കുകയും ചെയ്യും"(യോഹന്നാൻ 8:30– 32). എന്താണ് സത്യം എന്നും എന്താണ് സ്വാതന്ത്ര്യം എന്നും ഞാൻ അവരെ പറഞ്ഞു മനസ്സിലാക്കാൻ ശ്രമിക്കുകയായിരുന്നു. പിലാത്തോസ് എന്നെ വിസ്തരിച്ച സമയത്ത് ഞാൻ പറഞ്ഞ കാര്യം നിങ്ങൾ ഓർക്കുന്നുണ്ടല്ലോ. ഞാൻ രാജാവ് തന്നെയല്ലേ എന്ന് പിലാത്തോസ് ചോദിച്ചപ്പോൾ ഞാൻ മറുപടി പറഞ്ഞത് ഇങ്ങനെ ആയിരുന്നു :" നീ പറഞ്ഞതുപോലെ ഞാൻ രാജാവ് തന്നെ. സത്യത്തിനു സാക്ഷ്യം നിൽക്കേണ്ടതിന് ഞാൻ ജനിച്ചു, അതിനായി ഞാൻ ലോകത്തിൽ വന്നിരിക്കുന്നു. സത്യ തൽപ്പരൻ ആയവൻ എല്ലാം എന്റെ വാക്കുകൾ കേൾക്കുന്നു. .... പിലാത്തോസ് എന്നോട് "സത്യം എന്നാൽ എന്ത്?" എന്ന് ചോദിച്ചു. അന്ന് ആ ചോദ്യത്തിന് ഉത്തരം പറയാൻ എനിക്ക് അവസരം ലഭിച്ചില്ല, ഉത്തരം പറയുന്നതിന് മുൻപ് തന്നെ എന്റെ മരണവിധി പ്രസ്താവിക്കാൻ അവൻ എഴുന്നേറ്റു പോയി. (യോഹന്നാൻ 18: 37– 38)

എന്നെ കേട്ടുനിന്ന ജനങ്ങളിൽ അധികം പേരും പരിശുദ്ധാത്മപ്രേരണയാൽ ഹൃദയം തുറന്ന് ഗ്രഹിക്കുന്നവരാണ് എന്ന് എനിക്ക് തോന്നി. ഞാൻ അവരോട് പറഞ്ഞു തുടങ്ങി. ഒന്നാമതായി അവരിൽ കണ്ട ഗുണം, അവരെന്നെ കേൾക്കുവാൻ താൽപര്യമെടുത്ത് ക്ഷമയോടെ ശ്രദ്ധിച്ചു എന്നതാണ്. രണ്ടാമതായി, കേട്ടകാര്യങ്ങൾ അവർ ഗ്രഹിച്ചു, എന്റെ ശിഷ്യന്മാരാകുവാൻ മനസ്സുകൊണ്ട് തീരുമാനിച്ചു. മൂന്നാമതായി, ഞാൻ തന്നെയാണ് സത്യം എന്ന് അറിഞ്ഞു എന്നതും,സത്യം അവരെ സ്വതന്ത്രരാക്കും എന്ന പ്രത്യാശയിൽ, തുടർന്ന് എന്നെ കേൾക്കുവാനായി എന്നോടു ചേർന്നു എന്നതും, സത്യം അവർക്ക് വെളിപ്പെട്ടു കിട്ടാനുള്ള യോഗ്യതയായി ഞാൻ അവരിൽ കണ്ടു. എന്നെ കുറ്റപ്പെടുത്താൻ മാത്രം എന്റെ അടുക്കൽ എത്തിയിരുന്ന പ്രമാണിമാർ എന്നോട് മറ്റു പല ചോദ്യങ്ങളും ഉന്നയിച്ച് പ്രഭാഷണം തടസ്സപ്പെടുത്താൻ ശ്രമിച്ചുകൊണ്ടിരുന്നു. എങ്കിലും അതെപ്പറ്റി ഞാൻ അത്ര ഗൗനിച്ചില്ല.

ലോകത്തിൽ രണ്ട് കാര്യങ്ങളാണ് മനുഷ്യരായ നിങ്ങൾക്ക് ബുദ്ധിപരമായി നേരിടേണ്ടി വരുന്നത്: ഒന്ന് "സത്യം" മറ്റേത് "കള്ളം." ദൈവം സത്യവാൻ ആകയാൽ ദൈവകല്പനകൾ എല്ലാം സത്യമാണ്. ഏദൻതോട്ടത്തിൽ ദൈവം നൽകിയ "കല്പന" സത്യമല്ല എന്ന് സമർത്ഥിക്കുവാൻ പിശാച് ആദ്യം "സംശയം" ഉളവാക്കുന്ന ചോദ്യങ്ങൾ ചോദിക്കുകയായിരുന്നു. "ദൈവം സത്യമായിട്ടും നിങ്ങളോട് അങ്ങനെ കല്പിച്ചിട്ടുണ്ടോ?" എന്ന ചോദ്യം വഴി സാത്താൻ ഹവ്വായുടെ മനസ്സിൽ ദൈവകൽപനയെപറ്റി സംശയം ഉളവാക്കി.(ഉല്പത്തി 3: 1–––). വിലക്കപ്പെട്ട അറിവിന്റെ വൃക്ഷത്തിന്റെ കനി തിന്നരുതെന്നും തിന്നുന്ന നാളിൽ നീ മരിക്കും എന്നും ദൈവം നൽകിയ കല്പനയെ പറ്റിയാണ് സാത്താൻ സംശയം ജനിപ്പിക്കുന്നത്. (ഉല്പ 2:17). സാത്താൻ പറഞ്ഞത് ആ കൽപ്പനയ്ക്ക് നേരെ എതിരായ കള്ളമായിരുന്നു."നിങ്ങൾ മരിക്കയില്ല നിശ്ചയം. അത് തിന്നുന്ന നാളിൽ നിങ്ങളുടെ കണ്ണ് തുറക്കുകയും നിങ്ങൾ നന്മതിന്മകളെ അറിയുന്നവരായി ദൈവത്തെപ്പോലെ ആകയും ചെയ്യും എന്നു ദൈവം അറിയുന്നു എന്ന് പറഞ്ഞു."(ഉല്പ. 3: 4,5). ദൈവകല്പന സംശയിച്ച അറിവ് തേടിപോകുന്നവർക്ക് സാത്താൻ കരുതിവെക്കുന്ന വഞ്ചനയാകുന്ന കള്ളമാണ് ഇവിടെ വ്യക്തമാകുന്നത്. ദൈവകൽപനയെക്കാൾ സ്വീകാര്യമായി സാത്താന്റെ കൽപ്പന വിശ്വസിക്കുവാനും ദൈവകല്പനയെ സംശയിക്കാനും ബുദ്ധി കൊണ്ട് അളന്ന് വിലയിരുത്താനും മനുഷ്യർ ശ്രമിക്കുന്നത്കൊണ്ടാണ് കള്ളം വിശ്വസിക്കുവാൻ ഇടയാകുന്നത്. തോട്ടത്തിന്റെ നടുവിൽ നിൽക്കുന്ന "ജീവ വൃക്ഷത്തിന്റെ" ഫലം തിന്നുന്ന അനുഭവത്തിൽ മനുഷ്യർക്ക് സംഭവിക്കുന്ന

കാര്യങ്ങളൊക്കെ, വിലക്കപ്പെട്ട അറിവിന്റെ വൃക്ഷഫലം തിന്നാൽ ലഭിക്കുമെന്ന് കള്ളം പറഞ്ഞ സാത്താന്റെ വഞ്ചന മനുഷ്യർക്ക് പറഞ്ഞു കൊടുത്തു, യഥാർത്ഥ സത്യം എന്താണെന്ന് ദൈവകൽപന അനുസരിച്ച് ജീവിക്കുവാൻ ആഗ്രഹിക്കുന്നവർക്ക് കാണിച്ചുകൊടുക്കുവാനും, സാത്താന്റെ ഉപദേശം കേട്ട് പാപവും മരണവും ലോകത്തിലേക്ക് വരുത്തിവച്ച ആദ്യപാപത്തെ പരിഹരിക്കുവാനും,അങ്ങനെ സത്യത്തിന് സാക്ഷ്യം വഹിക്കാനുമായിട്ടാണ് ഞാൻ മനുഷ്യാവതാരം ചെയ്തത് എന്ന് നിങ്ങൾ വിശ്വസിക്കണം. ഒന്നാം ആദാം നിത്യമായി ദൈവത്തെ പോലെ ജീവിക്കും എന്ന് പറഞ്ഞ സാത്താന്റെ കള്ളം വിശ്വസിച്ചു, പാപവും മരണവും കൊണ്ടുവന്നതിന് പരിഹാരമായി, സാത്താന്റെ വാക്കുകളെ തള്ളിക്കളഞ്ഞു ദൈവകല്പന പൂർണമായി അനുസരിച്ച് സ്വീകരിക്കുവാനും ദൈവത്തെ പോലെ നിത്യമായി ജീവിക്കാനുമുള്ള "ഏകമാർഗ്ഗം" ദൈവകൽപന വിശ്വസിച്ച് അനുസരിക്കുക മാത്രമാണ് എന്ന വലിയ സത്യം കാൽവറി ക്രൂശിൽ ഞാൻ പ്രഖ്യാപിക്കുകയായിരുന്നു. ഈ സത്യം നിങ്ങൾ തിരിച്ചറിയുമ്പോൾ മാത്രമേ പൈശാചിക വശീകരണ ത്തിൽനിന്നും നിങ്ങൾക്ക് യഥാർത്ഥ സ്വാതന്ത്ര്യം ലഭിക്കുകയുള്ളൂ. സത്യം തിരിച്ചറിഞ്ഞ് എന്നെ വിശ്വസിച്ച് അനുസരിച്ച് ജീവിക്കുന്നവർക്ക് മാത്രമേ യഥാർത്ഥ നന്മയിലേക്ക് വളരുവാനുള്ള സ്വാതന്ത്ര്യം ലഭിക്കുകയുള്ളൂ. "സ്വന്തം തന്ത്രമാണ് സ്വാതന്ത്ര്യം." ദൈവമക്കൾ എന്നുള്ള നിലയിൽ നിങ്ങളുടെ സ്വാതന്ത്ര്യം എന്നിൽ വസിച്ചു ഉപയോഗിക്കുന്നതിനുപകരം, പിശാചിന്റെ നിയന്ത്രണത്തിൽ സ്വാതന്ത്ര്യം നഷ്ടപ്പെട്ടവരായി നിങ്ങൾ ജീവിക്കുന്ന അനുഭവമാണ് യഥാർത്ഥ അടിമത്വം.

സ്വാതന്ത്ര്യത്തെപറ്റി പറഞ്ഞപ്പോൾ യഹൂദ പ്രമാണിമാർ അതേപ്പറ്റി തർക്കിക്കാൻ തുടങ്ങി. തങ്ങൾ അബ്രഹാമിന്റെ സന്തതികൾ ആണെന്നും ഇതുവരെയും ആർക്കും അടിമകളായിരുന്നില്ല എന്നും പറഞ്ഞു എന്നോട് വാദിച്ചു. ഞാൻ അവരോട് പറഞ്ഞു:

"ആമേൻ, ആമേൻ, ഞാൻ നിങ്ങളോടു പറയുന്നു : പാപം ചെയ്യുന്നവൻ എല്ലാം പാപത്തിന്റെ ദാസന്മാർ ആകുന്നു. ദാസൻ എന്നേക്കും വീട്ടിൽ വസിക്കുന്നില്ല,പുത്രൻ എന്നേക്കും വസിക്കുന്നു. പുത്രൻ നിങ്ങൾക്ക് സ്വാതന്ത്ര്യം വരുത്തിയാൽ നിങ്ങൾ സാക്ഷാൽ സ്വതന്ത്രരാകും. (യോഹന്നാൻ 8: 33– 36).

എന്റെ പ്രഭാഷണത്തിലൂടെ മുഖ്യവിഷയമായ സത്യം എന്താണെന്ന് ഞാൻ പറഞ്ഞു കൊണ്ടിരിക്കുകയായിരുന്നു.അതിൽനിന്നും എന്റെ

കേൾവിക്കാരുടെ ശ്രദ്ധ തിരിച്ചുവിടാൻ തന്നെയാണ് യഹൂദ പ്രമാണിമാർ ഇടയ്ക്കുകയറി വിഷയം മാറ്റി ചോദ്യമുന്നയിച്ചത്. അതെപ്പറ്റി ഞാൻ പിന്നീട് പറയാം. സത്യത്തെപറ്റി തന്നെ കുറെ കാര്യങ്ങൾ നിങ്ങൾ അറിഞ്ഞിരിക്കേണ്ടതുണ്ട്. അത് മുഴുവനും വിശദീകരിച്ച് പറയുവാൻ സമയമില്ലാത്തതിനാൽ, തിരുവെഴുത്തുകളിൽ സത്യത്തെപറ്റിയുള്ള പരാമർശങ്ങൾ നിങ്ങളുടെ ശ്രദ്ധയിൽ പെടുത്താം. അവ പരിശോധിച്ച് സത്യംഎന്താണെന്നറിഞ്ഞ്അതിൽവിശ്വസ്തതയോടെനിലനിൽക്കുവാൻ ശ്രമിക്കുക.

A) പഴയ നിയമത്തിൽ. ഉല്പത്തി. 32:10 ; പുറപ്പാട് 18: 21; ആവർത്തനം 32: 4; 2 ശമുവേൽ 2: 6; 1 രാജ. 17: 24;2 രാജ. 20:19;2 ദിന വ്യ. 18:15; സങ്കീർത്ത 15: 2; 25: 10; 45: 4; 51:6;60:4; സദൃ.വാ.8:7;12:17,19; സഭ.പ്ര.12:10; ഏശയ25:1;43:9;59:4;,14; യിരമ്യ.9:3;5;33:6; ദാനി.4: 37;11:2; ഹോ.4:1; മീഖ.7:20; സെക്ക.8:3;16; മലാ.2:6.

B) സുവിശേഷങ്ങളിൽ. മത്താ14:33; 22: 16; മർക്കോസ് 12:32; യോഹന്നാൻ.1:14; 5:33; 8:32,40,44,45,46; 14:6; 16:7,13; 17:17; 18:37,38.

അബ്രഹാമിന്റെ സന്തതികൾ ആകയാൽ തങ്ങൾ ആർക്കും അടിമകൾ അല്ലെന്നും പൂർണസ്വാതന്ത്ര്യം ഉള്ളവരാണെന്നും യഹൂദ നേതാക്കൾ എന്നോട് തർക്കിച്ച കാര്യം ഞാൻ പറഞ്ഞല്ലോ. അവർ അബ്രഹാമിന്റെ പരമ്പരയിലുള്ളവർ ആയിരുന്നു എങ്കിലും ഇസ്ഹാഖിന്റെ മൂത്തമകനായ യേശാവിന്റെ സ്വഭാവമുള്ള തലമുറക്കാർ ആയിരുന്നു. സാക്ഷാൽഇസ്രായേൽഎന്നപേര്ഇളയമകനായയാക്കോബിന്ദൈവം കൊടുത്തതിന്റെ കാരണം, അവൻ ഉള്ളിൽ ദൈവഭയമുള്ളവനായിരുന്നു. തീറ്റക്കൊതിയനായ ജേഷ്ഠനെ പായസം വച്ചുകൊടുത്തു, അവന്റെ അവകാശം, "ഉപായം" പ്രയോഗിച്ചു തട്ടിയെടുത്തതായി പറയാമെങ്കിലും, യാക്കോബ്ബിന്റെ ജീവിതം മുഴുവനും മുൻകൂട്ടിക്കണ്ട സ്വർഗ്ഗപിതാവിന്റെ നോട്ടത്തിൽ അവൻ നല്ലവൻ ആയതിനാൽ, ദൈവജനത്തിന്റെ പേര് യാക്കോബിന്റെതായി നില നിർത്തി എന്ന് മനസ്സിലാക്കുക. യാക്കോബ് സാഹചര്യങ്ങൾക്കനുസരിച്ച് ഉപായം പ്രയോഗിച്ചതിന് തക്കതായ തിരിച്ചടി ലാബാൻ നൽകി. തന്നെയല്ല യാക്കോബിനെ മൽപ്പിടുത്ത ത്തിലൂടെ മെരുക്കിയെടുത്ത് ഇസ്രായേൽ എന്ന പേരിന് അർഹനാക്കി രൂപാന്തരപ്പെടുത്തി എടുത്തതും, യഹോവ യാക്കോബിന്റെ അന്തരംഗത്തിൽ കടന്ന് വിലയിരുത്തിക്കൊണ്ടായിരുന്നു. പിന്നീടുണ്ടായ

തലമുറകൾ പല ശാഖകളായി പിരിഞ്ഞ് യഹോവയെ മറന്ന് ജീവിക്കുവാൻ ഇടയായി. ഞാൻ മനുഷ്യാവതാരം ചെയ്ത കാലമായപ്പോഴേക്കും ഇസ്രായേൽ രാജ്യം രണ്ടായി തിരിഞ്ഞ് യഹോവയുടെ പ്രമാണങ്ങൾ ഒക്കെ ആചരിക്കുന്ന കാര്യത്തിൽ തീഷ്ണത ഇല്ലാത്തവരായിത്തീർന്നു. അതിനാൽ ഇസ്രായേൽ ജനത പേരിനുമാത്രം ആചാരാനുഷ്ഠാനങ്ങൾ നിവർത്തിച്ച വന്നതിനാൽ സത്യദൈവമായ സ്വർഗ്ഗ പിതാവിനെയും എന്നെയും തിരിച്ചറിയാത്തവരായിത്തീർന്നു. അതുകൊണ്ടാണ് മതനേതാക്കന്മാർ എന്നെ മനസ്സിലാക്കാൻ കഴിയാതെ എന്നോട് തർക്കിക്കാൻ ഇടയായത്. അബ്രഹാമിന്റെ മക്കൾ ആണെന്ന അവരുടെ അവകാശവാദത്തിന് ഞാൻ ഇങ്ങനെ മറുപടി പറഞ്ഞു:

"നിങ്ങൾ അബ്രഹാമിന്റെ സന്തതികൾ എന്ന് ഞാനറിയുന്നു, എങ്കിലും എന്റെ വചനത്തിന് നിങ്ങളിൽ ഇടമില്ലായ്ക കൊണ്ട് നിങ്ങൾ എന്നെ കൊല്ലുവാൻ നോക്കുന്നു. എന്റെ പിതാവിന്റെ അടുക്കൽ കണ്ടിട്ടുള്ളത് ഞാൻ സംസാരിക്കുന്നു. നിങ്ങളുടെ പിതാവിനോട് കേട്ടിട്ടുള്ളത് നിങ്ങൾ ചെയ്യുന്നു........ദൈവത്തോട് കേട്ടിട്ടുള്ള സത്യം നിങ്ങളോട് സംസാരിക്കുന്ന മനുഷ്യനായ എന്നെ നിങ്ങൾ കൊല്ലുവാൻ നോക്കുന്നു".(യോഹന്നാൻ 8: 34–40). അതുകേട്ട് അല്പം കോപത്തോടെ അവർ എന്നോട് പറഞ്ഞു:" ഞങ്ങൾ പരസംഗത്തിൽ ജനിച്ചവരല്ല, ഞങ്ങൾക്ക് ഒരു പിതാവേ ഉള്ളൂ, ദൈവം തന്നെ"(8:41). ഞാനും വിട്ടു കൊടുത്തില്ല.

"ദൈവം നിങ്ങളുടെ പിതാവ്വാണെങ്കിൽ നിങ്ങൾ എന്നെ സ്നേഹിക്കുമായിരുന്നു. ഞാൻ ദൈവത്തിന്റെ അടുക്കൽനിന്നു വന്നിരിക്കുന്നു. ഞാൻ സ്വയമായി വന്നതല്ല, അവൻ എന്നെ അയച്ചതാകുന്നു.... നിങ്ങൾ എന്റെ വചനം കേൾക്കാത്തത് എന്ത്? അതിനു നിങ്ങൾക്ക് മനസ്സില്ലാത്തത് കൊണ്ടല്ലേ?. നിങ്ങൾ പിശാച് എന്ന പിതാവിന്റെ മക്കൾ., നിങ്ങളുടെ പിതാവിന്റെ മോഹങ്ങൾ ചെയ്യുവാനും ഇച്ഛിക്കുന്നു. അവൻ ആദ്യം മുതലേ കൊലപാതക നായിരുന്നു. അവനിൽ സത്യം ഇല്ലാത്തതുകൊണ്ട് സത്യത്തിൽ നിലനിൽക്കുന്നില്ല. .... അവൻ ഭോഷ്ക് പറയുന്നവനും അവന്റെ അപ്പനും ആകുന്നു. ഞാനോ സത്യം പറയുന്നതുകൊണ്ട് നിങ്ങളെന്നെ വിശ്വസിക്കുന്നില്ല. നിങ്ങളിൽ ആർ എന്നെ പാപത്തെക്കുറിച്ച് ബോധം വരുത്തും? ഞാൻ സത്യം പറയുന്നു എങ്കിൽ നിങ്ങൾ എന്നെ വിശ്വസിക്കാത്തത് എന്ത്? ദൈവസന്തതി ആയവൻ ദൈവവചനം കേൾക്കുന്നു, നിങ്ങൾ ദൈവ സന്തതികൾ അല്ലാത്തതുകൊണ്ട് കേൾക്കുന്നില്ല."(യോഹന്നാൻ. 8: 41– 47).

യഹൂദ പ്രമാണിമാർ ബാഹ്യമായി മാത്രം മതാചാരങ്ങൾ അനുഷ്ഠിച്ച് വന്നിരുന്നതിനാൽ, ആന്തരികമായി സത്യദൈവത്തിൽ നിന്നും വളരെ ദൂരെ ജീവിച്ചിരുന്നവ രായിരുന്നു. പിശാചുക്കളെ കൂട്ടുപിടിച്ച് സാത്താൻ സേവയും ഭൂത ആരാധനയും ഒക്കെ ആ തലമുറയിലെ മക്കൾ ചെയ്തുകൊണ്ടിരുന്നത് ഞാൻ ചോദ്യംചെയ്തപ്പോൾ, അവർ അതിനെ നിഷേധിക്കാൻ കഴിയാതെ എന്നിൽ ഭൂതമുണ്ടെന്നും ഞാൻ ഭൂതങ്ങളുടെ തലവനായ ബേൽസ് ബൂബിനെകൊണ്ടാണ് അത്ഭുതങ്ങളും സൗഖ്യങ്ങളും നടത്തുന്നതു എന്നല്ലാം ആരോപിച്ച് തുടങ്ങി. അവർ സത്യദൈവത്തിലേക്ക് തിരിയുവാൻ യോഹന്നാൻ സ്നാപകൻ വഴി അറിയിക്കപ്പെട്ട മാനസാന്തര സന്ദേശം പൂർണ്ണമായി നിരസിച്ചവരാണ്. അതുകൊണ്ടുതന്നെ എന്റെ സ്വർഗ്ഗരാജ്യസന്ദേശം ഗ്രഹിക്കാനും അവർക്ക് താല്പര്യം ഇല്ലായിരുന്നു. പ്രവാചകന്മാർ ഇവരെപറ്റി പറഞ്ഞ പ്രവചനം ഇവർ ശ്രദ്ധിച്ചില്ല. (യഹ്സ്കി. 35: 1– 15; ഒബാദിയ.1: 1–14). അവർ സത്യത്തെ നിരസിച്ചത് മാനസാന്തരം വേണ്ടിവരും എന്നതിനാലാണ്. അവരുടെ ഉള്ളിലെ പകയും വെറുപ്പും പൈശാചിക വികാരങ്ങളും അവരെ കഠിന ഹൃദയമുള്ളവ രാക്കിത്തീർത്തു. സ്വർഗ്ഗ പിതാവിന്റെ കരുണയും മനസ്സിലിവും അല്പം പോലും മനസ്സിലാക്കാനാവാതെ പൈശാചിക സ്വാധീനത്തിൽ അകപ്പെട്ടു തിന്മ പ്രവൃത്തികളിൽ രസിച്ച് എന്നെയും എന്റെ വചനങ്ങളെയും എതിർത്തു കൊണ്ടിരുന്നു. അബ്രഹാമിന്റെ പരമ്പര യാണെന്ന് അവകാശപ്പെട്ടിരുന്നു എങ്കിലും, സ്വഭാവപ്രകാരം അവർ പിശാചിന്റെ സന്തതികളെപോലെയാണ് പ്രവർത്തിച്ചിരുന്നത്. എന്നിട്ടും, ഞാനൊരു സമരിയക്കാരൻ ആണെന്നും ഭൂത ബാധിതനാണെന്നും ഒക്കെ അവർ പറയാൻ മടിച്ചില്ല. (യോഹന്നാൻ 7:20 ;8 –48). ഞാൻസത്യം പറയുന്നത് കൊണ്ട് കള്ളം പ്രവർത്തിക്കുന്ന അവർക്ക് എന്നോട് വെറുപ്പായിരുന്നു. എന്നെ മാത്രമല്ല എന്റെ ഉപദേശങ്ങളോടും കടുത്ത എതിർപ്പായിരുന്നു. അവരുടെ മനസ്സിൽ നാനാവിധമായ ദോഷചിന്തകൾ നിറഞ്ഞിരുന്നതിനാൽ സ്നേഹത്തിന്റെ സന്ദേശം ഉൾക്കൊള്ളാൻ അല്പംപോലും ഇടമില്ലായിരുന്നു. കാമം, ക്രോധം, കൊലപാതകം, അവിശ്വസ്തത, കള്ളത്തരം തുടങ്ങിയ മൂല പാപങ്ങൾക്ക് അടിമകൾ ആയതിനാൽ ഒരുവിധത്തിലും നന്മയുടെ പ്രകാശം കയറാനാവാത്ത വിധം അന്ധകാരം നിറഞ്ഞതായിരുന്നു അവരുടെ മനസ്സുകൾ. പരിശുദ്ധാത്മവെളിച്ചം കയറിച്ചെല്ലാൻ ഒരുതരത്തിലും കഴിയാത്ത വിധം മനഃപൂർവ്വം അവർ സാത്താനു അടിമപ്പെട്ടു കഴിഞ്ഞിരുന്നു. അവർ അവരുടെ പാപത്തിൽ തന്നെ മരിക്കുമെന്ന് മൂന്നുപ്രാവശ്യം;(യോഹന്നാൻ 8: 21 –24) അവരോട് ഞാൻ പറഞ്ഞിട്ടും അവർക്ക് മനസ്സിലാകാത്ത വിധം അവരുടെ മനസ്സ് സാത്താൻ കുരുടാക്കി കളഞ്ഞിരുന്നു.(2 കോരി.4: 4).

ഞാൻ അവരോട് പറഞ്ഞു: "എനിക്ക് ഭൂതമില്ല.... നിങ്ങളെന്നെ അപമാനിക്കുകയാണ്.... എന്റെ വചനം പ്രമാണിക്കുന്നവൻ ഒരു നാളും മരണം കാണുകയില്ല."അപ്പോൾ അവർ പറഞ്ഞു "അബ്രഹാമും പ്രവാചകന്മാരും മരിച്ച അബ്രഹാമിനെകാൾ നീ വലിയവനോ?" ഞാൻ ഉത്തരം ആയിട്ട്,"നിങ്ങളുടെ പിതാവായ അബ്രഹാം എന്റെ ദിവസം കാണും എന്നുള്ളതുകൊണ്ട് ഉല്ലസിച്ചു. അവൻ കണ്ടു സന്തോഷിച്ചും ഇരിക്കുന്നു." യഹൂദൻമാർ എന്നോട് "നിനക്ക് 50 വയസ്സ് ആയിട്ടില്ല, നീ അബ്രഹാമിനെ കണ്ടിട്ടുണ്ടോ?" എന്ന് ചോദിച്ചു. "ആമേൻ, ആമേൻ ഞാൻ നിങ്ങളോടു പറയുന്നു. അബ്രഹാം ജനിച്ചതിനു മുൻപേ ഞാനുണ്ട്"എന്ന് ഞാൻ മറുപടി പറഞ്ഞു. (യോഹന്നാൻ 8: 49 –59).ഈ ലോക ജീവിതത്തിനപ്പുറത്ത് നിത്യമായ സ്വർഗ്ഗം ഉണ്ടെന്ന് പരീശന്മാർ ഒഴികെ മറ്റു യഹൂദന്മാർ വിശ്വസിച്ചിരുന്നി ല്ലാത്തതിനാൽ ഞാൻ പറഞ്ഞത് എന്താണെന്ന് പലർക്കും മനസ്സിലായില്ല. അവർ എന്നെ കല്ലെറിഞ്ഞ് കൊല്ലുവാൻ തന്നെ തീരുമാനിച്ചു കല്ലുകൾ എടുത്തു. പക്ഷേ ഞാൻ അവരിൽനിന്നും മറഞ്ഞിരുന്നതിനാൽ അവർക്ക് എന്നെ കാണുവാൻ കഴിഞ്ഞില്ല. ജനക്കൂട്ടത്തിൽ അവർ എന്നെ തിരയുന്നത് എനിക്ക് കാണാമായിരുന്നു.

അവർ സത്യവെളിച്ചം നിരസിച്ചതിനാൽ അന്ധകാരത്തിന്റെ മക്കളായി തന്നെ തുടരുവാൻ ഇടയായി. സാത്താന്റെ അനുസരണയുള്ള അനുയായികളായി സാക്ഷാൽ ദൈവപുത്രനായ എന്നെ കൊല്ലുവാൻ തന്നെ തീരുമാനിച്ചു അവർ ഉറച്ചിരിക്കുകയാണ്.എന്നെ മാത്രമല്ല എന്റെ സ്നേഹ മാർഗത്തിൽ വസിക്കുന്ന വരെയും പീഡിപ്പിക്കാനും കൊന്നൊടുക്കാനും അവർ പരിശ്രമിക്കുകയും അക്കാലങ്ങളിൽ ഒരു പരിധിവരെ വിജയിക്കുകയും ചെയ്തു. അവർ എന്നെ പിടിച്ചുകൊണ്ടുപോകാൻ വീണ്ടും ശ്രമിച്ചെങ്കിലും എന്നെ അവർക്ക് തൊടുവാൻ കഴിഞ്ഞില്ല. ഇതിനോടകം പല പ്രാവശ്യം എന്നെ പിടിക്കുവാൻ യഹൂദന്മാർ പല സന്ദർഭങ്ങളിൽ ശ്രമിച്ചെങ്കിലും അപ്പോഴെല്ലാം എന്റെ സമയം ആകാത്തതിനാൽ എന്നെ അവർക്ക് കാണാൻ പോലും കഴിയാത്തവണ്ണം ഞാൻ അവരുടെ നടുവിൽ കൂടെ തന്നെ നടന്ന് ദേവാലയ അങ്കണത്തിൽ നിന്നും അപ്രത്യക്ഷനായി. ഞാൻ അവരെ ഭയപ്പെട്ടത് കൊണ്ടല്ല, എന്റെ സമയം ആകാത്തതിനാലായിരുന്നു ഞാൻ ഒഴിഞ്ഞു മാറിയത്.

14–1–2021.

## അദ്ധ്യായം 72

# കുരുടനായി പിറക്കതക്കവണ്ണം 'ആര് പാപം ചെയ്തു?'

(യോഹന്നാൻ 9:1– 41)

പലതരത്തിലുള്ള രോഗികളെ ഞാൻ സൗഖ്യം ആക്കിയിട്ടുണ്ടെങ്കിലും ജന്മനാൽ കുരുടനായ ഒരുവനെ സൗഖ്യമാക്കിയത് ഒരു ശബത്തിൽ ആയിരുന്നതിനാൽ, അതിനെചൊല്ലി കുറെ വാദപ്രതിവാദങ്ങൾ ഉണ്ടായി.

ഞാൻ എന്ത് പറഞ്ഞാലും പ്രവർത്തിച്ചാലും അതിൽ കുറ്റംകണ്ടെത്തി എന്നെ ന്യായാധിപസംഘത്തിന് മുൻപിൽ എത്തിക്കാൻ ശ്രമിച്ചിരുന്നവർ ഇവിടെയും വന്നെത്തി. യഹൂദ പ്രമാണിമാർ ഉള്ളുകൊണ്ട് എന്നെ വെറുത്തിരുന്നു എങ്കിലും എന്റെ ദൈവീകശക്തിയിൽ ജനങ്ങൾക്ക് മാത്രമല്ല അവരിൽ തന്നെ ഭൂരിഭാഗം പേർക്കും വിശ്വാസം ഉണ്ടായിരുന്നതിനാൽ പരസ്യമായി എന്നെ അധിക്ഷേപിക്കാൻ അവരാരും മുതിർന്നിരുന്നില്ല. പിന്നെ എന്തെങ്കിലും നിയമവശം ചൂണ്ടിക്കാട്ടി എന്നെ കുറ്റപ്പെടുത്താമോ എന്നതായിരുന്നു അവരുടെ ലക്ഷ്യം. ഞാൻ ശബത്തിനും കർത്താവ് ആകയാൽ, ഞാൻ ചെയ്യുന്നതാണ് നിയമാനുസരണം ശരി എന്ന് കാണുവാനുള്ള കാഴ്ചയില്ലാത്തവരായിരുന്നു ആ യഹൂദപ്രമാണിമാർ. അതുകൊണ്ട് ഒടുവിൽ അവരോട് ഞാൻ അങ്ങനെ വ്യക്തമായി പറയുകയും ചെയ്തു :" നിങ്ങൾ കുരുടന്മാർ ആയിരുന്നെങ്കിൽ നിങ്ങൾക്ക് പാപം ഇല്ലായിരുന്നു. എന്നാൽ ഞങ്ങൾ കാണുന്നു എന്ന് നിങ്ങൾ പറയുന്നതുകൊണ്ട് നിങ്ങളുടെ പാപം നിൽക്കുന്നു"(യോഹന്നാൻ 9: 41). ശബത്ത് ദിവസം വിശ്രമ ദിനം കൂടി ആയിരുന്നല്ലോ. ആറുദിവസംകൊണ്ട് സൃഷ്ടികർമ്മം പൂർത്തിയാക്കി ദൈവം വിശ്രമിച്ചതുപോലെ എന്റെ ഈ ലോകവാസത്തിന് ഒടുവിൽ വിശ്രമദിനമായ യഥാർത്ഥ "വലിയശബത്ത് " എന്റെ മരണശേഷം അടുത്തുവരുന്നു എന്ന ചിന്ത എന്നിൽ ഉണർന്നിരുന്നു. അതിനുമുൻപ് ലോകത്തിന്റെ വെളിച്ചമായ എന്നെ അവർ കണ്ണുതുറന്ന് കാണുവാൻ എല്ലാവർക്കും ഒരു അവസരം ഞാൻ നൽകുകയായിരുന്നു ഈ സൗഖ്യദാനശുശ്രൂഷയിലൂടെ.

ഞാൻ മുൻപ് പല സന്ദർഭങ്ങളിലും കുരുടന്മാർക്ക് സൗഖ്യം നൽകിയിരുന്നത് ഞാൻ മശിഹാ ആണെന്ന് യഹൂദന്മാർക്ക് തിരിച്ചറിയുന്നതിന് വേണ്ടിയുള്ള അടയാളങ്ങൾ ആയിട്ടായിരുന്നു. മിശിഹാ വരുമ്പോൾ ഇതു പോലെയുള്ള അടയാളങ്ങൾ സംഭവിക്കും എന്ന് പ്രവാചകൻ പറഞ്ഞതനുസരിച്ച്, യഹൂദന്മാർ ഇത്തരം അടയാളങ്ങൾക്കുവേണ്ടി കാത്തിരിക്കുകയായിരുന്നു.(യെശയ്യാ 35:5). അതുകൊണ്ട് ഞാൻ സാക്ഷാൽ മശിഹാ തന്നെയാണെന്ന് സാധാരണജനം വിശ്വസിച്ചിരുന്നതിനാൽ, ദൈവരാജ്യം സമീപിച്ചതിന്റെ അടയാളമായി തന്നെയാണ് ഞാൻ ഇപ്രകാരം അത്ഭുതങ്ങൾ ചെയ്തത്. എന്നിട്ടും യഹൂദ പ്രമാണിമാർ അതൊന്നും കാണാൻ കഴിയാത്തവിധം കുരുടന്മാരായി പോയതിൽ ഞാൻ അത്ഭുതപ്പെട്ടു.

ബർത്തിമായി എന്ന് പേരായ പിറവികുരുടനെ സൗഖ്യമാക്കിയ സംഭവത്തിലേക്ക് വരാം. യഹൂദന്മാരുടെ മാത്രമല്ല സകല മാനവരാശിയുടെയും പ്രതീകമാണ് ആ പിറവികുരുടൻ. കാരണം എല്ലാ മനുഷ്യരും ഒരു വിധത്തിൽ ദൈവീകമർമ്മങ്ങൾ കാണാൻ കഴിയാത്തവിധം കുരുടന്മാരായി തന്നെയാണ് ലോകത്തിൽ ജനിച്ചുവീഴുന്നത്. സൃഷ്ടിക്കപ്പെട്ടവയെ മാത്രമേ അല്പമായെങ്കിലും കാണാനും ഗ്രഹിക്കുവാനും മര്ത്യരായ നിങ്ങൾക്ക് കഴിയുകയുള്ളൂ. സ്വർഗ്ഗീയമർമങ്ങൾ ഗ്രഹിക്കണമെങ്കിൽ നിങ്ങൾക്ക് ഉൾക്കാഴ്ചയുടെ ഒരു പുനഃസൃഷ്ടി തന്നെ ആവശ്യമാണ്. മാനസാന്തരപ്പെട്ട് വിശ്വാസപൂർവ്വം എന്റെ അടുത്ത് വരുന്നവർക്ക് യഥാർത്ഥ ഉൾക്കാഴ്ച നൽകുന്ന അനുഭവമാണ് മാമോദിസമൂലം സംഭവിക്കുന്നത്. "പ്രകാശവസ്ത്രം" ധരിച്ച് സ്വർഗ്ഗീയ രഹസ്യങ്ങളിലേക്ക് പ്രവേശിക്കപ്പെടുന്ന (initiated and illuminated) വലിയ ഒരു അനുഭവത്തിന്റെ സൂചനകൾ ആയിട്ടാണ് ഞാൻ പിറവികുരുടന് കണ്ണുകൾ പുതുതായി സൃഷ്ടിച്ച് കാഴ്ചനൽകിയത്.

മറ്റൊരു പ്രധാനകാര്യം, മനുഷ്യർക്ക് കഷ്ടതകളും രോഗങ്ങളും വരുന്നത് അവരുടെയോ, അവരുടെ പൂർവികരുടെയൊ പാപഫലമാണെന്ന ചിന്ത യഹൂദന്മാരുടെ മനസ്സിൽ വളരെ ശക്തമായിരുന്നു.(പുറപ്പാട് 20:5–; എസക്കിയേൽ 18: 20–). എന്റെ ശിഷ്യന്മാർ തന്നെ അവനെ കണ്ടപ്പോൾ അപ്രകാരം സംശയം ചോദിക്കുകയും ചെയ്തു.(യോഹന്നാൻ 9: 2). പാപം മുഖാന്തരം നിങ്ങളുടെ മനുഷ്യാത്മാവ് മൃതപ്രായമായി, പൈശാചികശക്തികളെ ജയിക്കുവാൻ

ശേഷിയില്ലാത്ത അവസ്ഥയിലെത്തുമ്പോൾ, ആ പ്രതിസന്ധിയിൽ മനസ്സ് ദുർബലമായി ജഡികപാപത്തിൽ വീഴുവാൻ ഇടയാകുന്നു എന്നത് ശരിയാണ്. (റോമർ 6: 23). എന്നാൽ എല്ലാ രോഗങ്ങളും അപ്രകാരം ആണെന്ന് പറയുവാൻ പാടില്ല. ദൈവനാമം മഹത്വപ്പെടേണ്ടതിനു രോഗം വരുന്നത് രോഗിയുടെ കുറ്റംകൊണ്ടല്ല എന്ന് നിങ്ങൾ മനസ്സിലാക്കണം. എന്റെ പ്രിയസ്നേഹിതനായ ലാസർ കഠിനരോഗത്തിൽ ആണെന്നറിഞ്ഞിട്ടും ഞാൻ സൗഖ്യം ആക്കാതെ മരണത്തിനു വിട്ടുകൊടുത്തത്, അവനിൽ കൂടി മരണത്തിന് മുകളിൽ പ്രവർത്തിക്കുന്ന ദൈവശക്തി നിങ്ങളെ കാണിക്കുവാൻ വേണ്ടി ആയിരുന്നു. അതേപ്പറ്റി പിന്നീട് വിശദമായി നിങ്ങളോട് പറയാം. എന്തായാലും കഷ്ടതകളും രോഗങ്ങളും മരണവുമെല്ലാം ആദാമ്യപാപം മൂലം തന്നെയാണ് ലോകത്തിൽ ഉണ്ടായത് എന്ന കാര്യം ശരിയാണ്. (റോമ 5: 12). അതുപോലെതന്നെ പാപപ്രവൃത്തികൾ മൂലമാണ് രോഗവും മരണവും പലപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കുന്നത് എന്നതും സത്യമാണ്.(1കോരി 11: 30). പാപം ഇല്ലാതിരുന്നെങ്കിൽ ലോകത്തിൽ ഒരിക്കലും രോഗം ഉണ്ടാകുമായിരുന്നില്ല. എന്നാൽ, എല്ലാ രോഗങ്ങളും ഏതെങ്കിലും ഒരു വ്യക്തിയുടെ പാപംമൂലം തന്നെയാണെന്ന് വിധിക്കുവാൻ മനുഷ്യരായ നിങ്ങൾക്കവകാശമില്ല. ഞാൻ തന്നെ രോഗം ഇല്ലാത്തവനായി കാണപ്പെടുന്നതിന്റെ കാരണം എന്നിൽ ഒട്ടും പാപം ഇല്ലാത്തതാണെന്ന് നിങ്ങൾ തിരിച്ചറിയുക. എന്നാൽ, പാപം ഇല്ലാത്തവനായ ഞാൻ ലോകത്തിന്റെ മുഴുവൻ പാപങ്ങളും എന്റെ മേൽ എടുത്തതുകൊണ്ടാണ് പീഡനങ്ങളും കുരിശുമരണവും സഹിക്കുവാൻ ഇടയായത് എന്ന് നിങ്ങൾ മുൻകൂട്ടി മനസ്സിലാക്കണം. ഞാൻ കഷ്ടവും മരണവും ഏറ്റത് എന്റെ പാപം നിമിത്തമാണെന്ന് ചിലരെങ്കിലും ചിന്തിക്കുന്നുണ്ടാവും. ഞാൻ പാപി ആണെന്ന് തന്നെ എന്നെ യഹൂദന്മാർ ആ കുരുടനോട് പരസ്യമായി പറഞ്ഞു ബോധ്യപ്പെടുത്തി.(യോഹന്നാൻ 9:24).

സാധാരണ മനുഷ്യർ "പാപിയായ ഒരു മനുഷ്യന് ഇങ്ങനെയുള്ള അടയാളങ്ങൾ ചെയ്യുവാൻ എങ്ങനെ കഴിയും?" എന്ന് ചോദിച്ചതിനാൽ അവരുടെ ഇടയിൽ തർക്കമുണ്ടായി.(യോഹന്നാൻ 9: 16). സൗഖ്യമായ കുരുടൻ ഇക്കാര്യം വളരെ ധൈര്യത്തോടെ യഹൂദപ്രമാണിമാരുടെ മുഖത്തുനോക്കി പറഞ്ഞു: "പാപികളുടെ പ്രാർത്ഥന ദൈവം കേൾക്കുന്നില്ല എന്നും ദൈവഭക്തൻ ആയിരുന്നു അവന്റെ ഇഷ്ടം ചെയ്യുന്നവന്റെ പ്രാർത്ഥന കേൾക്കുന്നു എന്നും നാം അറിയുന്നു"(യോഹന്നാൻ 9:31– 33).

മറ്റുള്ള രോഗികളെ സൗഖ്യമാക്കിയതുപോലെ കുരുടനെ ഒറ്റവാക്ക് പറഞ്ഞു എനിക്ക് സൗഖ്യമാക്കാമായിരുന്നു. എന്നാൽ അവന്റെ സാക്ഷ്യം എല്ലാവരും കേൾക്കാൻ വേണ്ടിയാണ് ഞാൻ അങ്ങനെ ചെയ്തത്. തന്നെയല്ല ഞാൻ മണ്ണ് കുഴച്ച് അവന്റെ കണ്ണിൽ തേച്ചപ്പോൾ ആദിയിൽ സൃഷ്ടികർമ്മം നടത്തിയ കാര്യം ഓർമ്മപ്പെടുത്താനും, ഞാൻ തന്നെയാണ്, പിതാവിനോടും പരിശുദ്ധാത്മാവിനോടുമൊപ്പം ചേർന്ന് ആദിയിൽ സൃഷ്ടികർമ്മം നടത്തിയതെന്നും എല്ലാവരെയും ബോധ്യപ്പെടുത്താനും ഞാൻ ഉദ്ദേശിച്ചിരുന്നു. മാത്രമല്ല കണ്ണിൽ മണ്ണ് തേച്ചു കൊണ്ട്, കുറച്ചു ദൂരം വിശ്വാസത്തോടെ നടന്നു ശിലോഹം കുളത്തിലെ വെള്ളം കൊണ്ട് കണ്ണുകൾ കഴുകാനുള്ള അവന്റെ സന്നദ്ധതയും ഞാൻ വിലയിരുത്തുകയായിരുന്നു. ഞാൻ നേരത്തെ പറഞ്ഞതുപോലെ, മനുഷ്യന്റെ വിശ്വാസം എന്ന ആദ്യനടപടി ഉറച്ചതാണെങ്കിൽ മാത്രമേ ദൈവശക്തി ആകുന്ന രണ്ടാമത്തെ നടപടി കൂടിചേർന്ന് പ്രവർത്തിച്ചു സൗഖ്യം സംഭവിക്കുകയുള്ളൂ. (Synergia). "ശിലോഹം" എന്ന വാക്കിന്റെ അർത്ഥം അയക്കപ്പെട്ടവൻ എന്നാണ്. പിതാവിനാൽ അയക്കപ്പെട്ടവനായ എന്നെയും, എന്നാൽ അയക്കപ്പെട്ടവനായ ആ കുരുടനെയും വിശേഷിപ്പിക്കുവാൻ ഈ പേര് ഉപയോഗിക്കുന്നതിൽ തെറ്റില്ല. എന്റെ ശിഷ്യന്മാർക്ക് "ശ്ലീഹന്മാർ" എന്ന പേര് നൽകിയതും ഈ അർത്ഥത്തിലാണ്. അന്ധകാരത്തിൽ ഇരിക്കുന്ന ജനങ്ങൾക്ക് സുവിശേഷ വെളിച്ചം കാണുവാൻ തക്കവണ്ണം അവരുടെ "കുരുട്" മാറ്റുക എന്നതാണ് എന്റെ എല്ലാ ശിഷ്യന്മാരുടെയും യഥാർത്ഥദൗത്യം.

യഹൂദപ്രമാണിമാർ എന്നെ കുറ്റപ്പെടുത്താനും എന്റെ സൗഖ്യദാനശുശ്രൂഷ ദൈവികമല്ല എന്ന് തെളിയിക്കാനും പുതിയ ആരോപണങ്ങൾ ഉന്നയിച്ചു. ആ മനുഷ്യൻ ജന്മനാൽ കുരുടൻ അല്ലായിരുന്നു എന്നവർ വാദിച്ചു. ന്യായപ്രമാണപ്രകാരം 12 വയസ്സ് പൂർത്തിയായവരുടെ സാക്ഷ്യത്തിന് നിയമപ്രകാരം അംഗീകാരം ഉണ്ടായിരുന്നിട്ടും അത് സാക്ഷ്യപ്പെടുത്താനായി അവന്റെ അമ്മയെയും അപ്പനെയും കൂടി ചോദ്യം ചെയ്തു. അവർ മതനേതാക്കന്മാരെ ഭയപ്പെട്ടിരുന്നതിനാൽ വളരെ സൂക്ഷിച്ചാണ് മറുപടി പറഞ്ഞത്. "ഇവൻ ഞങ്ങളുടെ മകൻ ആണെന്നും കുരുടനായി ജനിച്ചവൻ ആണെന്നും ഞങ്ങൾ അറിയുന്നു. എന്നാൽ കണ്ണ് കാണുന്നത് എങ്ങനെ എന്ന് അറിയുന്നില്ല; ആർ തുറന്നു എന്നും അറിയുന്നില്ല. അവനോട് ചോദിക്കുക, അവന് പ്രായം ഉണ്ടല്ലോ, അവൻ തന്നെ പറയും", (യോഹന്നാൻ 9:18– 21).

എന്നെ മശിഹായെന്ന് പറയുന്നവരെ "പള്ളിഭ്രഷ്ടർ" ആക്കണമെന്ന് യഹൂദൻമാർ പറഞ്ഞു ഒത്തിരിന്നു. ആ സമയത്ത് ഞാൻ അവിടെ ഇല്ലെന്ന് ഉറപ്പു വരുത്തി ഞാൻ പാപി ആണെന്ന് അവർ പരസ്യമായി പറഞ്ഞു.

"ആർ എന്നെ പാപത്തെക്കുറിച്ച് ബോധ്യം വരുത്തും?" എന്ന് ഞാൻ നേരത്തെ അവരോട് നേരിട്ട് ചോദിച്ചതാണ്. അപ്പോൾ പറയാൻ ധൈര്യം ഇല്ലാത്തവരാണ് എന്റെ അസാന്നിധ്യത്തിൽ എന്നെ അങ്ങനെ പാപി എന്ന് വിളിച്ചത്. (യോഹന്നാൻ 8: 46; 9:24). അവർ സൗഖ്യം പ്രാപിച്ചവനെ വീണ്ടും വിളിച്ച്, യഹൂദനിയമപ്രകാരം സാക്ഷ്യം പറയുന്നതിനും കുറ്റം നിഷേധിക്കുന്നതിനുമുൻപ് കോടതികളിൽ പറയുന്നതുപോലെ "ദൈവത്തിനു മഹത്വം കൊടുക്കാ" എന്ന് പറഞ്ഞ് നിർബന്ധിച്ചപ്പോൾ അവൻ പൂർവാധികം ധൈര്യത്തോടെ ഇങ്ങനെ പറഞ്ഞു.:" ഞാൻ നിങ്ങളോടു പറഞ്ഞുവല്ലോ. നിങ്ങൾ ശ്രദ്ധിച്ചില്ല. വീണ്ടും കേൾക്കാൻ ആഗ്രഹിക്കുന്നത് എന്ത്? നിങ്ങൾക്കും അവന്റെ ശിഷ്യന്മാർ ആകുവാൻ മനസ്സ് ഉണ്ടോ?"(9:27).ഇത്രയും കേട്ടപ്പോൾ അവർ രോഷാകുലരായി "നീ മുഴുവനും പാപത്തിൽ പിറന്നവൻ; നീ ഞങ്ങളെ ഉപദേശിക്കുന്നുവോ?" എന്ന് പറഞ്ഞു അവനെ പുറത്താക്കി. (9:34).ദൈവം നൽകിയ അനുഗ്രഹത്തെ മനുഷ്യരുടെ മുമ്പാകെ സാക്ഷ്യപ്പെടുത്തിയതിനാൽ ആ മനുഷ്യൻ പള്ളിഭ്രഷ്ടൻ ആക്കപ്പെട്ടു. ഇതുപോലുള്ള നിരവധി അനുഭവങ്ങൾ എന്നെ സാക്ഷിക്കുന്നവർക്ക് പലപ്പോഴും നേരിടേണ്ടിവരുന്നുണ്ട് എന്ന് ഞാൻ മനസ്സിലാക്കുന്നു. ആധുനികകാലത്തും പല കാരണങ്ങൾ പറഞ്ഞു, മതനേതാക്കളുടെ നിലപാടുകളെ ചോദ്യം ചെയ്യുന്ന കാരണത്താൽ, ദൈവികനിലപാടുകൾ സ്വീകരിക്കുന്നവരെ മുടക്കുകയും പുറത്താക്കുകയും ചെയ്യുന്ന നടപടികൾ എന്റെ പേരിലറിയപ്പെടുന്ന സഭകളിലും നടക്കുന്നുണ്ടെന്ന് ഞാൻ അറിയുന്നുണ്ട്. അങ്ങനെ പുറത്താക്കപ്പെട്ട അനുഭവത്തിൽ മറ്റുള്ളവരാൽ, കുറ്റക്കാരനെന്ന പേരിൽ അവഗണിക്കപ്പെടുകയും ഒറ്റപ്പെടുകയും പരിഹസിക്കപ്പെടുകയും അവഗണിക്കപ്പെടുകയും ചെയ്യുന്ന മാനസിക അവസ്ഥയിൽ അങ്ങനെയുള്ളവർ എത്തിച്ചേരാറുണ്ടല്ലോ. കുടുംബക്കാരും സ്നേഹിതരും കാര്യമറിയാതെ അകലം പാലിക്കുന്നത്, ദൈവത്തെക്കാൾ കൂടുതലായി "മത സംവിധാനത്തെ" ഭയപ്പെടുന്നവരായതുകൊണ്ടാണ്. അവനെ പാപി എന്ന് മുദ്രകുത്തി "നീ മുഴുവനും പാപത്തിൽ പിറന്നവൻ" എന്ന് പറഞ്ഞാണ് അവനെ പുറത്താക്കിയത്.

അവനെ അനുകൂലിക്കുന്നവരെക്കൂടി പുറത്താക്കുമോ എന്ന ഭയം ഉള്ളതുകൊണ്ട് ആൾക്കൂട്ടങ്ങൾ എല്ലാം വേഗം പിരിഞ്ഞു പോയി. അങ്ങനെ അവൻ ഏകനായി വിഷാദിച്ചു നിൽക്കുമ്പോൾ ഞാൻ അടുത്ത് ചെന്നു അവന്റെ ശരീരത്തിന്റെ കണ്ണുകൾ മാത്രമല്ല അവന്റെ ആത്മീയ കണ്ണുകൾ കൂടി തുറന്നു "ഉൾക്കാഴ്ച" അവനു നൽകുവാൻ തീരുമാനിച്ചു. ശാരീരിക സാഹചര്യങ്ങളിൽ എന്റെ ഉത്തമസാക്ഷ്യം വഹിക്കുന്നവരുടെ ഉൾകണ്ണുകൾകൂടി ഞാൻ തുറന്നുകൊടുക്കാൻ ശ്രദ്ധിക്കാറുണ്ട്. നിങ്ങൾക്ക് വേണ്ടവിധം ഉൾക്കാഴ്ച ലഭിക്കുന്നില്ലെങ്കിൽ നിങ്ങളുടെ ശാരീരിക കണ്ണുകൾ നിങ്ങൾ ശരിയായി ഉപയോഗിക്കുന്നില്ല എന്നാണ് മനസ്സിലാക്കേണ്ടത്. അവന്റെ ഹൃദയശുദ്ധി കണ്ടുകൊണ്ട് ഞാനവനോട് ചോദിച്ചു:. "നീ ദൈവപുത്രനിൽ വിശ്വസിക്കുന്നുവോ?"."യജമാനനെ അവൻ ആർ ആകുന്നു? ഞാൻ അവനെ വിശ്വസിക്കാം."എന്ന് ഉത്തരം പറഞ്ഞു. ഞാൻ അവനോട്:

"നീ അവനെ കണ്ടിട്ടുണ്ട്; നിന്നോട് സംസാരിക്കുന്നവൻ അവൻ തന്നെ"എന്ന് പറഞ്ഞു. ഉടനെ അവൻ എന്നെ നമസ്കരിച്ച് ഇങ്ങനെ പറഞ്ഞു: " കർത്താവേ, ഞാൻ വിശ്വസിക്കുന്നു". അതുകേട്ട് എനിക്ക് വളരെ സന്തോഷവും സംതൃപ്തിയും തോന്നി. ഞാൻ അവനുമായി സംസാരിക്കുന്നത് കണ്ട ചില പരീശന്മാർ എന്നോട് വീണ്ടും തർക്കിക്കാൻ അടുത്തുവന്നു. അവരും കൂടി കേൾക്കുവാൻ തന്നെ ഞാൻ പറഞ്ഞു,: "കാണാത്തവർ കാണ്മാനും, കാണുന്നവർ കുരുടന്മാർ ആവാനും ഇങ്ങനെ ന്യായവിധിക്കായി ഞാൻ ഇഹലോകത്തിൽ വന്നു." ഇത് കേട്ടപ്പോൾ അവർ ചോദിച്ചു:"ഞങ്ങളും കുരുടൻമാരോ?" ഞാൻ അവരുടെ നേരെ തിരിഞ്ഞു മുഖത്തുനോക്കി പറഞ്ഞു:"നിങ്ങൾ കുരുടന്മാർ ആയിരുന്നെങ്കിൽ നിങ്ങൾക്ക് പാപം ഇല്ലായിരുന്നു. എന്നാൽ ഞങ്ങൾ കാണുന്നു എന്ന് നിങ്ങൾ പറയുന്നതു കൊണ്ട് നിങ്ങളുടെ പാപം നിലനിൽക്കുന്നു". (യോഹന്നാൻ 9: 35– 41).

ഞാൻ നൽകുന്ന ദിവ്യവെളിച്ചം എന്നിൽ വിശ്വസിക്കുന്നവരുടെ കണ്ണുകൾ തെളിയിക്കും. അതേസമയം എന്നെ സംശയിക്കുന്നവരുടെയും അവിശ്വസിക്കുന്നവരുടെയും എതിർക്കുന്നവരുടെയും കണ്ണുകൾ മഞ്ഞളിച്ച് ഒന്നും കാണാൻ കഴിയാത്തവിധം കുരുടായി പോകുകയും ചെയ്യും. എന്റെ ദിവ്യപ്രകാശം പൗലോസിന്റെ കണ്ണിൽ അടിച്ചപ്പോൾ അവൻ കുരുടനായി തീർന്നെങ്കിലും, അവന്റെ ഉദ്ദേശശുദ്ധിയുള്ള ഹൃദയത്തെ ഞാൻ സന്ദർശിച്ചപ്പോൾ അവന്റെ കണ്ണിന് കാഴ്ചയും ഹൃദയത്തിന് ഉൾക്കാഴ്ചയും ലഭിച്ചത് നിങ്ങൾക്കറിയാമല്ലോ.

നിങ്ങളുടെ കാഴ്ചയെപറ്റിയും കാഴ്ചപ്പാടുകളെപറ്റിയും ശരിയായി അറിവില്ലാത്തതിനാൽ ആണ് നിങ്ങൾ വഴിതെറ്റി പോകുന്നത്. സൃഷ്ടിക്കപ്പെട്ട വസ്തുക്കളെ കാണുവാൻ മാത്രമേ നിങ്ങളുടെ ബാഹ്യമായ കണ്ണുകൾക്ക് കഴിവുള്ളൂ. നിർമ്മിതമായ താൽക്കാലിക വെളിച്ചത്തിന്റെ രശ്മികൾ വസ്തുക്കളിൽമേൽ പതിക്കുമ്പോൾ അതിൽ നിന്നും നിങ്ങളുടെ കണ്ണിലെ കൃഷ്ണമണിക്കകത്തുള്ള സ്ക്രീനിൽ (Retina) പതിയുന്ന പ്രതിബിംബങ്ങൾ മാത്രമേ നിങ്ങൾ കാണുന്നുള്ളൂ. അതായത് നിങ്ങൾ കാണുന്നതെല്ലാം കേവലം നിഴലുകൾ മാത്രമാണ്. വെളിച്ചം മാറി ഇരുട്ട് ആകുമ്പോഴും വെളിച്ചത്തിന്റെ ഉറവിടമായ സൂര്യനെ നോക്കുമ്പോഴും നിങ്ങളുടെ കണ്ണിന്റെ കാഴ്ച ശക്തി കുറഞ്ഞശേഷം ഇല്ലാതെ ആകുകയാണ് എന്ന് നിങ്ങൾ തിരിച്ചറിയുക. ചുരുക്കത്തിൽ നിങ്ങളുടെ കണ്ണുകൾ കൊണ്ട് കാണുന്നതിന് അപ്പുറത്താണ് യാഥാർത്ഥ്യങ്ങൾ എന്ന് മനസ്സിലാക്കുക. കാണപ്പെടുന്നതും കാണപ്പെടാത്തതുമായ സകലത്തിന്റെയും സൃഷ്ടാവായ ദൈവത്തിൽ, നിങ്ങളുടെ ദൃഷ്ടികൾക്ക് അഗോചരമായ നിരവധി യാഥാർത്ഥ്യങ്ങൾ മറഞ്ഞിരിക്കുന്നു എന്നും, അവയെല്ലാം വിശ്വാസകണ്ണുകൊണ്ട് മാത്രമേ കാണുവാൻ കഴിയുകയുള്ളൂ എന്നും ദൈവം വെളിപ്പെടുത്തിതന്നാൽ മാത്രം നിങ്ങൾക്ക് മനസ്സിലാകും എന്നും നിങ്ങൾ അറിഞ്ഞിരിക്കണം. നിങ്ങളുടെ ശാസ്ത്രവും ശാസ്ത്രീയമായ തെളിവുകളും കാഴ്ചപ്പാടുകളും കണ്ടുപിടുത്തങ്ങളും എല്ലാം ആദിയിൽ ഇല്ലാതിരുന്നതും ചരിത്രകാലത്തേക്ക് മാത്രം മാറ്റത്തിന് വിധേയമായി നിലനിൽക്കുന്നതും നിത്യതയിലേക്ക് പ്രയോജനം ഇല്ലാത്തതുമായ "സൃഷ്ടിയെപ്പറ്റി" മാത്രമുള്ളതാണെന്ന് നിങ്ങൾ തിരിച്ചറിയുക. അത്തരമൊരു വിശ്വാസം മനുഷ്യമനസ്സുകളിൽ വളർത്തിയെടുക്കാനാണ്, സൃഷ്ടാവായ ദൈവത്തെ മനുഷ്യരൂപത്തിൽ നിങ്ങളുടെ ഇടയിലേക്ക് ഇറങ്ങിവന്ന് അവതരിപ്പിക്കാൻ ഞാൻ ശ്രമിക്കുന്നത്. ഇക്കാണുന്ന ലോകത്തിൽ നിങ്ങളുടെ പഞ്ചേന്ദ്രിയങ്ങൾ കൊണ്ട് അറിയുന്നതൊന്നും ശാശ്വതമല്ല. സ്വർഗ്ഗ സൗഭാഗ്യങ്ങൾ എന്തെല്ലാം ആണെന്ന് പൂർണമായി മനസ്സിലാക്കാനും അനുഭവിക്കുവാനും കഴിയണമെങ്കിൽ നിങ്ങൾ എന്നോടൊപ്പം വസിക്കുവാൻ തക്കവണ്ണം "ദൈവമക്കളായി" രൂപാന്തരപ്പെടുന്നു എന്ന് ഉറപ്പുവരുത്തണം. എന്റെ മനുഷ്യാവതാര ഉദ്ദേശം തന്നെ അതാണ്. ഇക്കാര്യം നിങ്ങൾക്ക് വിശ്വസിക്കാൻ കഴിയുന്നില്ല എങ്കിൽ നിങ്ങൾ പാപത്തിൽ തന്നെ ഇരുന്ന് ഒന്നുമില്ലായ്മയിൽ എത്തിചേരും എന്ന് ഞാൻ മുന്നറിയിപ്പ് നൽകുന്നു. നിങ്ങൾ പാപികളായി തന്നെ തുടരുവാൻ ഇടയായാൽ നിങ്ങളെ രക്ഷിക്കുവാൻ എനിക്ക് കഴിയാതെവരും എന്ന് ഓർക്കുക. പാപികളെ രക്ഷിപ്പാൻ ആണ് ഞാൻ

വന്നതെങ്കിലും, അതിനുവേണ്ടി ആഗ്രഹിച്ച് എന്റെ അടുക്കൽ വന്ന് എന്നെ കേട്ട് വിശ്വസിച്ച് അനുസരിക്കുവാൻ നിങ്ങൾ മനസ്സുവെച്ചാൽ മാത്രമേ എനിക്ക് നിങ്ങളെ രക്ഷാമാർഗ്ഗത്തിൽ എത്തിക്കുവാൻ കഴിയുകയുള്ളൂ. അല്ലെങ്കിൽ കുരുടൻമാരായി, മറ്റുള്ളവരെക്കൂടി വഴിതെറ്റിക്കുന്നവരായി നിത്യനാശത്തിൽ നിങ്ങൾ അകപ്പെട്ടുപോകുമെന്ന് ഞാൻ ഭയപ്പെടുന്നുണ്ട്. അങ്ങനെ സംഭവിക്കാതിരിക്കാൻ എന്റെ ദിവ്യ വെളിച്ചത്തിലേക്ക് നിങ്ങൾ വിശ്വാസപൂർവ്വം അടുത്ത് വരിക. ഞാൻ നിങ്ങൾക്ക് നല്ല കാഴ്ചയും ഉൾക്കാഴ്ചയും നൽകാം.

16–1–2021

## അദ്ധ്യായം 73

# ഞാൻ വാതിൽ ആകുന്നു, എന്നിലൂടെ കടക്കുന്നവൻ രക്ഷപ്പെടും

**(യോഹന്നാൻ 10: 9)**

യഹൂദജനതയുടെ പ്രധാനജോലി, കൃഷിയും ആടുവളർത്തലും ആയിരുന്നു. ആടുകളെ മേയ്ക്കുന്ന ഇടയന്മാരെ പരാമർശിച്ചുകൊണ്ട് നല്ല ഇടയനായ ഞാൻ എങ്ങനെയാണ് ആടുകളെ മേയ്ക്കുന്നതെന്ന് പറഞ്ഞിരുന്നത് നിങ്ങൾ നേരത്തെ വായിച്ചറിഞ്ഞുകാണുമല്ലോ. (യേശുവിന്റെ ആത്മകഥ. വാല്യം 3;അധ്യായം 44). അതേപറ്റി കുറച്ചുകൂടെ വ്യക്തമാക്കണം എന്ന് എനിക്ക് തോന്നി."ഈ തൊഴുത്തിൽ ഉൾപ്പെടാത്ത വേറെ ആടുകൾ എനിക്കുണ്ട്, അവയെയും ഞാൻ നടത്തേണ്ടതാകുന്നു. അവ എന്റെ ശബ്ദം കേൾക്കും. ഒരു ആട്ടിൻ കൂട്ടവും ഒരു ഇടയനുമാകും." (യോഹന്നാൻ. 10:16). ഞാൻ യഹൂദ ജനതയ്ക്ക് വേണ്ടി മാത്രമുള്ള രക്ഷകനാണ് എന്ന തെറ്റായ ധാരണ മാറ്റി കൊടുക്കേണ്ടത് ആവശ്യമായിരുന്നു.

സ്രഷ്ടാവായ ദൈവത്തിന് എല്ലാമനുഷ്യരും പ്രിയപ്പെട്ടവരാണ്. കാലസമ്പൂർണ്ണതയിൽ ഞാൻ ഭൂമിയിൽ അവതരിക്കാനായി ദൈവം പദ്ധതി ഒരുക്കിയതിന്റെ ഭാഗമായിട്ടാണ് ലോക ജനതകളിൽനിന്നും ഇസ്രായേൽ ജനതയേയും പിന്നീട് യഹൂദഗോത്രത്തിൽ ദാവീദ് വംശത്തെയും പ്രത്യേകം തെരഞ്ഞെടുത്ത്, എന്റെ മനുഷ്യാവതാരത്തോടെ ദൈവത്തിന്റെ തെരഞ്ഞെടുപ്പ് പൂർത്തിയാക്കിയത്. ലോകത്തിലെ നാനാജാതി മനുഷ്യരെയും രക്ഷിക്കുവാൻ വേണ്ടിയാണ് ഞാൻ ലോകത്തിൽ അവതരിച്ചത് എന്ന യാഥാർത്ഥ്യം യഹൂദന്മാർ മനസ്സിലാക്കിയിരുന്നില്ല. എന്റെ ഉപദേശങ്ങൾ കേട്ട് വിശ്വസിച്ച എന്റെ ശിഷ്യന്മാരായവർക്കും, ഞാൻ സർവ്വജനത്തെയും രക്ഷിക്കുവാൻ വന്നവനാണെന്ന സത്യം പൂർണമായും ഉൾക്കൊള്ളാൻ കഴിഞ്ഞില്ല.

എന്നാൽ പത്രോസിന് ഈ കാര്യം വെളിപ്പെടുത്തി കൊടുത്തപ്പോൾ, സകലജാതികളെയും സ്വീകരിക്കുവാൻ തയ്യാറായികൊണ്ട് സ്വർഗ്ഗരാജ്യസന്ദേശം വിജാതിയരെ അറിയിക്കുവാൻ തുടങ്ങി. (അ.പ്ര. 4:10–12). അതുപോലെതന്നെ വിജാതിയരെ ഉൾക്കൊള്ളുന്നതിന്റെ ആവശ്യകത പൗലോസും തിരിച്ചറിഞ്ഞു. (ഫിലി.2:9–11; എഫെ. 1:20 –22). യോഹന്നാനും ഇക്കാര്യം വ്യക്തമാക്കി എഴുതിയിട്ടുണ്ട് .(യോഹന്നാൻ 3: 15–16). ദൈവപുത്രനായ എന്റെ ജനനം സർവ്വജനത്തിനു മായുള്ള മഹാസന്തോഷമാണെന്ന് ഗബ്രിയേൽ ദൂതൻ പറഞ്ഞകാര്യം ലൂക്കോസും രേഖപ്പെടുത്തിയിട്ടുണ്ട് (2:10).സർവ്വമനുഷ്യവംശത്തിന്റെയും രക്ഷകനായിട്ടാണ് ഞാൻ ഈ ലോകത്തിൽ വന്നത് എന്ന കാര്യം നിങ്ങളും വേണ്ടത്ര മനസ്സിലാക്കാതെ പ്രവർത്തിക്കുന്നു എന്നു കണ്ടപ്പോൾ കുറച്ചു കാര്യങ്ങൾ കൂടി വ്യക്തമാക്കണം എന്ന് തോന്നി.

ലോകത്തിനു മുഴുവനും വെളിച്ചമായി സകലമനുഷ്യരെയും രക്ഷയുടെ അനുഭവത്തിലേക്ക് കൊണ്ടുവരുവാനുള്ള രക്ഷാമാർഗ്ഗം ഞാൻ അവതരിപ്പിച്ചെങ്കിലും, അതിനെതിരായി പ്രവർത്തിക്കുന്ന അന്ധകാരശക്തികൾക്ക് വിധേയരായി ഈലോകപ്രകാരമുള്ള രക്ഷാപദ്ധതികളുമായി സാത്താൻ പ്രവർത്തിക്കുന്നു എന്നതും ഒരു യാഥാർഥ്യമാണ്. കഷ്ടതകളും ക്രൂശുമരണവും ഒന്നും കൂടാതെ, താൽക്കാലികമായ ലോകസന്തോഷങ്ങളും ഉല്ലാസങ്ങളും വാഗ്ദാനം ചെയ്യുന്ന പലതരം രക്ഷാമാർഗങ്ങളും അവതരിപ്പിക്കുന്ന പ്രതിഭാസങ്ങൾ കാലാകാലങ്ങളായി ലോകത്തിൽ പ്രത്യക്ഷപ്പെട്ടു.മനുഷ്യരെ ഭയപ്പെടുത്തിയും പ്രലോഭിപ്പിച്ചും ലൗകിക നേട്ടങ്ങൾ ചൂണ്ടിക്കാട്ടി ആകർഷിച്ചും പലതരം "മതങ്ങളും" ലോകത്തിൽ നിലവിൽ വന്നു. എന്നാൽ എല്ലാ മതങ്ങളിലും സത്യദൈവമായ എന്നെ അന്വേഷിക്കുന്ന നല്ല വിഭാഗം മനുഷ്യരുണ്ട് എന്ന് എനിക്കറിയാം. അവരെ കൂടി സത്യം ബോധ്യപ്പെടുത്തി, ഞാൻ കാണിച്ചു കൊടുക്കുന്ന സത്യവഴിയായ "സ്നേഹമാർഗത്തിൽ" കൊണ്ടുവരാനാണ് എന്റെ ശിഷ്യന്മാരെ ചുമതലപ്പെടുത്തിയിട്ടുള്ളത്. ആരെയും മാറ്റിനിർത്താനോ, ഉപേക്ഷിക്കാനോ സ്വർഗ്ഗപിതാവിന്റെ സ്നേഹമനസ്സ് സമ്മതിക്കുന്നില്ല എന്ന് എന്റെ പ്രിയശിഷ്യരായ നിങ്ങൾ തിരിച്ചറിയണം. മനുഷ്യനിർമ്മിതമായ മതസംവിധാനത്തോട് സ്വർഗ്ഗപിതാവിന് താൽപര്യമില്ല. കാരണം, നിയമങ്ങളും പ്രമാണങ്ങളും ഏർപ്പെടുത്തി അതുമൂലം മനുഷ്യരെ തമ്മിൽ അകറ്റുകയാണ് മതങ്ങൾ ചെയ്യുന്നത്. യഥാർത്ഥ ദിവ്യവെളിച്ചം മനുഷ്യമനസ്സുകളിൽ എത്തുമ്പോൾ അവരുടെ മനസ്സിലെ തിന്മയുടെ അന്ധകാരം മാറി എല്ലാവരും എന്റെ സ്നേഹമാർഗ്ഗത്തിൽ എത്തിച്ചേരും എന്ന് തന്നെയാണ് ഞാനും

പ്രതീക്ഷിക്കുന്നത്. എന്നിൽനിന്നും "ജീവവെളിച്ചം" പ്രാപിക്കുവാൻ എന്റെ അടുക്കലേക്ക് കൈനീട്ടുന്ന എല്ലാവരെയും ഞാൻ അനുവദിക്കുന്നുണ്ട്. ആയതിനാൽ അവരുടെ എല്ലാം മനസ്സിന്റെ ഉള്ളറകളിലേക്ക് എന്റെ സന്ദേശം സ്വീകരിക്കപ്പെടുമെന്ന ഉറച്ച പ്രതീക്ഷയിലാണ് ഞാൻ എന്റെ രക്ഷാകരദൗത്യം തുടരുന്നത്. ഏത് മതത്തിലോ ജാതിയിലോ വർഗ്ഗത്തിലോ ഉൾപ്പെട്ടവരായാലും അവർക്കെല്ലാം സ്വീകരിക്കാവുന്ന ലളിതമായ സ്നേഹസന്ദേശമാണ് ഞാൻ ലോകത്തിന് നൽകുന്നത്. എല്ലാവരും ദൈവസ്വരൂപം വഹിക്കുന്ന ദൈവമക്കൾ ആണെന്നും, ആയതിനാൽ ഞാൻ ജീവിച്ചുകാണിച്ച സ്നേഹമാർഗത്തിൽ വളരുകവഴി ശാശ്വതമായ സ്വർഗ്ഗ അനുഭവത്തിൽ എത്തിച്ചേരാമെന്നും എല്ലാവർക്കും ഉറപ്പുകൊടുക്കുന്ന എന്റെ ജീവസന്ദേശം ശരിയായി ഉൾക്കൊള്ളാനും പ്രചരിപ്പിക്കാനും എന്റെ ശിഷ്യർ വേണ്ടത്ര വിജയിക്കുന്നില്ല എന്ന് ഞാൻ മനസ്സിലാക്കുന്നു. ക്രിസ്ത്യാനികൾ എന്ന് അറിയപ്പെടുന്ന ഒരു സമൂഹത്തെ അഥവാ സഭയെ ഞാൻ പണിയും എന്ന് പറഞ്ഞത്, സർവ്വമാനവജാതിയേയും ഉൾക്കൊള്ളാനുള്ള വിശാലമായ ഒരു സംവിധാനം ആയിട്ടാണ്. നിർഭാഗ്യവശാൽ കുറെ വിശ്വാസപ്രമാണങ്ങളും ആചാരാനുഷ്ഠാനങ്ങളും പ്രസ്ഥാനങ്ങളും പെരുന്നാളുകളും ഒക്കെയാണ് "രക്ഷാമാർഗ്ഗം" എന്ന വിധത്തിൽ എന്റെ സന്ദേശത്തെ തെറ്റിദ്ധരിക്കാൻ ഇടയാകുന്നു എന്നതിൽ എനിക്ക് ദുഃഖമുണ്ട്.

ദൈവം നിങ്ങളുടെ എല്ലാവരുടെയും പിതാവാണെന്നും, അങ്ങനെ എല്ലാവർക്കും ലഭിക്കാവുന്ന ആ "പുത്രപദവി" നിങ്ങൾ സ്വന്തമാക്കുമ്പോൾ നിങ്ങളെല്ലാവരും സഹോദരങ്ങൾ ആണെന്നുമുള്ള വലിയ യാഥാർത്ഥ്യം മനസ്സിലാക്കാനും മറ്റുള്ളവർക്ക് മനസ്സിലാക്കികൊടുക്കുവാനും "ക്രിസ്ത്യാനികൾ" എന്ന പേരിൽ അറിയപ്പെടുന്ന വ്യവസ്ഥാപിതസഭകൾ പരാജയപ്പെടുന്നത് അവർ തിരിച്ചറിയുന്നില്ല. എന്നിൽനിന്നുള്ള സത്യവെളിച്ചം സ്വീകരിച്ച്, നിങ്ങളെ കാണുന്ന മറ്റുള്ളവരിലേക്ക് പ്രതിഫലിപ്പിക്കുക എന്ന ലളിതമായ കാര്യം നടക്കുന്നില്ല. നിങ്ങളുടെ സ്വാർത്ഥത, ലോകസ്നേഹം, അഹങ്കാരം തുടങ്ങിയ അഴുക്കുകൾ നിങ്ങളുടെ അന്തരാത്മാവിനെ ആവരണം ചെയ്തിരിക്കുന്നതിനാൽ, പ്രകാശത്തിന്റെ പ്രതിഫലനശേഷിയില്ലാതെ ആയിരിക്കുന്നു. എന്നെ അനുഗമിക്കുന്ന നിങ്ങളെല്ലാവരും ആ കാര്യം തിരിച്ചറിയണം. നിങ്ങൾ മാത്രമേ രക്ഷയ്ക്ക് അർഹതയുള്ളൂ എന്ന മനോഭാവം മാറ്റി, മറ്റുള്ളവരിലൂടെയും ദിവ്യപ്രകാശം കണ്ടെത്താനാകുമോ എന്ന നിലയിൽ അവരുമായി സ്നേഹബഹുമാനത്തോടെ ഇടപെടുവാൻ പ്രിയ ശിഷ്യരായ നിങ്ങളോട് ഞാൻ ആവശ്യപ്പെടുകയാണ്. "ഞാൻ അല്ലെങ്കിൽ ഞങ്ങൾ മാത്രം" എന്ന

മനോഭാവം മാറ്റി "നിങ്ങളും കൂടി ഞങ്ങളുടെ കൂട്ടത്തിൽ ഉള്ളവരാണ്" എന്ന മനോഭാവത്തോടെ മറ്റുള്ളവരോട് ഇടപെടുവാൻ നിങ്ങൾക്ക് കഴിയണം. കാരണം, എന്റെ രക്ഷണ്യപദ്ധതിയിൽ എല്ലാ മനുഷ്യർക്കും ഒരുപോലെ പ്രവേശനത്തിന് അർഹത ഉള്ളതാണ്.

ഞാൻ നേരത്തെ പറഞ്ഞതുപോലെ, ദൈവപിതാവിന്റെ തെരഞ്ഞെടുപ്പ്പ്രക്രിയ എന്റെ ജനനം വരെ മാത്രമായിരുന്നു തുടർന്നു വന്നത്. എന്റെ പുനരുദ്ധാനശേഷം എല്ലാവരെയും കൂട്ടിച്ചേർത്ത് ലോകജനതയെ മുഴുവനും എന്നിലൂടെയും എന്നെ സ്വീകരിക്കുന്നവരിലൂടെയും എന്റെ രക്ഷണ്യമാർഗ്ഗം ലോകം മുഴുവനും നടപ്പാക്കുക എന്നതാണ് പിതാവായ ദൈവം പദ്ധതിയിട്ടിരിക്കുന്നത്. ഒരു മനുഷ്യനെയും നഷ്ടപ്പെടുത്താതെ സ്വർഗ്ഗത്തിൽ എത്തിക്കണം എന്നതാണ് എന്റെ ആഗ്രഹം. അതുകൊണ്ടാണ് എന്റെ കുരിശുമരണത്തിനു മുൻപ് സ്വർഗ്ഗസ്ഥ പിതാവിനോട് ഇങ്ങനെ പ്രാർത്ഥിച്ചത്: "ഇവർക്കുവേണ്ടി മാത്രമല്ല, ഇവരുടെ വചനത്താൽ എന്നിൽ വിശ്വസിക്കാൻ ഇരിക്കുന്നവർക്ക് വേണ്ടിയും ഞാൻഅപേക്ഷിക്കുന്നു".(യോഹന്നാൻ 17:20).

എല്ലാ മനുഷ്യർക്കും ഈ ലോക ജീവിതത്തിലെ ഒരേ ഒരു ലക്ഷ്യം "രക്ഷ"എന്നതാണല്ലോ. എന്നാൽ അതിലേക്ക് എത്തിച്ചേരുവാൻ മനുഷ്യർ രൂപകല്പനചെയ്ത പല മാർഗങ്ങൾ ഉള്ളതിനാലാണ് പല പേരിൽ പല മതങ്ങൾ ഉണ്ടായത്. നല്ല പ്രവൃത്തികൾ ചെയ്താൽ മതി എന്ന് ഉപദേശിക്കുന്ന "കർമ്മമാർഗ്ഗം"; ശരിയായ അറിവ് നേടുകയാണ് വേണ്ടത് എന്ന് പഠിപ്പിക്കുന്ന"ജ്ഞാനമാർഗ്ഗം"; യഥാർത്ഥമായ ഭക്തിയാണ് രക്ഷയുടെവഴി എന്ന് നിർദ്ദേശിക്കുന്ന "ഭക്തിമാർഗ്ഗം"എന്നിവയൊക്കെ മതങ്ങൾ ഉയർത്തി കാണിക്കുന്നുണ്ട്. അവയെല്ലാം ലക്ഷ്യത്തിലേക്ക് നയിക്കുന്നതിന് ഒരു പരിധിവരെ സഹായകമാണ്. ഈ മാർഗ്ഗങ്ങളെല്ലാം സ്വീകരിച്ചാലും, ഞാൻ നിർദ്ദേശിക്കുന്ന "സ്നേഹമാർഗ്ഗം" അടിസ്ഥാന പ്രമാണമായി സ്വീകരിക്കുന്നില്ലെങ്കിൽ, മറ്റു മാർഗങ്ങളൊന്നും യഥാർത്ഥ ലക്ഷ്യസ്ഥാനത്ത് എത്തിച്ചേരാൻ മനുഷ്യനെ സഹായിക്കുകയില്ല. ഏത് മാർഗത്തിലൂടെ ദൈവപിതാവിന്റെ അടുക്കലേക്ക് എത്തുവാൻ ശ്രമിച്ചാലും സാക്ഷാൽ രക്ഷയിലേക്കു, മോക്ഷത്തിലേക്ക്, ജീവിത സാഫല്യത്തിലേക്ക് എത്തിച്ചേരുവാൻ ഞാനാകുന്ന വാതിലിൽ കൂടി മാത്രമേ മനുഷ്യർക്ക് സാധിക്കുകയുള്ളൂ. കാരണം ഞാൻ മാത്രമേ സ്നേഹമാകുന്ന ദൈവത്തിന്റെ അവതാരമായി മനുഷ്യരൂപത്തിൽ ലോകത്തിൽ മാതൃകയായി ജീവിച്ചു കാണിച്ചിട്ട്, ഒടുവിൽ മരിച്ച് ഉയർത്തെഴുന്നേറ്റശേഷം

പിതാവിന്റെ അടുക്കലേക്ക് തിരിച്ചുപോയിട്ടുള്ളൂ. ആയതിനാൽ ആരെല്ലാം അറിഞ്ഞില്ലെങ്കിലും അംഗീകരിച്ചില്ലെങ്കിലും, "ദൈവം സ്നേഹം തന്നെ" എന്ന് വിശ്വസിക്കുന്ന ഏതു മനുഷ്യനും ഞാൻ ജീവിച്ചു കാണിച്ചുതന്ന "ജീവനിലേക്കുള്ള സത്യവഴിയായ" എന്നിൽക്കൂടി മാത്രമേ രക്ഷയുടെ അനുഭവത്തിലേക്ക് പ്രവേശിക്കുവാൻ സാധിക്കുകയുള്ളൂ. "ക്രിസ്ത്യാനികൾ" എന്ന പേരിൽ "മതമായി" കാണിച്ചുതരുന്ന രീതികളെല്ലാം പിൽക്കാലത്ത് രൂപംകൊണ്ടവയാണ്. അവയെല്ലാം സ്നേഹമെന്ന അടിസ്ഥാനപ്രമാണം നടപ്പാക്കാനായി ഏർപ്പെടുത്തിയ ക്രമീകരണങ്ങളാണ്. എന്നാൽ എല്ലാ മതങ്ങളിലും കാണുന്ന സ്നേഹധാരയുടെ ഒഴുക്ക് പരിശോധിച്ച് കണ്ടെത്തുമ്പോൾ അത് എല്ലാം ഒന്നുതന്നെയാണെന്ന് എല്ലാവരും തിരിച്ചറിയണമെങ്കിൽ, യഥാർത്ഥ സ്നേഹജീവിതം ഞാൻ കാണിച്ചു തന്നത് പോലെ എല്ലാവരും ജീവിക്കുവാൻ തയ്യാറാകണം.

സ്വർഗ്ഗരാജ്യം "വല"യോട് സദൃശ്യമായി പറയാറുണ്ടല്ലോ. ആധുനിക യുഗത്തിലെ "ഇൻറർനെറ്റ്" സംവിധാനവും ഒരു ലോകവ്യാപകമായ തന്നെയാണല്ലോ.(www). മനുഷ്യനുണ്ടാക്കിയ മതങ്ങളുടെ കണ്ണികൾ അഥവാ മാനദണ്ഡങ്ങൾ അല്ല സ്വർഗ്ഗീയവലയ്ക്കുള്ളത്. ഓരോ വ്യക്തിയെയും സാഹചര്യങ്ങൾക്കനുസരിച്ച് വിലയിരുത്തി ദൈവരാജ്യത്തിലേക്ക് പ്രവേശിപ്പിക്കാനുള്ള സ്വാതന്ത്ര്യം ദൈവത്തിന് ഉണ്ടെന്നും, മനുഷ്യൻ ഉണ്ടാക്കുന്ന നിയമങ്ങൾക്കനുസരിച്ച് ദൈവം പ്രവർത്തിക്കണമെന്ന് നിങ്ങൾ ശഠിക്കുന്നത് മൗഢ്യം ആണെന്നും അറിയുക. പഴയ യഹൂദ ജനതയ്ക്ക്, തങ്ങൾ മാത്രമാണ് ദൈവജനം എന്നും മറ്റുള്ളവരെല്ലാം ദൈവവിശ്വാസികൾ അല്ലാത്തതിനാൽ ദൈവം അവരെയെല്ലാം നശിപ്പിക്കുമെന്ന മിഥ്യബോധമുണ്ടായിരുന്നു. അതിനെ തിരുത്തുവാനാണ് ഞാൻ മനുഷ്യാവതാരംമൂലം യഥാർത്ഥ ദൈവമനസ്സ് നിങ്ങൾക്ക് വെളിപ്പെടുത്തിയത്. അവർ പ്രതീക്ഷിച്ച "മശിഹാ"യെ എന്നിൽ കാണാതെ വന്നതിനാലാണ് അവർ എന്നെ ക്രൂശിച്ചത്. അതുപോലെ പുതിയനിയമ ഇസ്രായേലായി അവകാശപ്പെടുന്നവരുടെ, "ക്രിസ്ത്യാനികൾ മാത്രമേ രക്ഷപ്പെടുകയുള്ളൂ" എന്ന കാഴ്ചപ്പാട് ഞാൻ അംഗീകരിക്കുന്നില്ല. ഓരോ വ്യക്തിക്കും അഭിഷേകം സ്വീകരിക്കുന്നതിലൂടെ "മശിഹാബോധ്യം" വളർത്തിയെടുക്കുവാൻ ദൈവം പദ്ധതിയിട്ടിട്ടുണ്ട്. അതിനാൽ യഹൂദനായ "യേശു" എന്ന പേരിൽ വിളിക്കപ്പെട്ട ഞാൻ ക്രിസ്തുവായി നിങ്ങളുടെ ഇടയിൽ ജീവിച്ചതുപോലെ, നിങ്ങൾ ഓരോരുത്തരും നിങ്ങളുടെ പേരിനോട് ചേർത്ത് "ക്രിസ്തു" ആയി തന്നെ അറിയപ്പെടണം എന്നതാണ് എന്റെ മനുഷ്യാവതാര ലക്ഷ്യം. എല്ലാ മനുഷ്യരും ദൈവത്താൽ അഭിഷേകം ചെയ്യപ്പെട്ടവർ ആയിത്തീർന്ന "ക്രിസ്തു ക്കൾ" ആയിതന്നെ ജീവിച്ച

കാണിക്കണം എന്നാണ് എന്റെ ആഗ്രഹം. "ക്രിസ്ത്യാനികൾ" എന്ന് ഒരു മതത്തിന്റെപേര് ആക്കി അതിനെ തരംതാഴ്ത്തി കാണിക്കരുത്. ഏതെങ്കിലും ഒരു മതത്തിന്റെ പേരായതിനാൽ, ആരെങ്കിലും "ക്രിസ്തു" എന്ന അഭിഷിക്തന്റെ അനുഭവത്തിൽ എത്തുമ്പോൾ ആ പേര് സ്വന്തം പേരിനോട് ചേർത്ത് അറിയപ്പെടാൻ തടസ്സമാകാൻ ഇടയാകരുത്. "ക്രിസ്താനുഭവം" കാണിക്കാത്ത ക്രിസ്ത്യാനികളെയാണ് ഇന്ന് ലോകം കാണുന്നത്. ഏത് പേരുള്ളവരായാലും "ക്രിസ്തു അനുഭവത്തിൽ" ജീവിക്കുന്നവരെ ഞാൻ അംഗീകരിച്ച് പ്രോത്സാഹിപ്പിക്കും.

ഈ കാര്യം അല്പംകൂടി വ്യക്തമാക്കാൻ ശ്രമിക്കാം. എല്ലാ മതവിശ്വാസികളും ദൈവത്തിൽ വിശ്വസിക്കുന്നവർ ആകുമല്ലോ. അവർക്കെല്ലാം ഒരേലക്ഷ്യം തന്നെയും ആയിരിക്കും. എന്നാൽ ആ ലക്ഷ്യത്തിൽ എത്തിച്ചേരാൻ പലമാർഗങ്ങൾ സ്വീകരിക്കാൻ മനുഷ്യർക്ക് സ്വാതന്ത്ര്യമുണ്ട്. എവറസ്റ്റ് പർവ്വതാരോഹണം നടത്തുന്ന സംഘങ്ങൾ കൊടുമുടി എന്ന ഏകലക്ഷ്യത്തിലേക്ക് പർവ്വതത്തിന്റെ അടിവാരത്തിൽ പല സ്ഥലങ്ങളിൽനിന്നും പല മാർഗ്ഗങ്ങളിലൂടെ മുകളിലേക്ക് കയറുമ്പോൾ, താഴെ പരസ്പരം അകലങ്ങൾ അനുഭവപ്പെട്ടാലും, മുകളിൽ കയറുന്തോറും അവർ തമ്മിൽ കൂടുതൽ അടുത്തടുത്തു വരുന്നതായി അനുഭവപ്പെടും. ഒടുവിൽ, ഏറ്റവും മുകളിൽ എത്തുമ്പോഴാണ് എല്ലാവരും ഒരേലക്ഷ്യത്തിൽ എത്തിച്ചേർന്ന അനുഭവം തിരിച്ചറിയുന്നത്. ഇതുപോലെ താഴെ തലത്തിൽ മതങ്ങൾ തമ്മിൽ അനുഭവപ്പെടുന്ന അകൽച്ചയും വ്യത്യാസവും ലക്ഷ്യസ്ഥാനത്ത് എത്തുമ്പോൾ, എല്ലാ മതങ്ങളിലും അടിസ്ഥാനപ്രമാണമായി കരുതുന്ന "സ്നേഹം എന്ന ഏകവാതിലിലൂടെ" പ്രവേശിച്ച് രക്ഷയും മോക്ഷവും സായൂജ്യവും നിറഞ്ഞ സ്വർഗ്ഗരാജ്യഅനുഭവത്തിലേക്ക് എത്തിച്ചേരും എന്ന തിരിച്ചറിവ് എല്ലാ മതവിശ്വാസികൾക്കും ഉണ്ടാകേണ്ടതാണ്. രക്ഷയിലേക്ക് അവരവരുടെ അറിവനുസരിച്ച്, ആത്മീയയാത്ര ചെയ്യുന്ന വിവിധമതക്കാർ വിവിധതരം വാഹനങ്ങൾ തെരഞ്ഞെടുക്കുന്നതനുസരിച്ച്, ചിലർ വേഗത്തിലും മറ്റു ചിലർ വളരെ താമസിച്ചും ലക്ഷ്യത്തിലെത്താൻ ഇടയാകാമെങ്കിലും, എല്ലാവരും പരസ്പരം മനസ്സിലാക്കി എല്ലാവരെയും സഹായിച്ച് പ്രോത്സാഹിപ്പിക്കണം. ആർക്കും മാർഗ്ഗതടസ്സം ഉണ്ടാകാതിരിക്കാനും തെറ്റായവഴി കാണിച്ചു കൊടുക്കാൻ ഇടയാകാതെയിരിക്കാനും സൂക്ഷിക്കുക. കരമാർഗ്ഗമായോ കടൽമാർഗമായോ ആകാശമാർഗമായോ സഞ്ചരിക്കാനുള്ള സൗകര്യമുള്ളപ്പോൾ ആത്മീയയാത്രയിലും അവരവരുടെ സാഹചര്യങ്ങളും സാധ്യതകളും അനുസരിച്ച് ദൈവത്തിങ്കലേക്ക് യാത്ര ചെയ്യാൻ "മതത്തിന്റെ ചട്ടക്കൂടുകൾ" തടസ്സമാകാതെ സൂക്ഷിക്കണം.

ദൈവത്താൽ അഭിഷേകം ചെയ്യപ്പെട്ടവൻ എന്ന അർത്ഥത്തിൽ മശിഹാ അഥവാ ക്രിസ്തു എന്ന പേരിൽ ഞാൻ മനുഷ്യരക്ഷയ്ക്കായി കൊണ്ടുവന്ന "സ്നേഹമാർഗ്ഗം" പല പേരിലും അറിയപ്പെടുന്ന എല്ലാ മതങ്ങളിലും വളരെ ലളിതമായി സ്വീകരിക്കാവുന്ന പദ്ധതിയാണ്. ദൈവത്തെയും മനുഷ്യനെയും "പൂർണ്ണമായിസ്നേഹിക്കുക" എന്ന ഒരേ ഒരു പ്രമാണം മാത്രമേ ഞാൻ അടിസ്ഥാനമായി നിർദ്ദേശിക്കുന്നുള്ളൂ. എന്നാൽ "ക്രിസ്ത്യാനികൾ" എന്ന പേരെടുത്ത വലിയ വലിയ സഭകളായി അറിയപ്പെടുന്നവയിൽ "സ്നേഹിക്കുക" എന്ന പ്രമാണം മാത്രം നഷ്ടമായിരിക്കുന്നു. അതുകൊണ്ടുതന്നെ എന്റെയും എന്റെ പിതാവിന്റെയും പരിശുദ്ധാത്മാവിന്റെയും നാമം അപമാനിക്കപ്പെടുന്നു എന്ന് മാത്രമല്ല, യഥാർത്ഥ സ്വർഗ്ഗരാജ്യ പ്രവർത്തനം തടസപ്പെടുകയും ചെയ്യുന്നുണ്ട് എന്ന് വളരെ വേദനയോടെ ഞാൻ പറയട്ടെ. ഇത് നിങ്ങൾക്ക് ശരിയായി മനസ്സിലായോ എന്ന് എനിക്ക് സംശയമുണ്ട്.

ആധുനിക കമ്പ്യൂട്ടർ ഭാഷയിൽ ഞാൻ ഈ കാര്യം ഒന്ന് പറഞ്ഞു തരാൻ ശ്രമിക്കട്ടെ. "ഹാർഡ് വെയർ" "സോഫ്റ്റ് വെയർ" എന്നിങ്ങനെ രണ്ട് ഭാഗങ്ങൾ കമ്പ്യൂട്ടറിന് ഉണ്ടല്ലോ. അത് ലാപ്ടോപ്പ്, ടാബ്, മൊബൈൽഫോൺ, എന്നിങ്ങനെ പലതരം ഉപകരണങ്ങൾ വഴി സോഫ്റ്റ്‌വെയർ അഥവാ ആപ്ലിക്കേഷൻസ് (ആപ്പുകൾ) ഇൻസ്റ്റാൾ ചെയ്ത് പ്രവർത്തിപ്പിക്കുന്നത് നിങ്ങൾക്ക് സുപരിചിതമാണല്ലോ. മതത്തിന്റെ "ചട്ടക്കൂടുകൾ" നിങ്ങളുടെ ഹാർഡ്‌വെയറുകൾ ഉപകരണങ്ങൾ(ഗാഡ്ജറ്റ്) ആണെന്ന് സങ്കൽപ്പിക്കുക. അപ്രകാരം എല്ലാത്തരത്തിലുമുള്ള ഉപകരണങ്ങളിലും അഥവാ മതങ്ങളിലും പ്രവർത്തിപ്പിക്കാവുന്ന നല്ല ഒരു സോഫ്റ്റ്‌വെയർ ആപ്ലിക്കേഷനാണ് ഞാൻ അവതരിപ്പിക്കുന്ന "സ്നേഹ മാർഗ്ഗം".

എന്നാൽ ഈ ഇൻറർനെറ്റ് സംവിധാനം പ്രവർത്തനക്ഷമം ആകണമെങ്കിൽ വൈദ്യുതിയും ഡാറ്റയും വേണമല്ലോ. വൈദ്യുതി പരിശുദ്ധാത്മാവും, ഡാറ്റാ സാക്ഷാൽ ദൈവപുത്രനായ മശിഹാ എന്ന ഞാനുമാണ്. ഇതിന്റെ എല്ലാറ്റിനെയും "സർവീസ് പ്രൊവൈഡർ" ആയി പ്രവർത്തിക്കുന്നത് "സ്വർഗ്ഗപിതാവാണ്". ടവറിൽ നിന്നുള്ള റെയിഞ്ച്നകത്തു നല്ലതുപോലെ "സിഗ്നൽ" ലഭിക്കത്തക്കവണ്ണം ഫുൾ ഫുൾചാർജ് ചെയ്ത ബാറ്ററിയുമായി നിങ്ങൾ ഒരുങ്ങി ഇരിക്കണം. ഞങ്ങൾ പലതരം ഏജൻസികൾക്ക് അഥവാ മതങ്ങൾക്ക് ഡാറ്റാ വിതരണത്തിന് അനുമതി നൽകിയിട്ടുണ്ട്. ഇങ്ങനെയുള്ള ഏജൻസികൾ തമ്മിൽ പലപ്പോഴും കിടമത്സരങ്ങളു ണ്ടാകുന്നതിനാൽ വിശുദ്ധ ഡാറ്റയ്ക്ക്

പകരമായി അശുദ്ധ വിവരങ്ങൾ നൽകി മനുഷ്യമനസ്സുകളെ മലിനമാക്കി വഴിതെറ്റിക്കുന്ന വിതരണ ഏജൻസികളും മതങ്ങളുടെ ചട്ടക്കൂട്ടിൽ കയറി പറ്റാറുണ്ട്. അങ്ങനെ വരുമ്പോൾ ജനങ്ങൾ വളരെയേറെ ആശയക്കുഴപ്പത്തിൽ ആകുന്ന പതിവുണ്ട്. ഇൻറർനെറ്റ് വഴി പ്രസരണം ചെയ്യപ്പെടുന്നത് എല്ലാം മതത്തിന്റെ ലേബലിൽ ആയതിനാൽ, ഈ സംവിധാനം മനുഷ്യന്റെ ആത്മീയവളർച്ചക്ക് പലപ്പോഴും ദോഷം വരുത്തുന്നുണ്ട്.

അതുകൊണ്ട് ഏജൻസികൾ വഴി പ്രക്ഷേപണം ചെയ്യപ്പെടുന്ന പരിപാടികൾ ശരിയായി വിലയിരുത്തി സ്വീകരിക്കുവാൻ വ്യക്തികൾ വളരെയേറെ ശ്രദ്ധിക്കണം. നല്ല പരിപാടികൾ തിരഞ്ഞെടുക്കുവാനും അത് മറ്റുള്ളവർക്ക് ഷെയർ ചെയ്യുവാനും നിങ്ങൾക്ക് കഴിയണം എങ്കിൽ, നിങ്ങൾക്ക് പരിശുദ്ധാത്മ സഹായം നിരന്തരമായി ലഭിക്കുവാൻ ആഗ്രഹിച്ച് വിനയപൂർവ്വം വിശുദ്ധ ജീവിതം നയിക്കണം. പൈശാചിക പരിപാടികൾ അറിഞ്ഞാൽ ഉടൻ "ബ്ലോക്ക്" ചെയ്യണം.

ഇൻറർനെറ്റ് സംവിധാനം എന്ന വിധത്തിൽ ലോകത്തിലെ എല്ലാ മനുഷ്യർക്കും എന്റെ സന്ദേശം വ്യക്തിപരമായി നേരിട്ടുള്ള പ്രക്ഷേപണം ചെയ്യുവാൻ എനിക്ക് കഴിയുന്നുണ്ട്. അവരവരുടെ സ്ഥലത്തും സമയത്തും സൗകര്യപൂർവ്വം ഞാനുമായി ബന്ധപ്പെടാനുള്ള അവസരം ഉള്ളതിനാൽ മനസ്സുവെച്ചാൽ വഴിതെറ്റി പോകാതെ ജീവിക്കുവാൻ ഓരോരുത്തർക്കും സാധിക്കും. അതുകൊണ്ട് ഞാൻ അറിഞ്ഞില്ല എന്ന് പറഞ്ഞ് ഒഴിഞ്ഞു മാറുവാൻ ആർക്കും കഴിയില്ല.

"ക്രിസ്തു"എന്ന യാഥാർത്ഥ്യം ഓരോരുത്തർക്കും കാല,ദേശ, മത, സംസ്കാരങ്ങൾക്കനുസരിച്ച് വ്യത്യാസപ്പെട്ട് തോന്നാമെങ്കിലും, അടിസ്ഥാനപരമായി സ്നേഹം തന്നെയാണെന്ന് തിരിച്ചറിയാൻ ആർക്കും പ്രയാസമുണ്ടാവില്ല.

എന്തെല്ലാം ബാഹ്യശക്തിക കളുടെ സ്വാധീനം ഉണ്ടായാലും, എല്ലാവർക്കും അവരവരുടെ മനസ്സിന്റെ സെറ്റിംഗ്സ് (Mindset) ക്രമപ്പെടുത്തി സാർവ്വലൗകിക ദൈവമനസ്സാക്ഷിയുമായി (Cosmic Divine Frequency) ബന്ധപ്പെടുത്തി ദൈവപിതാവിന്റെ സാർവ്വലൗകിക രക്ഷാ പദ്ധതിയുമായി (Cosmic Redemption) ചേർന്ന്, നിങ്ങളുടെ ഓരോരുത്തരുടെയും ഈ ലോകജീവിതം സാർത്ഥകമാക്കാൻ കഴിയും എന്ന് ഞാൻ ഉറപ്പു തരുന്നു. അങ്ങനെ വിശ്വാസികൾ, അവിശ്വാസികൾ, അന്ധവിശ്വാസികൾ, അല്പവിശ്വാസികൾ, സാത്താൻവിശ്വാസികൾ,

മനുഷ്യവിശ്വാസികൾ ,ഈശ്വരവിശ്വാസികൾ, നിരീശ്വരവിശ്വാസികൾ എന്നിങ്ങനെ എല്ലാ വിഭാഗത്തിൽപ്പെട്ടവരും സ്നേഹപിതാവിന്റെ യഥാർത്ഥ മനസ്സ് കണ്ടെത്തുവാനും, ദൈവസ്നേഹം തിരിച്ചറിഞ്ഞ മക്കൾ എന്ന നിലയിൽ എല്ലാ മനുഷ്യരെയും സഹോദരങ്ങളായി കൂട്ടിച്ചേർത്ത് സ്വർഗ്ഗരാജ്യ മോക്ഷത്തിൽ എത്തിച്ചേരുവാനും എല്ലാവർക്കും ഇടയാകട്ടെ എന്ന് ഞാൻ ആശംസിക്കുന്നു.

17–1–2021.

## അദ്ധ്യായം 74

# പലതിനെച്ചൊല്ലി വിചാരപെടാതെ മറിയ നല്ല അംശം തെരഞ്ഞെടുത്തു

(ലൂക്കോസ് 10: 38 –42)

യെരുശലേമിൽ ഞാൻ അത്ര സുരക്ഷിതനല്ല എന്ന് മനസ്സിലായി. പുരുഷന്മാർ പൊതുവേ എന്നോട് അകലം പാലിക്കുന്നതായി ഞാൻ പറഞ്ഞല്ലോ. പെരുന്നാളിന്റെ തിരക്കൊഴിഞ്ഞപ്പോൾ, ദൂരെ നിന്നും വന്ന ജനങ്ങൾ പട്ടണം വിട്ടുപോയിത്തുടങ്ങി. ഇനിയും യെരുശലേമിൽ തന്നെ ഞാൻ തുടരുന്നതിനു പ്രത്യേക ആവശ്യമൊന്നും ഉണ്ടായിരുന്നില്ല. കൂടാര പെരുന്നാൾ കഴിഞ്ഞ് ഇനിയും അടുത്തുവരുന്ന "പ്രതിഷ്ഠ"പെരുന്നാളിന് പല ദിക്കുകളിൽനിന്നും വീണ്ടും പുരുഷാരം യെരുശലേമിൽ എത്തും. ആ സമയത്തേക്ക് തിരിച്ചുവരാം എന്നു ചിന്തിച്ച് ഗലീലപ്രദേശത്തേക്ക് ഞങ്ങൾ മടക്കയാത്ര തുടങ്ങി.

യെരുശലേം പട്ടണത്തിന്റെ ഏറ്റവും അടുത്ത ബദാന്യ എന്ന ഗ്രാമത്തിൽ ഞങ്ങൾ എത്തി. അവിടെ എന്റെ പ്രിയസ്നേഹിതനായ ലാസറിന്റെ ഭവനം ഉണ്ടായിരുന്നു. കഴിഞ്ഞ രണ്ടു വർഷങ്ങളിലും ഞങ്ങൾ ആ ഭവനത്തിലെ സ്ഥിരം സന്ദർശകരായിരുന്നു. ലാസറിന്റെ രണ്ട് സഹോദരിമാരായ മാർത്തയും മറിയയും അവിടെയുണ്ടായിരുന്നു. അവർ മൂന്നുപേരും അവിവാഹിതരായി, ഒരുതരം സന്യാസജീവിതം നയിച്ച് വന്നവരായിരുന്നു. യഹൂദമതത്തിലെ ജീർണ്ണത തിരിച്ചറിഞ്ഞ് ദൈവജനത്തിന്റെ ആത്മീയ വളർച്ചക്ക് വേണ്ടി സ്വയപരിത്യാഗം ചെയ്തു സമർപ്പണജീവിതം നയിച്ചിരുന്ന ചുരുക്കം ചില നല്ല യഹൂദന്മാരിൽപെട്ടവരായിരുന്നു അവർ. സ്നാപകയോഹന്നാന്റെ സ്വാധീനത്തിൽ രൂപംകൊണ്ട "എസീനിയർ" എന്നൊരു സന്യാസി സമൂഹത്തിൽ ഉൾപ്പെട്ടവരായിരുന്നതിനാൽ, അവർക്ക് എന്നോടും എനിക്ക് അവരോടും പ്രത്യേകമായ ഒരു ദൈവീകസ്നേഹബന്ധം ഉണ്ടായിരുന്നു.യഹൂദകാഴ്ചപ്പാടിൽ,പ്രായപൂർത്തിയായവർവിവാഹിതരായി കുടുംബജീവിതം നയിച്ച് മക്കളെ പരിപാലിച്ച് വളർത്തുന്നതാണ്

ദൈവഹിതം എന്ന് പൊതുവേ കരുതപ്പെട്ടിരുന്നു. "ദൈവരാജ്യം നിമിത്തം ചിലർ തങ്ങളെത്തന്നെ ഷണ്ഡന്മാർ ആക്കിയിട്ടുണ്ട്" എന്ന് ഞാൻ ഒരിക്കൽ പ്രസംഗിച്ചത് തിരിച്ചറിഞ്ഞ ചില യഹൂദന്മാർരാണ് ഇത്തരം സന്യാസജീവിതത്തിലേക്ക് ആകൃഷ്ടരായിത്തീർന്നത്. എന്റെ കൂടെയുള്ള ശിഷ്യന്മാരും ഇപ്രകാരമുള്ള സമർപ്പിതജീവിതത്തിലേക്ക് സ്വയം മുന്നോട്ടു വന്നവരായിരുന്നു.

ഈ ലോകജീവിതം സന്തോഷപൂർണമാക്കാൻ മക്കളും കൊച്ചുമക്കളുമായി വളരെയേറെ അംഗസംഖ്യയുള്ള "വലിയ കുടുംബങ്ങൾ" ആയി ജീവിക്കണം എന്ന സങ്കൽപ്പമായിരുന്നു യഹൂദ സമുദായത്തിൽ ആദരിക്കപ്പെടുന്നത്. വിവാഹം ചെയ്യാത്ത പ്രായപൂർത്തിയായ സ്ത്രീ– പുരുഷന്മാർ പൊതുവേ അവരുടെ ഇടയിൽ അപമാനിതരായി കണക്കാക്കപ്പെട്ടിരുന്നു. വിവാഹം കഴിഞ്ഞിട്ടും കുഞ്ഞുങ്ങളെ പ്രസവിക്കാത്ത സ്ത്രീകളെ "മച്ചി" എന്ന് മുദ്രകുത്തി ദൈവത്തിന്റെ ശാപം കിട്ടിയവരാണെന്നവിധത്തിൽ സമൂഹം കളിയാക്കുമായിരുന്നു. യഹൂദ വംശാവലിയിൽ വലിയ കുടുംബങ്ങളും ഗോത്രങ്ങളും എല്ലാം പ്രത്യേകം പ്രകീർത്തിക്കപ്പെട്ടിരുന്നു. ഏറ്റവും കൂടുതൽ മക്കളുള്ള കുടുംബം കൂടുതൽ ദൈവാനുഗ്രഹം ലഭിച്ചവരാണ് എന്ന ഒരു ധാരണ പൊതുവേ ഉണ്ടായിരുന്നതിനാൽ യഹൂദസ്ത്രീകൾ എല്ലാം പരമാവധി ഗർഭംധരിച്ച് മക്കളെ പ്രസവിച്ചു പരിപാലിക്കുന്നതിൽ മത്സരബുദ്ധിയോടെ ശ്രുഷ്കാന്തി കാണിച്ചിരുന്നു. ന്യായപ്രമാണം അനുസരിച്ച് എല്ലാ ജീവജാലങ്ങളുടെയും ആദ്യജാതന്മാരെ ദൈവത്തിന് വഴിപാടായി നൽകുന്നത് പോലെ, ആദ്യമായി ജനിക്കുന്ന കുട്ടികളെ,പ്രത്യേകിച്ച് ആൺകുട്ടികളെ പ്രത്യേകം നന്ദി സൂചകമായി ദൈവത്തിനു സമർപ്പിക്കുന്ന പതിവും യഹൂദന്മാർക്ക് ഉണ്ടായിരുന്നു. ഓരോ പ്രസവത്തോടെയും യഹൂദ സ്ത്രീകൾ കൂടുതൽ ബഹുമാന്യരായി സമൂഹം പരിഗണിച്ചിരുന്നു. മക്കൾ ഉണ്ടാകാതിരുന്ന സ്ത്രീകൾ നിന്ദിക്കപ്പെട്ടിരുന്നതിനാൽ , അവർ കുടുംബിനികൾ ആകാനും പ്രസവിച്ച് മാന്യതലഭിക്കാനും മത്സരിച്ചിരുന്നു എന്ന് തന്നെ പറയാം. ഇത്തരം സാഹചര്യത്തിലാണ് സ്വർഗ്ഗരാജ്യത്തിന് വേണ്ടി സ്വയം നിന്ദ ഏറ്റുകൊണ്ട് മാർത്തയെയും മറിയയെയും പോലുള്ള സ്ത്രീകൾ സന്യാസം സ്വീകരിച്ചത് എന്ന് ഓർക്കണം. "മശിഹാ" ഉടനെ വരുമെന്നും പുതിയ ദൈവരാജ്യം സ്ഥാപിക്കുമെന്നും അങ്ങനെയുള്ള സ്വർഗ്ഗരാജ്യ അനുഭവത്തിൽ വിവാഹത്തിനും കുടുംബ ജീവിതത്തിനും പ്രസക്തിയില്ലെന്നും ഗ്രഹിച്ചവരാണ് ഇപ്രകാരമുള്ള "ലോകവിരക്തി" തിരഞ്ഞെടുത്ത് സന്യാസികൾ ആയി ജീവിച്ചത്. എന്നെ അനുഗമിച്ചിരുന്ന പുരുഷന്മാരും സ്ത്രീകളും ഇത്തരം ഒരു ജീവിതക്രമം ആഗ്രഹിച്ചു തന്നെയാണ് എന്റെ ശിഷ്യരായത് എന്ന് എനിക്കറിയാം.

മാർത്തയുടെയും മറിയയുടേയും സഹോദരനായ ലാസറിന്റെയും ഭവനത്തിൽ , എന്റെയും സ്ഥാപകയോഹന്നാന്റെയും കാഴ്ചപ്പാട് സ്വീകരിച്ചുവരുന്ന എല്ലാവർക്കും സ്വീകരണം ഒരുക്കുന്നതിന് ആ വീട്ടുകാർ വളരെ താല്പര്യമുള്ളവർ ആയിരുന്നു. അവരെപ്പറ്റി ഓർക്കുമ്പോൾ എന്റെ മനസ്സിലെ ഒരു സങ്കൽപം കൂടി നിങ്ങളോട് പറയാം. ഒരു പൂർണമനുഷ്യനിലെ "ആത്മാവ്,മനസ്സ്,ശരീരം" എന്നീ മൂന്നു ഘടകങ്ങൾ യഥാക്രമം ചേർന്ന് പ്രവർത്തിക്കുന്ന ഒരു അനുഭവമാണ് ഞാൻ അവരിൽ കണ്ടത്. അതായത് സത്യദൈവമായ മശിഹാ ആകുന്ന എന്നോട് സ്ഥിരമായി ഏറ്റവുമടുത്ത് ബന്ധപ്പെട്ടിരുന്നത് "ആത്മാവായ ലാസറും" പിന്നീട് ലാസർ വഴിയായി "മനസ്സാകുന്ന മറിയയും" ഒടുവിൽ അവരിൽ കൂടി ലഭിക്കുന്ന നിർദ്ദേശങ്ങൾ അനുസരിച്ച് പ്രവർത്തിക്കുന്ന "ശരീരമായ മാർത്തയും" എന്ന സംവിധാനത്തിൽ ഞാൻ ആ കുടുംബത്തെ ഒരു ഉത്തമ മനുഷ്യന്റെ പ്രതീകമായി കരുതിയിരുന്നു. ഞാനുമായി ലാസറിന് ആത്മീയമായി ബന്ധപ്പെടാൻ കഴിയാതെ പോകുമ്പോൾ, അതിന്റെ പ്രതിഫലനമായി മനസ്സും ശരീരവും ആയിരുന്ന മറിയയും മാർത്തയും തമ്മിൽ അസ്വസ്ഥതകൾ ഉണ്ടാകുമായിരുന്നു. അന്ന് ഞങ്ങൾ ആ ഭവനത്തിൽ ചെന്നപ്പോഴും ലാസർ അവിടെ ഇല്ലായിരുന്നതിനാൽ, സഹോദരിമാർ തമ്മിൽ അല്പം നീരസത്തിലായിരുന്നു.

ഞാനും എന്റെ കൂടെയുള്ള 12 ശിഷ്യന്മാരും കൂടി ആ ഭവനത്തിൽ ചെന്നത് പ്രത്യേക മുന്നറിയിപ്പ് ഒന്നും നൽകാതെ ആയിരുന്നല്ലോ. നേരത്തെ അറിയിച്ചാൽ അവർ വളരെ വിഭവസമൃദ്ധമായ ഭക്ഷണം ഒരുക്കുമായിരുന്നു.അത് വേണ്ടെന്നു കൂടി കരുതിയാണ് അപ്രതീക്ഷിതമായി ഞങ്ങൾ അവിടെ ചെന്നത്. ഞങ്ങളെ കണ്ടപ്പോൾ അവർക്ക് എന്തെന്നില്ലാത്ത സന്തോഷമായിരുന്നു. ലാസർ എന്തോ കാര്യത്തിനായി പുറത്തുപോയി. ഞങ്ങൾ ചെല്ലുമെന്ന് അറിഞ്ഞിരുന്നെങ്കിൽ നിശ്ചയമായും ലാസർ അവിടെ ഉണ്ടാകും എന്ന് ഉറപ്പാണ്. ഞങ്ങളെല്ലാവരും ഭവനത്തിൻ അകത്തേക്ക് പ്രവേശിച്ച് കുശലാന്വേഷണം തുടങ്ങി. പക്ഷേ, മാർത്ത ഞങ്ങൾക്കെല്ലാവർക്കും ഭക്ഷണമൊരുക്കാൻ ധൃതിയോടെ അടുക്കളയിലേക്ക് പോയി. ഇത്രയും പേർ മുന്നറിയിപ്പ് കൂടാതെ ഒരു ഭവനത്തിൽ ചെന്നാൽ അവിടുത്തെ സ്ത്രീകൾക്കാണ് പരിഭ്രമുണ്ടാകുന്നത്, പ്രത്യേകിച്ചും ഗൃഹനാഥൻ കൂടി ഇല്ലാത്ത സാഹചര്യത്തിൽ. ആകെക്കൂടി ഒരു വെപ്രാളം ഉണ്ടാകും, അത് തന്നെയാണ് അവിടെ സംഭവിച്ചത്.

പക്ഷേ, മറിയ എന്റെ അടുത്ത് തന്നെ തറയിലിരുന്ന് ഞാൻ പറയുന്നതു മുഴുവൻ അക്ഷരംപ്രതി ശ്രദ്ധിച്ചു കൊണ്ടിരിക്കുകയായിരുന്നു.

മാർത്ത ഇടയ്ക്കിടെ ഞങ്ങളുടെ അടുക്കൽ വന്ന് നോക്കി തിരിച്ചു പോകും. ഞാൻ പറയുന്നത് കേൾക്കാനല്ല, മറിയയെ ആംഗ്യം കാട്ടി അടുക്കളയിലേക്ക് വിളിക്കുവാൻ ആയിരുന്നു അവൾ വന്നിരുന്നത്. പലപ്രാവശ്യം ആംഗ്യം കാട്ടി വിളിച്ചിട്ടും മറിയ മാർത്തയെ ശ്രദ്ധിക്കാതെ വന്നപ്പോൾ മാർത്ത വളരെ വിനീതമായി എന്നോട് പരാതിയായി തന്നെ ഇങ്ങനെ പറഞ്ഞു: "കർത്താവേ എന്റെ സഹോദരി ശുശ്രൂഷയ്ക്ക് എന്നെ തനിച്ച് വിട്ടിരിക്കുന്നത്ൽ നിനക്ക് വിചാരം ഇല്ലയോ?" അവളുടെ ചോദ്യം വളരെ ന്യായമായിരുന്നു. എന്നെയും എന്റെ ശിഷ്യന്മാരെയും നല്ല നിലയിൽ ഭക്ഷണം നൽകി തൃപ്തി ആക്കുവാൻ തന്നെയായിരുന്നു അവൾ ഒറ്റയ്ക്ക് അധ്വാനിച്ച് വിഷമിച്ചിരുന്നത്. ആ വീട്ടിൽ സഹായത്തിന് മറ്റാരും ഉണ്ടായിരുന്നില്ല എന്നും എനിക്കറിയാം. എന്നിട്ടും മറിയ എഴുന്നേറ്റ് പോകാൻ അനുവദിക്കാത്ത വിധം ഞാൻ അവളെ അവിടെ പിടിച്ചിരുത്തി എന്ന് കരുതി കൊണ്ടാണ് അപ്രകാരം മാർത്താ എന്നോട് ചോദിച്ചത്.

"നിനക്ക് വിചാരം ഇല്ലയോ?"എന്ന ചോദ്യത്തിൽ തന്നെ, എന്നെപറ്റിയുള്ള മാർത്തയുടെ മനസ്സിലിരിപ്പ് എനിക്ക് മനസ്സിലായി. ഞാൻ പറയാൻ ഉദ്ദേശിക്കുന്ന "വിചാരങ്ങളെക്കാൾ" ശരീരത്തെ പോഷിപ്പിക്കുന്ന കാര്യത്തിലാണ് ശരീരത്തിന്റെ പ്രതീകമായ മാർത്ത ഊന്നൽ നൽകിയത് എന്ന് നിങ്ങൾക്ക് മനസ്സിലായി കാണുമല്ലോ. ശാരീരികമായ "ഭക്ഷണ സമൃദ്ധി"യാണ് ഞാൻ പ്രതീക്ഷിക്കുന്നതെന്ന് മാർത്ത തെറ്റിദ്ധരിച്ചു. നിങ്ങളിൽ പലരും മാർത്തയുടെ ചിന്താഗതിക്കാർ ആണെന്ന് എനിക്കറിയാം. ഭക്ഷണപാനീയങ്ങളുടെ സമൃദ്ധി അല്ല നീതിയും സമാധാനവും പരിശുദ്ധാത്മ സന്തോഷവുമാണ് ദൈവരാജ്യപ്രമാണം എന്നകാര്യം മാർത്ത മനസ്സിലാക്കാതെ പോയി. ഭക്ഷണകാര്യത്തെപ്പറ്റി വ്യാകുലപ്പെടുന്ന ശിഷ്യന്മാർക്കും ഞാൻ പറയുന്ന കാര്യങ്ങളുടെ പൊരുൾ അറിയാത്ത പല സന്ദർഭങ്ങളും ഉണ്ടായിരുന്നതായി നിങ്ങൾ ഓർക്കുന്നുണ്ടാകും. പരീശന്മാരുടെ പുളിച്ചമാവിനെപറ്റി പറഞ്ഞപ്പോൾ ശിഷ്യന്മാർക്ക് വേണ്ടവിധം മനസ്സിലാകാതെ വന്നതും, അഞ്ചപ്പം കൊണ്ട് അയ്യായിരം പേരെ പോഷിപ്പിച്ച കാര്യം ഓർമപ്പെടുത്തി ആഹാരത്തെപറ്റിയുള്ള ചിന്തമാറ്റി എടുത്തപ്പോൾ, ഞാൻ പറഞ്ഞ കാര്യങ്ങളുടെ അർത്ഥം അവർക്ക് മനസ്സിലായെന്നും നിങ്ങൾക്കറിയാമല്ലോ. ഈ ഒരു തത്വം നിങ്ങൾക്കും ഒരു ഗുണപാഠം ആയിരിക്കട്ടെ. ദൈവഹിതം അറിയാനും അതനുസരിച്ച് ജീവിക്കാനും കഴിയുന്നതാണ് യഥാർത്ഥ ആഹാരം. അങ്ങനെ മാത്രമേ നിങ്ങൾക്ക് ആത്മീയ വളർച്ച സാധ്യമാവുകയുള്ളൂ.

ഞാൻ മാർത്തയോട് ഇങ്ങനെ മറുപടി പറഞ്ഞു:" മാർത്തയെ മാർത്തയെ, നീ പലതിനെ ചൊല്ലി വിചാരപെട്ടു മനം കലങ്ങിയിരിക്കുന്നു. എന്നാൽ ഒന്നു മതി. മറിയ നല്ലഅംശം തെരഞ്ഞെടുത്തിരിക്കുന്നു. അത് ആരും അവളോട് അപഹരിക്കുകയും ഇല്ല."(ലൂക്കോസ്10:38– 42). ഞാൻ പറഞ്ഞത് മുഴുവനും അതുപോലെ ഉൾക്കൊള്ളാൻ അവൾക്ക് കഴിഞ്ഞില്ല. ഒരുപക്ഷേ മാർത്തയും മറിയയും (ശരീരവും മനസ്സും) തമ്മിൽ പൊരുത്തപ്പെടാത്ത അനുഭവത്തിൽ ലാസർ (ആത്മാവ്), ദുഃഖിച്ച് കഴിയുന്ന അനുഭവം ഉണ്ടായതിനാലാവാം തൽക്കാലം അവിടെ അവരുടെ കൂടെ കാണാതിരുന്നത്. സഹോദരിമാർ തമ്മിലുള്ള തർക്കം വർദ്ധിച്ച് ലാസർ രോഗിയായി തീർന്നതും ഒടുവിൽ മരിച്ചുപോയതും ഞാൻ ലാസറിനെ ഉയർപ്പിച്ചതും എല്ലാം പിന്നീട് നടന്ന കാര്യങ്ങൾ ആണ്. അത് ഞാൻ മറ്റൊരിക്കൽ പറയാം.

ഈ ഒരു കാര്യം ഇത്ര വിവരിച്ച് പറഞ്ഞത്, നിങ്ങളുമായി കുറച്ച് ആശയങ്ങൾ പങ്കുവയ്ക്കാനാണ്.

1) ഒറ്റയ്ക്ക് തന്നെ എല്ലാംചെയ്യാം എന്നുള്ള "സ്വാശ്രയബോധം" നല്ലതാണെങ്കിലും, കൂടെയുള്ളവരുടെ സഹായം കൂടി ആവശ്യപ്പെട്ട് സഹകരിച്ചു പ്രവർത്തിക്കാൻ ആഗ്രഹിക്കുന്നത് തന്നെയാണ് നല്ലത്. ആ കാര്യത്തിൽ മാർത്തയുടെ സമീപനം നല്ലതുതന്നെ ആയിരുന്നെങ്കിലും, മറിയ "ഏറ്റവും നല്ലത്" തെരഞ്ഞെടുത്തു എന്ന് പറയാൻ കാരണമുണ്ട്. നിങ്ങൾ ഒരു കാര്യം ചെയ്യുന്നതിന് മുൻപ് ശരിയായി ചിന്തിച്ച് ലക്ഷ്യബോധമുള്ള മനസ്സുമായ് പ്രവർത്തിക്കാൻ ശ്രദ്ധിക്കണം. കാര്യമായ ആലോചനയില്ലാതെ എന്തൊക്കെയോ ചെയ്താലും, അത് എനിക്ക് വേണ്ടി ആയാൽ പോലും, വേണ്ടത്ര പ്രയോജനം ഉണ്ടാകാതെ പോകും. അതായത് എന്നിൽ നിന്നും കേട്ട് മനസ്സിലാക്കുവാനുള്ള സന്നദ്ധതയാണ് മുൻഗണനാക്രമത്തിൽ ഒന്നാമതായി വരേണ്ടത്. പലതിനെചൊല്ലിയുള്ള ആകുലവിചാരങ്ങൾ മനസ്സിൽ വച്ചുകൊണ്ട് നിങ്ങൾ നല്ലത് എന്ന് കരുതുന്ന കാര്യങ്ങൾ ചെയ്താൽ, അതിനു നിങ്ങൾ പ്രതീക്ഷിച്ച ഫലം ലഭിക്കുകയില്ല.

2) "ഞാൻ ചെയ്താലേ ശരിയാകൂ,ഞാൻ പറയുന്നതുപോലെ കൂടെയുള്ളവർ ചെയ്താൽ മാത്രമേ വിജയിക്കുകയുള്ളൂ" എന്ന് കരുതി ചുമതലവഹിക്കുന്ന നേതാക്കന്മാരെയാണ് പരാജയകാരണമായി ഞാൻ കാണുന്നത്. എന്റെ ശിഷ്യന്മാരെ അയച്ചപ്പോൾ "ഈരണ്ടു" പേരെ വീതം കൂട്ടിവിട്ട കാര്യം നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടല്ലോ. ഓരോരുത്തരുടെയും

കഴിവനുസരിച്ച് പരസ്പരം സഹകരിച്ച് പ്രവർത്തിക്കാൻ തയ്യാറാകുമ്പോൾ മാത്രമേ യഥാർത്ഥ വിജയം നേടാൻ കഴിയൂ.

3) മറിയ "നല്ലഅംശം" തിരഞ്ഞെടുത്തു എന്ന് ഞാൻ പറഞ്ഞത് എന്തുകൊണ്ടാണെന്ന് നിങ്ങളും സംശയിക്കുന്നുണ്ടാകും. സാധാരണ നിലയിൽ ഞങ്ങൾ അവരുടെ ഭവനം സന്ദർശിക്കുന്നത് അവർ മുൻകൂട്ടി അറിഞ്ഞാൽ രണ്ടുപേർ ചേർന്ന് എല്ലാ ജോലിയും പൂർത്തിയാക്കി എന്നെ കേൾക്കുവാൻ ലാസറിനോടൊപ്പം കാത്തിരിക്കുമായിരുന്നു. എന്നാൽ ഇപ്രാവശ്യം അടിയന്തരമായി യെരുശലേം വിട്ടുപോകുവാൻ ഞാൻ തീരുമാനിച്ചതിന്റെ അടിസ്ഥാനത്തിലാണ് അപ്രകാരം ഒരു പ്രത്യേക അവസ്ഥ ഉണ്ടായത്. മറിയ ചിന്തിച്ചത്, എന്നെ കേട്ട് കഴിഞ്ഞ്, കേട്ട കാര്യങ്ങൾ സഹോദരിയോട് പങ്കുവെക്കാനും, അതോടൊപ്പം ഭക്ഷണകാര്യത്തിൽ സഹായിക്കാനും ആയിരുന്നു. ഇവിടെ മുൻഗണനാക്രമം തെറ്റിയെന്ന് മാത്രമേയുള്ളൂ. ഭക്ഷണ പാനീയങ്ങൾക്ക് ഉപരി ദൈവരാജ്യമർമങ്ങൾ ഉൾക്കൊള്ളാനും ശരിയായി ഗ്രഹിച്ചശേഷം മാത്രം പ്രചരിപ്പിക്കുവാനും ശ്രദ്ധിക്കണമെന്ന ഒരു പ്രധാനപാഠമാണ് സുവിശേഷപ്രവർത്തനത്തിൽ നിങ്ങൾ ശ്രദ്ധിക്കാനുള്ളത്.

4) എന്റെ പേരിൽ നിങ്ങൾ നടത്തുന്ന സുവിശേഷപ്രവർത്തനങ്ങൾ പലതും പരാജയമാകുന്നതിന് കാരണം ഈ മുൻഗണനാക്രമം തെറ്റിക്കുന്നതാണ്. ശരിയായ ധ്യാനത്തോടും മനസ്സോക്കത്തോടും കൂടിയല്ലാതെ ജീവകാരുണ്യപ്രവർത്തനങ്ങൾ എന്നപേരിൽ പ്രശസ്തിക്കുവേണ്ടി വേണ്ടത്ര ഉദ്ദേശശുദ്ധി ഇല്ലാതെയും യഥാർത്ഥ മനസ്സലിവ് ഇല്ലാതെയും, മറ്റുള്ളവരിൽ നിന്ന് ധനം ശേഖരിച്ച് സ്വന്തം പേരും പ്രശസ്തിയും വർധിപ്പിക്കുന്നവിധം, അറിഞ്ഞും അറിയാതെയും നിങ്ങൾ ചെയ്യുന്ന ജീവകാരുണ്യപ്രവർത്തനങ്ങൾ "മാർത്തയുടെ അടുക്കളപ്പണി പോലെ" പരാതികൾ ഉയർത്തുന്നത് ആയിരിക്കുമെന്ന് നിങ്ങൾ എല്ലാവരും അറിയണം.

5). എന്നിൽനിന്നും കേൾക്കാതെയും ഗ്രഹിക്കാതെയും നിങ്ങൾ ചെയ്യുന്നകാര്യങ്ങൾ ലോകദൃഷ്ടിയിൽ നല്ലതാണെന്ന് പ്രകീർത്തിക്കപ്പെടാമെങ്കിലും, അങ്ങനെ പ്രവർത്തിക്കുന്നവർ ഒടുവിൽ തളർന്നു നിരാശരായി മറ്റുള്ളവരെ കുറ്റപ്പെടുത്തുന്ന സ്വഭാവമുള്ളവരായി തീരുവാൻ സാധ്യതയുണ്ടെന്ന് അറിയുക. എന്റെ പാദപീഠത്തിൽ ഇരുന്ന്,ആശ്വാസം അനുഭവിച്ചത് മറ്റുള്ളവർക്ക് പകർന്നു കൊടുക്കുന്നതാണ് യഥാർത്ഥ സുവിശേഷപ്രവർത്തനം എന്ന്

നിങ്ങൾ തിരിച്ചറിയുക.നിങ്ങൾ ആഗ്രഹിക്കുന്നതും പൂർത്തിയാക്കാൻ ശ്രമിക്കുന്നതുമായ കാര്യങ്ങൾ ദൈവമുമ്പാകെ സ്വീകാര്യമായതാണോ എന്നാണ് ആദ്യം നിങ്ങൾ നോക്കേണ്ടത്.

6) എന്റെ സന്നിധിയിൽ ഇരുന്ന് നിങ്ങൾക്ക് ലഭിക്കുന്ന കാര്യങ്ങളൊന്നും ഒരിക്കലും നിങ്ങൾക്ക് നഷ്ടമാകുകയില്ല.സാധാരണ നിങ്ങളുടെ മനസ്സിൽ വിതയ്ക്കപ്പെട്ട നല്ല വിത്തുകളെ സാത്താൻ കൊത്തികൊണ്ടുപോകാൻ സാധ്യതയുണ്ടെങ്കിലും, എന്റെ മനസ്സിനോട് ചേർന്ന് ചിന്തിച്ച് കൊണ്ടിരുന്നാൽ സാത്താനുപോലും അത് അപഹരിക്കുവാൻ സാധിക്കുകയില്ല. ആരും നിങ്ങളിൽ നിന്ന് എടുത്തു കളയുകയും ഇല്ല.അതേസമയം നല്ല വിത്തിനു പകരം സാത്താൻ "കളകൾ" വിതയ്ക്കുമ്പോൾ, അവയെ തിരിച്ചറിയണമെങ്കിൽ നിങ്ങൾ എന്നിൽനിന്ന് തന്നെ കേട്ട്പഠിക്കണം. എന്റെ സന്നിധിയിൽ നിങ്ങൾ ചെലവഴിക്കുന്ന സമയത്ത്, നിങ്ങൾ അറിയാതെതന്നെ എന്റെ ദിവ്യസ്വഭാവത്തിൽ പങ്കുചേർന്ന് ദൈവമക്കളായി രൂപാന്തരപ്പെട്ടുകൊണ്ടിരിക്കുന്നു എന്ന് മനസ്സിലാക്കുക. അപ്രകാരം രൂപാന്തര അനുഭവം ഇല്ലാതെ നിങ്ങൾ ചെയ്യുന്ന "പല കാര്യങ്ങൾ" നിങ്ങളുടെ തന്നെ മനസ്സ് കലങ്ങുവാൻ മാത്രമേ ഇടയാക്കുകയുള്ളൂ.

7) ആത്മാവും ശരീരവും ഒന്നിച്ച് പ്രവർത്തിക്കുന്ന ഒരു മനസ്സാണ് നിങ്ങൾ സമ്പാദിക്കേണ്ടത്. അതാണ് യഥാർത്ഥ "മാനസാന്തരം" എന്ന് നിങ്ങൾ അറിയുക. ശരീരം ഈലോക കാര്യങ്ങളും, ആത്മാവ് പരലോക കാര്യങ്ങളും നോക്കികൊള്ളുവാൻ വേണ്ടിയുള്ളതാണെന്ന തെറ്റായ ചിന്തയാണ് നിങ്ങളുടെ "മനസ്സ്" സൂക്ഷിക്കുന്നത് എങ്കിൽ അത് വളരെ അപകടം നിറഞ്ഞതാണ് എന്ന് ഓർക്കുക. ആത്മാവും ശരീരവും ഒന്നിച്ചാണ് ഇഹലോകത്തിലും പരലോകത്തിലും മനുഷ്യർ ജീവിക്കേണ്ടത് എന്ന് മനസ്സിലാക്കുക. മനുഷ്യാത്മാവ് ദൈവാത്മാവുമായി ചേർന്ന് പ്രവർത്തിക്കുന്നതിന് ഒത്താശ ചെയ്തുകൊടുക്കുകയാണ് മധ്യവർത്തി ആയ മനസ്സിന്റെ ജോലി. എന്നാൽ ആ മനസ്സിനെയാണ് സാത്താൻ സ്വാധീനിച്ച് വഴിതെറ്റിക്കുന്നത്. ആത്മാവിനെ ശരിയായി സംരക്ഷിക്കുന്ന ശരീരവും മനസ്സുമാണ് നിങ്ങളിൽ സജീവമായി നിലനിൽക്കേണ്ടത്. ദൈവാത്മാവ് മനുഷ്യാത്മാവ് വഴിയായി നൽകുന്ന നിർദ്ദേശങ്ങൾ സ്വീകരിച്ച് , ശരീരത്തിൽ നടപ്പാക്കാൻ തക്കവണ്ണം പ്രേരിപ്പിക്കുന്നതാണ് ശരിയായ മനസ്സിന്റെ പ്രവർത്തനം. ശരീരം ദൈവഹിതം നടപ്പാക്കാനുള്ള ഉപകരണമാണെന്ന് ഓർത്ത് അതിനെ വിശുദ്ധമായി സംരക്ഷിക്കുക. പാപം ചെയ്യുന്ന ആത്മാവ് ക്ഷീണിച്ച് മൃതപ്രായമായി, ഒടുവിൽ മരിക്കുന്ന അവസ്ഥയിലെത്തി കൊണ്ടിരിക്കുന്ന അനുഭവമാണ് മനുഷ്യരായ

നിങ്ങളിൽ ഞാൻ പൊതുവേ കാണുന്നത്. പരിശുദ്ധാത്മാവിന്റെ സഹായത്താൽ ബലം പ്രാപിച്ച് വളരുവാൻ വിനയത്തോടും വിശുദ്ധിയോടും വിശ്വാസത്തോടുംകൂടി നിങ്ങൾ എല്ലാവരും പരിശ്രമിക്കണം.

8). പാശ്ചാത്യ–പൗരസ്ത്യ വേർതിരിവിൽ പാശ്ചാത്യർ ഭൗതികവാദികൾ എന്നും, പൗരസ്ത്യർ ആത്മീയവാദികൾ എന്നും പരസ്പരം കുറ്റപ്പെടുത്തി പറയുന്നതിൽ യാതൊരു കഴമ്പുമില്ല. ഭൗതികം എന്നും ആത്മീയം എന്നും തരംതിരിക്കാൻ ആവില്ല. എന്റെ മനുഷ്യാവതാരം മൂലം ഭൗതികം എല്ലാം ആത്മീയമായിതീർന്നു കൊണ്ടിരിക്കുന്ന കാര്യം നിങ്ങൾ മനസ്സിലാക്കണം. അതുപോലെതന്നെ പ്രവർത്തനക്ഷമം (Active), ധ്യാനാത്മകം(Contemplative)

എന്ന രണ്ടുവിധത്തിലുള്ള വ്യത്യസ്തരീതികൾ ആയി സുവിശേഷപ്രവർത്തനത്തെ തരംതിരിക്കുന്നത് ശരിയല്ല. "പലതും" "ഒന്നും"എന്ന വേർതിരിവും അത്ര പ്രധാനപ്പെട്ടതല്ല. എണ്ണത്തിൽ "കൂടുതൽ" "കുറവ്"എന്ന താരതമ്യവും അല്ല ഇവിടെ പ്രധാനം. ഒരു വിഭാഗം മറു വിഭാഗത്തിന് "ഇടർച്ചയായിതീരുന്നു" എന്നതാണ് യഥാർത്ഥപ്രശ്നം. മറിയ മൂലം മാർത്ത കുഴഞ്ഞു പോയി എന്നതും, മാർത്ത മറിയയെ ശല്യപ്പെടുത്തി എന്നതുമാണ് പ്രായോഗിക പ്രശ്നം. ഒരാൾ പരസ്യമായി പരാതി പറഞ്ഞു, മറ്റേയാൾ മനസ്സിൽ അതിന്റെ വേദന അനുഭവിച്ചു. ഇത് എന്നും സംഭവിച്ചുകൊണ്ടിരിക്കുന്ന ഒരു പ്രധാനപ്രശ്നമാണ്. അവരവർ ചെയ്യുന്ന "പലപല" കാര്യങ്ങൾ അവരെ തന്നെ കുഴപ്പിക്കുന്നതാണ് ഒരു പ്രശ്നം. അതേസമയം, മറ്റുള്ളവർക്ക് ഇടർച്ചയും തടസ്സവും സൃഷ്ടിക്കുന്നു എന്നുള്ളതും അതിന്റെ മറ്റൊരു വശമാണ്. മറിയയെ മാത്രമല്ല എന്നെയും കൂടെ കുറ്റപ്പെടുത്തുന്ന അവസ്ഥയിലേക്ക് മാർത്ത അധഃപതിച്ചു എന്നുള്ളതാണ് ഏറ്റവും ദയനീയം.

9) പാശ്ചാത്യ–പൗരസ്ത്യ സഭകൾ തമ്മിൽ ഈയൊരു കാഴ്ചപ്പാടിൽ പരസ്പരം കുറ്റപ്പെടുത്തുക വഴി എന്റെ യഥാർത്ഥ കാഴ്ചപ്പാട് വിട്ടുകളയാൻ ഇടയാക്കുന്നുണ്ട്. പാശ്ചാത്യർ സാമൂഹ്യക്ഷേമ പ്രവർത്തനങ്ങൾ ചെയ്തു എന്നെ ശുശ്രൂഷിക്കുന്ന മാതൃക കാണിക്കുമ്പോൾ തന്നെ, എന്നെ ആരാധിക്കുന്നതിലൂടെ മാതൃക കാണിക്കുന്ന പൗരസ്ത്യരെ ഒന്നും ചെയ്യാത്ത മടിയൻമാരായി കുറ്റപ്പെടുത്തുകയും ചെയ്യുന്നതിനാൽ, പാശ്ചാത്യരും പൗരസ്ത്യരും "ഭൗതികതയും ആത്മീയതയും" കൂട്ടി കലർത്തി കൊണ്ടുള്ള ഒരു സമീപനത്തിന് ശ്രമിക്കുന്നുണ്ട്. അങ്ങനെ വന്നപ്പോൾ ഞാൻ പഠിപ്പിക്കുവാൻ ശ്രമിച്ച "ദൈവമക്കൾ ആയിത്തീരുക"

എന്ന പരമപ്രധാനമായ കാര്യം ഇരുവിഭാഗക്കാരും അവഗണിച്ച്, മാനുഷിക കാഴ്ചപ്പാടിൽ "നല്ലത്" എന്ന് തോന്നുന്ന കുറെ കാര്യങ്ങൾ ചെയ്തു തുടങ്ങി. ഒടുവിൽ ആർക്കൊക്കെയോ വേണ്ടി എന്തൊക്കെയോ ചെയ്തു കൂട്ടുന്നതിൽ സംതൃപ്തിയടയുന്ന "മാർത്തമാരും", ആത്മീയ ധ്യാനം, ആരാധന എന്നപേരിൽ ആരെയൊക്കെയോ കാഴ്ചക്കാരെ ബോധ്യപ്പെടുത്തി തൃപ്തി അടഞ്ഞു കഴിയുന്ന "മടിയന്മാരായ" പൗരസ്ത്യരും ഒരുപോലെ, ഞാനുമായി ഒരു ബന്ധവും ഇല്ലാത്ത പ്രകടനങ്ങൾ ലോകത്തിന് കാഴ്ച വച്ചു കൊണ്ടിരിക്കുകയാണ്.

10) എന്റെ പുനരുദ്ധാന ശേഷം പരിശുദ്ധാത്മ അഭിഷേകം പ്രാപിച്ച ആദ്യ സഭയിലെ മേൽനോട്ടം വഹിക്കുന്ന അപ്പോസ്തലന്മാർ ഏർപ്പെടുത്തിയ സംവിധാനത്തിലേക്ക് നിങ്ങൾ തിരിച്ചു വരണം. അപ്പോസ്തലന്മാർ പ്രാർത്ഥനയിലും വചനശുശ്രൂഷയിലും "മറിയയെപോലെ ഉറ്റിരിക്കുകയും", മനുഷ്യരെ ശുശ്രൂഷിക്കുന്നതിനായി പ്രത്യേക ഗണത്തെ ജനം തെരഞ്ഞെടുത്തു അവരെ "മാർത്തയെപോലെ സാമൂഹ്യക്ഷേമ കാര്യങ്ങൾക്കായി"നിയോഗിക്കുകയും ചെയ്തതിനാൽ ആദിമസഭ വളരെ ശക്തിപ്രാപിച്ചു ദിനംതോറും വളർന്നുവന്നു സാക്ഷ്യമുള്ള എന്റെ ശരീരം ആയി പ്രവർത്തിച്ചു. (അ.പ്ര.6:1–5). ഇന്ന് ലോകത്തിൽ ദാരിദ്ര്യം, രോഗം, അക്രമം, സാമൂഹ്യ– സാമ്പത്തിക– രാഷ്ട്രീയ പ്രതിസന്ധികൾ, പ്രകൃതിദുരന്തങ്ങൾ എന്നിവയൊക്കെ ധാരാളമായി ഉണ്ടാകുന്നതിനാൽ, അവയെ യഥാർത്ഥമായ ദൈവികമനസ്സലിവോടെ മനുഷ്യർ തമ്മിൽ സ്നേഹിച്ചും സഹകരിച്ചും പ്രവർത്തിച്ചു വിജയിക്കണമെങ്കിൽ, ആദ്യപടിയായി മറിയയെ പോലെ മനസ്സ് പൂർണ്ണമായി ദൈവത്തിന് അർപ്പിക്കണം. അങ്ങനെ ദൈവനിയോഗവും പരിശുദ്ധാത്മശക്തിയും പ്രാപിച്ച് "ദൈവശുശ്രൂഷ" എന്ന പോലെ മനുഷ്യ സേവനത്തിനായി ഇറങ്ങി തിരിക്കുക. ദൈവത്തിൽനിന്ന് ആശ്വാസവും ആവേശവും നിയോഗവും ലഭിക്കാൻ വേണ്ടി ദൈവസന്നിധിയിൽ മനുഷ്യരെ ആനയിക്കുവാൻ ആദ്യം ശ്രമിക്കാതെ, മാനുഷിക കാഴ്ചപ്പാടിൽ എന്തൊക്കെ ചെയ്തു കൂട്ടിയാലും അത് നിരാശയിലും പരാജയത്തിലും അവസാനിക്കുമെന്ന് ഞാൻ എല്ലാവർക്കും മുന്നറിയിപ്പു നൽകുന്നു."നല്ലഅംശം"എന്താണെന്ന് ആദ്യം എന്നോട് കേട്ട് പഠിക്കുക. അത് കഴിഞ്ഞു മതി സേവനം.

19–1–2021.

## അദ്ധ്യായം 75

# സ്ത്രീകളുടെ മാനസാന്തരം ഞാൻ ഏറെ വിലമതിക്കുന്നു

**(ലൂക്കോസ് 7:36–50; 8:1–3)**

ലാസറിന്റെ ഭവനത്തിൽ നിന്നും ഞങ്ങൾ യാത്ര തുടർന്നു ഗലീലയിൽ തിരിച്ചെത്തി. അവിടുത്തെ ജനങ്ങൾ ഞങ്ങളെ കാത്തിരിക്കുകയായിരുന്നു. അങ്ങനെ അവിടെ ഞങ്ങൾ സാധാരണ പരസ്യ ശുശ്രൂഷയിൽ വ്യാപൃതരായി. യഹൂദപ്രമാണിമാരും പരീശന്മാരും പൊതുവെ എന്നെ കരുതിക്കൂട്ടി എതിർത്തിരുന്നു എങ്കിലും അവരിൽ ചിലർ എന്നോട് അനുഭാവം നടിച്ചിരുന്നു. ഒരു ദിവസം സ്ഥലത്തെ ഒരു പ്രധാന പരീശൻ എന്നെ അയാളുടെ ഭവനത്തിലേക്ക് ഭക്ഷണത്തിനു ക്ഷണിച്ചു. പൊതുവേ ഞാൻ സമ്പന്നൻമാരെ വെറുക്കുന്നവനാണെന്നും ദരിദ്രൻമാരുടെകൂടെ പാർക്കുന്നവൻ ആണെന്നുമുള്ള ഒരു ധാരണ പരന്നിരുന്നു. ഞാൻ ആ ക്ഷണം നിരാകരിക്കും എന്നാണ് ധനവാനായ ആ പ്രമാണി കരുതിയിരുന്നത്. ഞാൻ അയാളുടെ മനസ്സ് മുൻകൂട്ടി വായിച്ചറിഞ്ഞു. എന്നെ ചില ചോദ്യങ്ങൾ ചോദിച്ച് വിലയിരുത്തുവാനുള്ള ഉദ്ദേശം അയാൾക്ക് ഉണ്ടായിരുന്നു. എവിടെയെങ്കിലും എന്നിൽ വീഴ്ച കണ്ടെത്തണമെന്ന് തന്നെയായിരുന്നു അയാൾ ഉദ്ദേശിച്ചത്. ആ കൂടിക്കാഴ്ചയിൽ എന്തെങ്കിലും ഒരു പ്രധാനസംഭവം നടക്കുമെന്ന് എന്റെ സ്വർഗ്ഗപിതാവിന്റെ നിർദ്ദേശവും എനിക്ക് ലഭിച്ചിരുന്നതിനാൽ, ഞാൻ വളരെ സന്തോഷത്തോടെ തന്നെ ശീമോൻ എന്ന് പേരായ അദ്ദേഹത്തിന്റെ ഭവനത്തിൽ ചെന്നു. ഞാൻ അവിടെ എത്തി എന്നറിഞ്ഞ് കുറെ പുരുഷാരവും വീടിന് പുറത്ത് വന്നെങ്കിലും, അവരെയൊന്നും പടിവാതിലിന്നകത്തേക്ക് പ്രവേശിക്കുവാൻ കാവൽക്കാർ അനുവദിച്ചില്ല.

ഞങ്ങൾ അകത്ത് പ്രവേശിച്ച് സംസാരം ആരംഭിച്ചതേയുള്ളൂ. ഒരു സ്ത്രീ വെൺകൽഭരണിയിൽ വിലയേറിയ പരിമള തൈലവുമായി മുറിയിൽ കയറിവന്നു എന്റെ കാൽക്കൽ കരഞ്ഞുകൊണ്ട് വീണു. അവളുടെ കണ്ണുനീർത്തുള്ളികൾ എന്റെ പാദങ്ങളിൽ വീഴുന്നുണ്ടായിരുന്നു.

അവളുടെ നീണ്ട തലമുടി കൊണ്ട് എന്റെ കാൽ തുടച്ചു. അതുകഴിഞ്ഞ് ഏങ്ങലടിച്ചുകൊണ്ട് അവൾ എന്റെ കാൽ ചുംബിച്ചു. എന്നിട്ട് അവൾ കൊണ്ടുവന്ന തൈലം എന്റെ കാലിൽ പൂശി. അതിന്റെ പരിമള വാസന ആ മുറി മുഴുവനും നിറഞ്ഞു. അവൾ മുഖമുയർത്താതെ കുനിഞ്ഞിരുന്നു വിങ്ങി കരയുകയായിരുന്നു. വളരെ വികാരസാന്ദ്രമായ ആ രംഗം കണ്ടു എല്ലാവരും കുറച്ചുനേരം നിശബ്ദരായിരുന്നു.

നേരത്തെ വ്യഭിചാരകർമ്മത്തിൽ പിടിക്കപ്പെട്ടു കല്ലെറിഞ്ഞു കൊല്ലാനായി പരീശന്മാർ ഒരു സ്ത്രീയെ എന്റെ മുന്നിൽ കൊണ്ടുവന്ന സന്ദർഭം ഞാൻ ഓർക്കുകയായിരുന്നു. ഏകദേശം അതുപോലെയുള്ള ഒരു രംഗം തന്നെയായിരുന്നു ഇവിടെയും.കാരണം ആ സ്ത്രീ ആ പട്ടണത്തിലെ ഒരു കുപ്രസിദ്ധ വേശ്യയായിരുന്നു. ശീമോനു മാത്രമല്ല അവിടെയുണ്ടായിരുന്ന എല്ലാവർക്കും അവളെപ്പറ്റി അറിയാമായിരുന്നു. പരസ്യമായി അവൾ എങ്ങും പ്രത്യക്ഷപ്പെടാറില്ല. ആരെയും കടത്തിവിടാതെ പടിവാതിൽക്കൽ കാവൽക്കാർ ഉണ്ടായിരുന്നെങ്കിലും അവരെയെല്ലാം മറികടന്ന് അവൾ എത്തിയത്, എന്നെ വീണ്ടും പരീക്ഷിക്കാൻ വേണ്ടി ശീമോന്റെ അറിവോടെ ആയിരുന്നു എന്ന് എനിക്ക് തോന്നി. ആരാധനാലയ പരിസരങ്ങളിൽ അടുത്തു ചെല്ലുവാൻ പോലും റബ്ബിമാർ അവളെ അനുവദിച്ചിരുന്നില്ല. അവളോട് പരസ്യമായി സംസാരിക്കാനും യഹൂദന്മാർ ധൈര്യപ്പെട്ടിരുന്നില്ല. അത്തരം ഒരു സ്ത്രീ എന്റെ കാൽക്കൽ വീണുകിടക്കുന്ന കാഴ്ച യഹൂദൻമാർ കാണുമ്പോൾ, എന്നെപ്പറ്റി തെറ്റിദ്ധാരണ ഉളവാക്കുവാൻ ഇടയാക്കുമെന്നും ഒരുപക്ഷേ ശീമോൻ കരുതിക്കാണും. സാധാരണഗതിയിൽ ഇത്തരം ഒരു സ്ത്രീ അവന്റെ ഭവനത്തിൽ കയറാതെ തടയേണ്ടതും, അഥവാ കയറിവന്നാൽ ഉടനെ അവളെ ഇറക്കി വിടേണ്ടതും ഗൃഹനാഥനായ ശീമോന്റെ കടമയായിരുന്നു.

അതിനുപകരം അയാൾ ആ രംഗം കണ്ട് ആസ്വദിച്ചു എന്നെ വിലയിരുത്തുക യായിരുന്നു. ആ പരീശൻ ഉള്ളിൽ ചിന്തിച്ച കാര്യം എല്ലാം എനിക്ക് മനസ്സിലായി. മനുഷ്യരായ നിങ്ങളുടെ മനസ്സ് വായിക്കാനുള്ള കഴിവ് എനിക്കുണ്ടെന്ന് നിങ്ങൾക്കറിയാമല്ലോ. ശീമോൻ ചിന്തിച്ചത് ഇങ്ങനെയാണ്: " ഇവൻ പ്രവാചകൻ ആയിരുന്നെങ്കിൽ, തന്നെ തൊടുന്ന സ്ത്രീ ആരെന്നും എങ്ങനെയുള്ളവളാണെന്നും അറിയുമായിരുന്നു. അവൾ പാപിനി തന്നെ ആയിട്ടും ഇവന് അറിയാൻ കഴിയുന്നില്ലേ? അതോ ഈ സ്ത്രീയുമായി ഇവനു നേരത്തെ പരിചയം കാണുമോ? ഇവൻ പല സ്ത്രീകളെയും കൂടെ കൊണ്ടുനടക്കുന്നുണ്ടല്ലോ?...".ഇങ്ങനെ

ആ പരീശൻ തന്റെ അഹങ്കാരമനസ്സിൽ ചിന്തിച്ചു കൊണ്ടിരുന്നത് എനിക്ക് വ്യക്തമായി അറിയാമായിരുന്നു. ഞാൻ അയാളുടെ മുഖത്തു നോക്കി ഇങ്ങനെ പറഞ്ഞു:" ശീമോനെ എനിക്ക് നിന്നോട് ഒരു കാര്യം പറയാനുണ്ട്." വളരെ ആദരവ് നടിച്ചുകൊണ്ട് അവൻ എന്നോട് പറഞ്ഞു: "ഗുരുവേ പറഞ്ഞാലും". ഞാൻ എന്തെങ്കിലും പറഞ്ഞതിനെ ചൊല്ലി തർക്കം ഉന്നയിക്കാൻ ഉദ്ദേശിച്ചുകൊണ്ട് ഞാൻ പറയുന്നത് കേൾക്കാൻ അയാൾ കാതോർത്തിരുന്നു.

അയാളോട് എന്തെങ്കിലും പറയുന്നതിന് മുൻപ്, ഞാൻ ആ സ്ത്രീയുടെ മനസ്സ് വായിക്കുകയായിരുന്നു. അവളുടെ പാപജീവിതത്തെപ്പറ്റി അവൾ വളരെയേറെ പരിതപി ച്ചിരുന്നു. അവൾ ആ ജീവിതത്തിൽ നിന്നും പൂർണമായി പിന്മാറി, സമൂഹത്തിൽ അന്തസ്സായി ജീവിക്കാൻ ആഗ്രഹിച്ചിരുന്നെങ്കിലും, അവളെ സ്ഥിരം സന്ദർശിച്ചിരുന്ന പുരുഷന്മാർ നിർബന്ധിച്ചും ഭീഷണിപ്പെടുത്തിയും ഇരുന്നതിനാൽ അവൾ വേശ്യാവൃത്തിയിൽ ഗതികെട്ട് തുടരുകയായിരുന്നു. അവൾക്ക് ശാരീരികമായും മാനസികമായും അനുഭവിക്കേണ്ടിവരുന്ന ദുരിതങ്ങളെപറ്റി ഒന്നും പുരുഷന്മാർ ചിന്തിക്കാറില്ല. അവളെ വേദനിപ്പിച്ച് അതിൽ സുഖം കണ്ടെത്തുന്ന മാനസിക വൈകല്യമുള്ള ചില മനുഷ്യരും അവളുടെ സന്ദർശകരിൽ ഉണ്ടായിരുന്നു.

ചില ദിവസങ്ങളിൽ തുടർച്ചയായി ലൈംഗികവൃത്തിയിൽ ഏർപ്പെട്ടു അവൾ തീരെ തളർന്ന് അവശയായി തീരാറുണ്ട്. ചിലർ മദ്യപിച്ച് വന്നു പല വൈകൃതങ്ങൾക്കും അവളെ ഉപദ്രവിച്ച് നിർബന്ധിക്കുമായിരുന്നു. ചില അവസരങ്ങളിൽ കൂട്ടമായി ഭീഷണിപ്പെടുത്തി ബലാത്സംഗം തന്നെ നടത്തുന്ന അനുഭവങ്ങളും ഉണ്ടായിട്ടുണ്ട്. പുരുഷന്മാർക്ക് സുഖം നൽകുമെങ്കിലും, അവൾക്ക് ലൈംഗികസുഖം അനുഭവിക്കാൻ സാധിക്കാറില്ല. കച്ചവട മനോഭാവത്തോടെ പരമാവധി സമയം അവളെ കാമവെറിയൻമാരായ പുരുഷന്മാർ ഉപയോഗിക്കുമായിരുന്നു. പല രാത്രികളിലും ഉറക്കം കിട്ടാതെ ശാരീരികമായ പല തരം രോഗങ്ങൾക്കും അടിമപ്പെട്ടു. ആരും സഹായിക്കാനില്ലാതെ വളരെയേറെ അവൾ കഷ്ടപ്പെടേണ്ടിവന്നിട്ടുണ്ട്. പുരുഷന്മാരിൽ നിന്നും പലതരം പകർച്ചവ്യാധികളും അവൾക്ക് സഹിക്കേണ്ടി വന്നു. അങ്ങനെ എല്ലാ നിലയിലും അവളുടെ മനസ്സ് മടുത്തു എങ്ങനെയെങ്കിലും ആ പാപജീവിതത്തിൽ നിന്നും വിടുതൽ ലഭിക്കുമെന്ന പ്രത്യാശയിലാണ് അവൾ എന്റെ കാൽക്കൽ എത്തിയത്. ഞാൻ പാപികൾക്ക് മോചനം നല്കുന്നവനാണ് എന്ന് അവൾ കേട്ടിരുന്നു. എന്റെ പല പ്രഭാഷണങ്ങളും

കേൾക്കുവാൻ അവൾ ജനക്കൂട്ടത്തിനിടയിൽ മുഖം മറച്ചിരുന്നു സംബന്ധിച്ചിട്ടുണ്ട്.

വേശ്യാവൃത്തിയുടെ പ്രതീകമായ "സുഗന്ധതൈല കുപ്പി" കൊണ്ടുവന്ന്, അത് മുഴുവൻ എന്റെ കാലിൽ പൂശിയത് അവളുടെ പൂർണ്ണ മാനസാന്തരത്തിന്റെ ലക്ഷണമായി എനിക്ക് ബോധ്യപ്പെട്ടു.

യഹൂദമര്യാദപ്രകാരം ഒരു അതിഥി വീട്ടിൽ വന്നാൽ കാൽകഴുകി സ്വീകരിക്കുന്ന പതിവുണ്ട്. പ്രാധാന്യവും അടുപ്പവും അനുസരിച്ച് ഗൃഹനാഥൻ തന്നെയോ, അല്ലെങ്കിൽ വേലക്കാരനോ അപ്രകാരം അതിഥിയുടെ കാൽ കഴുകുമായിരുന്നു. അതിനുശേഷം ഒന്നോ രണ്ടോ തുള്ളി സുഗന്ധതൈലം അതിഥിയുടെ തലയിൽ ഒഴിച്ച് ആദരവോടെ ചുംബനം നൽകി അകത്തേക്ക് സ്വീകരിക്കും. മോശയുടെ കാലം മുതൽ യഹൂദ പുരോഹിതന്മാർ സമാഗമനക്കുടാരത്തിൽ പ്രവേശിക്കുന്നതിനുമുൻപ് നടത്തിയിരുന്ന ഒരു പരമ്പരാഗത ആചാരമായിരുന്നു ഇത്.(ലേവ്യ 8:4–12). പുരോഹിതന്മാർക്ക് നൽകിയിരുന്ന ഈ പദവി പ്രധാന അതിഥികളായി ഭവനത്തിൽ ക്ഷണിച്ചു വരുന്നവരോടും പരീശന്മാർ കാണിച്ചിരുന്നു. ദാവീദ് ഇരുപത്തി മൂന്നാം സങ്കീർത്തനത്തിൽ പറയുന്നതുപോലെ വിരുന്നൊരുക്കുന്നതും തലയിൽ തൈലം പൂശുന്നതും, ദൈവികസംരക്ഷണം നൽകുന്നതിന്റെ പ്രതീകമായി പരീശ പ്രമാണിമാർ അനുഷ്ഠിച്ചു വന്നിരുന്നു. കാൽ കഴുകുന്നത് ശരീരത്തിന്റെ ബാഹ്യശുദ്ധീകരണത്തിനും, തലയിൽ എണ്ണ പൂശുന്നത് മനസ്സിന്റെ ആന്തരിക വിശുദ്ധീകരണത്തിനും വേണ്ടിയാണെന്നാണ് സങ്കല്പം.

ഞാൻ ശീമോനെ വിളിച്ച് വളരെ ശാന്തമായി ഇങ്ങനെ പറഞ്ഞു:" ശീമോനെ, നീ ഈ സ്ത്രീയെ കാണുന്നുവോ? ഞാൻ നിന്റെ വീട്ടിൽ വന്നു, നീ എന്റെ കാലിന് വെള്ളം തന്നില്ല. ഇവളോ കണ്ണുനീർ കൊണ്ട് എന്റെ കാൽ നനച്ചു തലമുടികൊണ്ട് തുടച്ചു. നീ എനിക്ക് ചുംബനം തന്നില്ല ഇവളോ, ഞാൻ അകത്ത് വന്നതുമുതൽ ഇടവിടാതെ എന്റെ കാൽ ചുംബിച്ചു. നീ എന്റെ തലയിൽ തൈലം പൂശിയില്ല. ഇവളോ, പരിമളതൈലം കൊണ്ട് എന്റെ കാൽ പൂശി. (ലൂക്കോസ് 7: 44– 46). ഇങ്ങനെ ഒരു തിരിച്ചടി എന്നിൽ നിന്നും ശീമോൻ ഒട്ടും പ്രതീക്ഷിച്ചില്ല. അവന്റെ മുഖം കോപവും ജാള്യതയും കൂടി കലർന്ന അവസ്ഥയിലായി, മറുപടിയൊന്നും പറയാതെ മൗനമായിരുന്നു. ആ സ്ത്രീയെ തിരിച്ചറിഞ്ഞ് പരസ്യമായി വഴക്ക് പറഞ്ഞ് അവളെ ഞാൻ ഇറക്കിവിടും എന്നാണ് അയാൾ കരുതിയത്. ക്ഷമയെപറ്റിയും മനസ്സലിവിനെപറ്റിയും ഒന്നും അറിയാൻ അവന്റെ

അഹങ്കാരമനസ്സ് അനുവദിച്ചിരുന്നില്ല. കുറച്ചു നേരം നിശബ്ദമായ ശേഷം ഞാൻ അവനു മനസ്സിലാകുന്ന ഭാഷയിൽ ഒരു ഉദാഹരണം പറഞ്ഞു.:" കടം കൊടുക്കുന്ന ഒരാൾക്ക് 2 കടക്കാർ ഉണ്ടായിരുന്നു. ഒരുത്തൻ 500 വെള്ളിക്കാശും മറ്റൊരാൾ 50 വെള്ളികാശും കൊടുക്കാനുണ്ടായിരുന്നു. വീട്ടുവാൻ അവർക്ക് വകയില്ലായ്കയാൽ അവൻ ഇരുവർക്കും ഇളച്ചു കൊടുത്തു. എന്നാൽ അവരിൽ ആർ അവനെ അധികം സ്നേഹിക്കും?" "അധികം ഇളച്ചു കിട്ടിയവൻ എന്ന് ഞാൻ ഊഹിക്കുന്നു" എന്ന് ശീമോൻ ഉത്തരം പറഞ്ഞു. "നീ വിധിച്ചത് ശരി"എന്ന് ഞാനും പറഞ്ഞു.

(ലൂക്കോസ് 7: 41– 43). അവന്റെ ഉത്തരം കേട്ട ഉടനെ ഞാൻ എഴുന്നേറ്റ് സ്ത്രീയെ എഴുന്നേൽപ്പിച്ചു നിർത്തി ശീമോനെ നോക്കി ഇങ്ങനെ പറഞ്ഞു:

"ആകയാൽ ഇവളുടെ അനേകമായ പാപങ്ങൾ മോചിച്ചിരിക്കുന്നു എന്ന് ഞാൻ നിന്നോട് പറയുന്നു. അവൾ വളരെ സ്നേഹിച്ചു വല്ലോ? അല്പം മോചിച്ചു കിട്ടിയവൻ അല്പം സ്നേഹിക്കുന്നു". പിന്നെ സ്ത്രീയോട് പറഞ്ഞു,: "നിന്റെ പാപങ്ങൾ മോചിച്ചു തന്നിരിക്കുന്നു". ഇത് കേട്ട് അവിടെ എന്നോടുകൂടെ ഭക്ഷണത്തിന് ഇരുന്ന ചിലർ പരസ്പരം ഇങ്ങനെ അടക്കം പറഞ്ഞത് ഞാൻ കേട്ടു,: "പാപമോചനം കൊടുക്കുന്ന ഇവൻ ആർ?". അപ്പോൾ എല്ലാവരും വ്യക്തമായി കേൾക്കതക്കവണ്ണം ഞാൻ ആ സ്ത്രീയോട് പറഞ്ഞു, "നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു, സമാധാനത്തോടെ പോക".

(ലൂക്കോസ് 7:47–50).

അവിടെയുണ്ടായിരുന്ന പലരുടെയും ഹൃദയങ്ങളിൽ മാനസാന്തരം ഉളവാക്കുവാൻ ഈ സന്ദർഭം ഇടയാക്കി എന്ന് ഞാൻ മനസ്സിലാക്കി ഉള്ളിൽ സന്തോഷിച്ചു. എന്നാൽ എന്നെ പരീക്ഷിക്കാനായി വീട്ടിൽ വിളിച്ചുവരുത്തിയ ശീമോനാകട്ടെ ഒട്ടും മാനസാന്തരപ്പെടാതെ ഹൃദയം കൂടുതൽ കഠിനപ്പെട്ടു മുഖംതിരിച്ചു നിൽക്കുകയായിരുന്നു. അവിടെ കൂടുതൽ സമയം ചെലവഴിക്കേണ്ട ആവശ്യമില്ലെന്ന് കരുതി ഞാനും ശിഷ്യന്മാരും ഇറങ്ങാൻ തുടങ്ങി. എന്നെ യാത്രയാക്കാൻ ഉള്ള മര്യാദപോലും കാണിക്കാതെ ശീമോൻ വീട്ടിനകത്തേക്ക് പോയി. ഞങ്ങൾ വീടുവിട്ടിറങ്ങിയപ്പോൾ വലിയ ഒരു ജനക്കൂട്ടം എന്നെ പുറത്ത് കാത്തു നിൽപ്പുണ്ടായിരുന്നു.

ദൈവരാജ്യസന്ദേശം പ്രസംഗിച്ചുകൊണ്ട് ഞാനും ശിഷ്യന്മാരും

സഞ്ചാരം തുടർന്നു. ഞങ്ങളുടെ കൂട്ടത്തിൽ മാനസാന്തരപ്പെട്ട ആ സ്ത്രീയും ഞങ്ങളെ അനുഗമിച്ചിരുന്നു. എന്നെ പതിവായി അനുഗമിച്ചിരുന്ന സ്ത്രീകൾ അവളെയും സ്നേഹപൂർവ്വം സ്വീകരിച്ചു. എന്റെ ദൈവരാജ്യപ്രവർത്തനത്തിൽ എനിക്ക് ഏറെ പിന്തുണയും സഹായങ്ങളും ചെയ്തിരുന്ന പല മാന്യസ്ത്രീകളുമുണ്ടായിരുന്നു

.അവരിൽ പലരും സാമ്പത്തികമായും രാഷ്ട്രീയമായും വളരെ സഹായങ്ങൾ ചെയ്യാൻ കഴിവുള്ള വ്യക്തികളുടെ ഭാര്യമാരായിരുന്നു. അക്കൂട്ടത്തിൽ, ഞാൻ ശാരീരികമായും മാനസികമായും സൗഖ്യമാക്കിയ പല സ്ത്രീകളുമുണ്ടായിരുന്നു. അവരിൽ എന്നെ ഏറ്റവും സ്നേഹിച്ചിരുന്നതും ഞാനേറെകരുതിയിരുന്നതുംആയ ചിലരെനിങ്ങൾക്ക്പരിചയപ്പെടുത്താം.

1) **മഗ്ദലനമറിയം:–**

ഗലീല കടൽതീരത്ത് മഗ്ദല എന്ന തുറമുഖ ഗ്രാമത്തിലായിരുന്നു ഇവരുടെ കുടുംബം. ആ ഗ്രാമം പൊതുവേ വേശ്യാവൃത്തിക്ക് കുപ്രസിദ്ധമായിരുന്നു. ശാരീരികമായും മാനസികമായും ചെറുപ്പം മുതലേ വളരെയേറെ ദുരുപയോഗിക്കപ്പെട്ടതിനാൽ അവൾക്ക് ഭ്രാന്തിയെപ്പോലെ അലഞ്ഞുനടക്കേണ്ടിവന്നിരുന്നു.വീട്ടുകാർഅവളെപുറത്താക്കിയതിനാൽ, കടത്തിണ്ണകളിലും വഴിയോരങ്ങളിലും ഒക്കെയായിരുന്നു അവളുടെ താമസം. ഒരിക്കൽ ഞാൻ അവളിൽനിന്ന് ഏഴ് ഭൂതങ്ങളെ പുറത്താക്കി. അങ്ങനെ അവൾ എന്റെ ശിഷ്യകളുടെ കൂട്ടത്തിൽ എത്തി പ്രധാന നേതൃത്വം നൽകാൻ തുടങ്ങി. എന്റെപീഡാനുഭവസമയത്തും ക്രൂശീകരണനേരത്തും കബറടക്കവേളയിലും അവളുടെ ധീരമായ സാന്നിധ്യമുണ്ടായിരുന്നു. ഉയർത്തെഴുന്നേറ്റ എന്നെ ആദ്യമായി കാണുന്നതും ആ വാർത്ത ആദ്യമായി ലോകത്തോട് വിളിച്ചു പറയുന്നതും മഗ്ദലനമറിയമായിരുന്നു. അവൾക്ക് എന്നോട് ഉണ്ടായിരുന്ന ഭക്തിയും സ്നേഹവും ലൗകികമനുഷ്യർ തെറ്റായി വ്യാഖ്യാനിച്ചു പ്രചരിപ്പിച്ചിട്ടുണ്ട് എന്ന് ഞാൻ മനസ്സിലാക്കുന്നു. ദൈവീക സ്നേഹത്തിന്റെ ആഴവും പരപ്പും മനസ്സിലാക്കാൻ കഴിയാത്തവരോട് ഞാൻ ക്ഷമിക്കുകയാണ്. അറിയാതെ ചെയ്യുന്നത് ക്ഷമിക്കുമെങ്കിലും അറിഞ്ഞുകൊണ്ട് ചെയ്താൽ അനുതപിക്കാതെ മോചനമില്ലെന്ന് എല്ലാവരും അറിഞ്ഞു കൊള്ളുക. ഞാൻ ക്രൂശിൽ കിടന്ന് പ്രാർഥിച്ചതും നിങ്ങൾ പ്രത്യേകം ശ്രദ്ധിക്കണം."അറിയാത്തതുകൊണ്ട് ക്ഷമിക്കേണമേ"എന്നാണ് ഞാൻ പ്രാർത്ഥിച്ചത്. അതുകൊണ്ട്, അറിഞ്ഞുകൊണ്ട് ചെയ്യുന്ന പാപങ്ങൾക്ക് മോചനം ലഭിക്കണമെങ്കിൽ മഗ്ദലന മറിയയെപോലെ യഥാർത്ഥമായി

മാനസാന്തരപ്പെട്ട് എന്നിൽനിന്നും മോചനം പ്രാപിച്ച മേലാൽ പാപം ചെയ്യാതെ മരണംവരെ എന്നെ അനുഗമിക്കുക തന്നെ വേണം.

2) **യോഹന്നാ:–**

ഹെരോദ്അന്തിപാസ് രാജാവിന്റെ പ്രധാനമന്ത്രിയായ "കൂസ" യുടെ ഭാര്യയാണ് ഇവൾ. അത്ഭുതകരമായി എന്നിൽനിന്നും രോഗസൗഖ്യം പ്രാപിച്ച അവൾ ആഡംബരജീവിതം ഉപേക്ഷിച്ച് എന്നെ അനുഗമിക്കുവാൻ തീരുമാനിച്ചപ്പോൾ ഭർത്താവ് കൂസായും അതിനെ അനുകൂലിച്ചിരുന്നു. അയാൾ മുഖാന്തരം പല സന്ദർഭങ്ങളിലും രാജകീയ സഹായം ഞങ്ങൾക്ക് ലഭിച്ചിട്ടുണ്ട്. തന്നെയല്ല, ഞങ്ങൾക്ക് ആവശ്യമുള്ളപ്പോൾ ഒക്കെ സാമ്പത്തിക സഹായവും ഇവർ ചെയ്തിരുന്നു. ഞങ്ങളുടെ യാത്രയിൽ ഭക്ഷണം വാങ്ങിക്കുന്നതിന്റെ ചെലവ് വഹിച്ചിരുന്നത് ഇവരാണ്.

3) **സൂസന്നാ:–**

ഇവൾ രോഗസൗഖ്യം പ്രാപിച്ച ശേഷം ഭർത്താവിന്റെ സമ്മതത്തോടെ എന്നെ അനുഗമിച്ചിരുന്നു. ഞങ്ങളുടെ ശിഷ്യ കൂട്ടത്തിലെ അമ്മയായും സഹോദരിയായും ഉത്സാഹത്തോടെ പ്രവർത്തിച്ചിരുന്നു.

4). **മറിയ:–**

ഈ പേരുള്ള പല സ്ത്രീകൾ എന്റെ കൂട്ടത്തിൽ ഉണ്ടായിരുന്നു. എന്റെ അമ്മ ഉൾപ്പെടെ പല യഹൂദ സ്ത്രീകൾക്കും ഈ പേര് വളരെ സാധാരണമായിരുന്നു. യാക്കോബിന്റെയും യൊസയുടേയും അമ്മയായ മറിയാം ഞങ്ങൾക്ക് എപ്പോഴും സഹായമായി പ്രവർത്തിച്ചിരുന്നു. എന്റെ ക്രൂശിന്റെ അടുക്കൽ ഇവരും ഉണ്ടായിരുന്നു.

5). **ശലോമി:–**

സെബദിയുടെ ഭാര്യയും "ഇടിമക്കൾ" എന്നറിയപ്പെടുന്ന യാക്കോബിന്റെയും യോഹന്നാന്റെയും അമ്മയുമായിരുന്നു ശലോമി. എന്റെ അമ്മയുടെ സഹോദരി കൂടിയായിരുന്നു അവൾ.

പേരെടുത്ത് പറയാത്ത അനേകം സ്ത്രീകളും എന്റെ സ്വർഗ്ഗരാജ്യ പ്രവർത്തനത്തിൽ ആത്മാർത്ഥമായി സഹകരിച്ചിരുന്നത് എനിക്ക് വലിയ ഒരു പ്രചോദനം തന്നെയായിരുന്നു. യഹൂദ സമുദായത്തിന്റെ കാഴ്ചപ്പാടിൽ വളരെയേറെ പരിമിതികളുണ്ടായിരുന്നതിനാലാണ്,

ഞാൻ 12 അപ്പോസ്തലന്മാരുടെ കൂട്ടത്തിലും 70 അറിയിപ്പുകാരുടെ ഗണത്തിലും അവരെ ഔദ്യോഗികമായി ചേർക്കാതെ ഇരുന്നത്. ആ കാരണം പറഞ്ഞുകൊണ്ട് എന്റെ പുതിയ നിയമസഭയിൽ സ്ത്രീകൾ ഒരു കാരണവശാലും പാർശ്വവൽക്കരിക്കപെടാനോ, അവഗണിക്കപ്പെടാനോ പാടില്ലാത്തതാകുന്നു. എന്നെ അറിയാനും ആരാധിക്കുവാനും വിശ്വസിക്കുവാനും അനുസരിക്കുവാനും സ്ത്രീകൾ പുരുഷന്മാരേക്കാൾ മുന്നിൽ തന്നെയാണെന്ന് ഞാൻ മനസ്സിലാക്കുന്നു. അതേസമയം, സ്ത്രീകളിൽ കൂടെയാണ് സാത്താന്റെ കൗശലം എളുപ്പത്തിൽ നടപ്പാക്കിക്കൊണ്ടിരിക്കുന്നത് എന്ന കാര്യവും ജാഗ്രതയോടെ എല്ലാവരും അറിഞ്ഞിരിക്കേണ്ടതാണ്. ഹവ്വ സാത്താന്റെ വാക്കുകേട്ട് "മരണം" ലോകത്തിൽ കൊണ്ടുവന്നു എങ്കിൽ എന്റെ അമ്മ മറിയം മാലാഖ പറഞ്ഞ ദൈവവചനം വിശ്വസിച്ച "ജീവൻ" ലോകത്തിന് തിരിച്ചുകൊണ്ടുവരുവാൻ എന്നെ ഗർഭത്തിൽ സ്വീകരിച്ചു. ഈ രണ്ട് സന്ദർഭങ്ങളിലും സ്ത്രീകളാണ് ആരംഭം കുറിക്കുന്നത്. അതുകൊണ്ടാണ് സ്ത്രീകളുടെ മാനസാന്തരം വിലയേറിയതാണെന്ന് ഞാൻ പറഞ്ഞത്.ഏതായാലും, സ്ത്രീയും പുരുഷനും ചേർന്ന് ദൈവരാജ്യ അനുഭവത്തിൽ പ്രവർത്തിക്കുമ്പോൾ മാത്രമേ അവരിലുള്ള മനുഷ്യത്വം പൂർണമാകുന്നുള്ളൂ.

സ്ത്രീയും പുരുഷനും പരസ്പരപൂരകങ്ങളായി അംഗീകരിച്ചും ആദരിച്ചും പ്രോത്സാഹിപ്പിച്ചും ദൈവരാജ്യപ്രവർത്തനത്തിൽ "തുല്യഇണകളായി" ചേർന്ന് പ്രവർത്തിക്കുവാൻ കൂടുതൽ അവസരങ്ങൾ ഉണ്ടാകാൻ ഇടയാകട്ടെ എന്ന് ഞാൻ ആഗ്രഹിക്കുന്നു, ആശംസിക്കുന്നു.

എന്ന് സ്വന്തം യേശു

20–1–21.

(യേശുവിന്റെ ആത്മകഥ. വാല്യം 5. ഇവിടെസമാപ്തം) .

# അനുബന്ധം 1
# ഉള്ളടക്കം

(വാല്യം – 1)



*******

# അനുബന്ധം 2
# ഉള്ളടക്കം

(വാല്യം – 2)



******

# അനുബന്ധം 3
# ഉള്ളടക്കം

(വാല്യം – 3)



******

# അനുബന്ധം 4
# ഉള്ളടക്കം

(വാല്യം – 4)

# അനുബന്ധം 5

## About the Author

Fr.C.C.Cherian, aged 71, born in ”Chungath Family” from Kunnamkulam Diocese of the Malankara Orthodox Church, received the following education: B.Sc&B.Lib.Sc degrees from the Kerala University, B.D & M.T degrees from the Serampore College,and PG Diploma Certifcates :

1. in Syriac language from SEERI, Kottayam,

2. in Archival studies, from the National Archives,New Delhi, and from the State Library Tiruvananthapuram,

3. in Christian Spirituality from Tandoor Ecumenical Institute, Jerusalem.

He served as the chief Librarian and Archivist for 40 years at the Orthodox Teological Seminary Kottayam. He has also contributed his eforts towards the formation of “MGDM Archives”, “MJDM Micro Library” ,”OSDL” Digital library, “Divyabodhanam “Study Program& Publication of 30 text books, Tiruvachana Bhashyam,”a commentary series of N T in 15 volumes, The Church Encyclopedia”,”Sabhavijnanakosam”,”Mar Gregorios Foundation” & several Publications of the writings of LL.Dr Paulose Mar Gregorios etc. He served as the personal secretary to H.G. Dr Paulose Mar Gregorios for 20 years, till his demise in1996.

He also served as the Secretary of the “Alumne Association”and has published”Sabha Gana Madhuri” a series of 16Audio Cassette tapes of Ekkara& other Church Musics sung by Revd.Fr. Malpan N K Koruth Njarthankal of blessed memory. He also served as the staf advisor for diferent activities in the seminary. He retired from the Seminary in 2014.

Fr.Cherian served in 14 parishes of Kottayam Diocese from 1973 onwards and retired in 2018.He lives in Kottayam with his wife Saly Cherian. His children Reena, Cyril and Paul live abroad with their families. All of them are much grateful to the Almighty God who provided them with His abundant blessings.

# Books by the Author

1. ദൈവജനം, ദിവ്യബോധനം ഗ്രന്ഥാവലി, കോട്ടയം 1986
2. നേർവഴിയിൽ (ഒന്നാം ഭാഗം), ദിവ്യബോധനം, 1988
3. The People of God, Divyabodhanam, 1989
4. ഭൂമിയുടെ അറ്റത്തോളവും, പാരിഷ് മിഷൻ ഗ്രന്ഥാവലി, 1995
5. ഉപവാസം ക്രിസ്തീയ വീക്ഷണത്തിൽ, സി. സി. ബുക്ക്സ്, കോട്ടയം, 1996
6. ഉപവാസവും ആത്മീയ ശിക്ഷണവും, സി. സി. ബുക്ക്സ്, കോട്ടയം 1996
7. മാർ ഗ്രീഗോറിയോസ്, ഓർമ്മയുടെ തീരങ്ങളിൽ, സി. സി. ബുക്ക്സ്, കോട്ടയം 1996
8. ക്രൈസ്തവ ആദ്ധ്യാത്മികത, ദിവ്യബോധനം, 1997
9. ഉപവാസം ഒരു പഠനം, സി. സി. ബുക്ക്സ് 1996
10. സംഘർഷങ്ങൾ ആത്മീയ ജീവിതത്തിൽ, MGOCSM, 1998
11. അന്ധവിശ്വാസത്തിന്റെ ബന്ധനങ്ങൾ, Premier Books, Kottayam, 2000
12. യെരുശലേമിലേയ്ക്ക് ഒരു സഫല യാത്ര, കോട്ടയം, 2008
13. ക്രിസ്തീയ ജീവിത സാഫല്യം, MOC Publications, Kottayam, 2008
14. ക്രിസ്തീയ ഉപവാസം എന്ത്, എന്തിന്, എങ്ങനെ, കോട്ടയം 2008
15. Walk The Way: Reflections on the faith and practices of the Orthodox Church. C. C. Books, Kottayam, 2020
16. യേശുവിന്റെ ആത്മകഥ (ഒരു ഭാവന ആവിഷ്കാരം) വാല്യം – 1, സി. സി. ബുക്ക്സ്, കോട്ടയം 2020
17. യേശുവിന്റെ ആത്മകഥ (ഒരു ഭാവന ആവിഷ്കാരം) വാല്യം – 2, സി. സി. ബുക്ക്സ്, കോട്ടയം 2020
18. യേശുവിന്റെ ആത്മകഥ (ഒരു ഭാവന ആവിഷ്കാരം) വാല്യം – 3, സി. സി. ബുക്ക്സ്, കോട്ടയം 2021
19. യേശുവിന്റെ ആത്മകഥ (ഒരു ഭാവന ആവിഷ്കാരം) വാല്യം – 4, സി. സി. ബുക്ക്സ്, കോട്ടയം 2021
20. യേശുവിന്റെ ആത്മകഥ (ഒരു ഭാവന ആവിഷ്കാരം) വാല്യം – 5, സി. സി. ബുക്ക്സ്, കോട്ടയം 2021

# യേശുവിന്റെ ആത്മകഥ

വാല്യം 5

യേശുവിന് താബോർ മലയിൽ ലഭ്യമായ ദിവ്യ വെളിച്ചത്തിന്റെ ആന്തരികാർത്ഥം മുതൽ യേശുവിന്റെ ശുശ്രൂഷയിലെ സ്ത്രീ നേതൃത്വത്തിന്റെ പ്രസക്തി വരെ വിശകലനം ചെയ്യുന്ന മഹത്തായ രചനയാണ് യേശുവിന്റെ ആത്മകഥയുടെ അഞ്ചാം വാല്യം. ഇതിൽ യേശുവിന്റെ 15 പ്രബോധനങ്ങൾ ഉൾക്കൊള്ളുന്നു.

ബൈബിൾ വിജ്ഞാനീയത്തിലുള്ള അഗാധ നൈപുണ്യവും ഹൃദ്യമായ ഭാഷയിൽ വിവരണങ്ങൾ ഭാവാവിഷ്ക്കാരമായി അവതരിപ്പിക്കാനുള്ള സർഗ്ഗശേഷിയും യേശുവിന്റെ ആത്മകഥയ്ക്ക് പ്രകാശം പകരുന്നു. രണ്ടായിരം വർഷങ്ങൾക്കു മുമ്പ് പാലസ്തീൻ പശ്ചാത്തലത്തിൽ യേശു നടത്തിയ പ്രബോധനങ്ങൾ പുത്തൻ സാമൂഹിക സാംസ്കാരിക സാഹചര്യം ഉൾക്കൊണ്ട് പുനർവായന നടത്തുന്ന വേദ ഭാഷ്യമാണ് ഈ കൃതി. യേശുവിന്റെ ജീവിതം, ഭാഷ, വിശകലനം, ഭാവന, ആശയ ക്രോഡീകരണം, അവതരണം എന്നിവയിൽ നൈസ്സർഗ്ഗികമായ വരപ്രസാദവും പ്രവാചകത്വവും ഇതിൽ വെളിച്ചം പകരുന്നു. യേശുവിന്റെ ആത്മഭാഷണങ്ങൾ സമകാലീക പഞ്ചാത്തലത്തിൽ ബൈബിൾ പണ്ഡിതനായ ഫാ.സി.സി. ചെറിയാൻ യേശുവിന്റെ ആത്മകഥയിലൂടെ ഹൃദ്യമായി ആവിഷ്കരിച്ചിരിക്കുന്നു.

– ഫാ.ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ



**ഫാദർ. സി. സി. ചെറിയാൻ**

Chungath House,
Malloosserry P.O.
Kottayam - 686 041
E-Mail: frcccherian@gmail.com
Website: www.ccbooks.in

C.C. BOOKS KOTTAYAM
CHRISTIAN COMMUNICATIONS

Rs. 120/-